# കലാകൗമുദി

# 385


എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ജനവരി 23, 1983

വില: 1 രൂപ 50 പൈസ

എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി




## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



### മുഖചിത്രം

ഡിസൈൻ: ശ്രീ. എസ്. രാജേന്ദ്രൻ

## കത്തുകൾ

# മുട്ടത്തു വർക്കിക്ക് ഒരു മറുപടി

കലാകൗമുദിയിൽ ഗംഗാധരൻ നമ്പൂതിരിയുടെ ലേഖനത്തെ വിമർശിച്ചുകൊണ്ട് 'തിരു' മുട്ടത്തു വർക്കിയെഴുതിയിരുന്ന കത്ത് സന്ദർഭം അർഹിക്കുന്നതിൽക്കവിഞ്ഞ ചൂട് ഉൾക്കൊള്ളുന്നതായിത്തോന്നി. മലയാളം ഉച്ചരിക്കുമ്പോൾ കൂടുതൽ ശ്രദ്ധിക്കണമെന്നും, ഇക്കാര്യത്തിൽ വിദ്യാർത്ഥികൾ, അദ്ധ്യാപകർ ആകാശവാണി നിലയാംഗങ്ങൾ തുടങ്ങിയവർക്ക് ഏറെ ചുമതലയുണ്ടെന്നുമുള്ള നമ്പൂതിരിയുടെ വാദം തികച്ചും സാധുവാണ്. ഉച്ചാരണശുദ്ധിക്കു വളരെ പ്രാധാന്യമുള്ള ഭാഷയാണ് മലയാളം. അഭ്യസ്തവിദ്യരും മറ്റുള്ളവർക്കു മാതൃകയായിരിക്കേണ്ടവരുമായ വ്യക്തികൾ ഇക്കാര്യത്തിൽ വേണ്ടത്ര ശ്രദ്ധിച്ചാൽ മാത്രമേ സാധാരണക്കാർക്ക് ശുദ്ധരൂപമേതെന്ന ബോധം വരൂ. ശുദ്ധരൂപമേതെന്നറിഞ്ഞാൽ കഴിയുന്നത്ര അതനുകരിക്കാൻ ആരും ശ്രദ്ധിക്കും. ഈ പച്ചപ്പരമാർത്ഥമാണ് നമ്പൂതിരി ഉന്നയിച്ചത്. മലയാളത്തിൽ നിത്യോപയോഗത്തിലുള്ള പല വാക്കുകളും ഉച്ചാരണക്ലിഷ്ടങ്ങളായതുകൊണ്ട് സാമാന്യജനങ്ങൾ അവയുടെ ഉച്ചാരണത്തിൽ വരുത്തുന്ന തെറ്റുകൾ ക്ഷമിക്കത്തക്കതാണെന്നൊരു മറുയുക്തിയേ ഇതിനെതിരായി ചൂണ്ടിക്കാണിക്കാനുള്ളു. എന്നാൽ, നമ്പൂതിരിയെ എതിർക്കുന്ന മുട്ടത്തു വർക്കിയാകട്ടേ ഉച്ചാരണശുദ്ധി ദീക്ഷിക്കാത്തവരെ മലയാളത്തിന്റെ പരമോപകർത്താക്കളായി പ്രകീർത്തിക്കുകയും 'ശുദ്ധ'ന്മാരെ 'ജനദ്രോഹി'കളെന്നധിക്ഷേപിക്കുകയും പിന്നെ തന്റെ കുറെ ഉള്ളിരുപ്പുകൾ വമിക്കുകയുമാണു ചെയ്യുന്നത്.

സംസ്കൃതഭാഷയോടു മുട്ടത്തു വർക്കിക്കുള്ള അതിരുകവിഞ്ഞ വിദ്വേഷമാണ് കത്തിലെ കേന്ദ്രബിന്ദു. എന്നാൽ, അതിന്റെ യഥാർത്ഥ കാരണം പരോക്ഷമായി മാത്രമാണ് പ്രകടിപ്പിച്ചിരിക്കുന്നത്. സംസ്കൃതം ഉച്ചരിക്കാൻ പ്രയാസമുള്ള ഭാഷയായതുകൊണ്ടാണത്രേ അതു ചത്തടിഞ്ഞത്! സുറിയാനിയും ലത്തീനും മറ്റും ചത്തുചീഞ്ഞതെന്തുകൊണ്ടാണാവോ. മലയാളികൾ സംസ്കൃതത്തെ നിന്ദാപൂർവ്വം നിരസിച്ചിട്ട് സ്വീകരിക്കേണ്ടതു് ഇംഗ്ലീഷിനെയും മറ്റുമാണ്. ഈ ഇംഗ്ലീഷ് ഭാഷ ഉച്ചരിക്കാൻ വളരെ എളുപ്പമാണോ എന്തോ. അതിൽ അതിഖരഘോഷങ്ങളൊന്നുമില്ലേ? മലയാളികൾ സർവ്വസാധാരണമായുച്ചരിക്കുന്ന ചില ഇംഗ്ലീഷ് വാക്കുകൾ കേൾക്കുക: ചീഫ് മിനിസ്റ്റർ, ഫിനാൻസ് മിനിസ്റ്റർ, ഇലക്ട്രിസിറ്റി, സ്റ്റേറ്റ് ട്രാൻസ്പോർട്ട് കോർപ്പറേഷൻ, കൊളീജിയേറ്റ് എഡ്യുക്കേഷൻ ഡയറക്ടർ, അനിമൽ ഹസ്ബൻഡ്രി ഡിപ്പാർട്ട്മെന്റ്, പോസ്റ്റ് ആൻഡ് ടെലഗ്രാഫ്, ട്രോഫി, ഹോസ്പിറ്റൽ— എല്ലാം ഉച്ചരിക്കാൻ എന്തെളുപ്പമുള്ള പദങ്ങൾ! 'ഭർത്താവ്' എന്നും (ഹസ്ബൻഡ്) 'ഭാര്യ' (വൈഫ്) എന്നുമെല്ലാം പറയുന്നതിനെക്കാൾ എത്ര സരളം! ഇനി മലയാളത്തിലെ ചില കട്ടിയുള്ള വാക്കുകൾക്ക് ഇംഗ്ലീഷുകാർ നൽകിയിരിക്കുന്ന ലളിതരൂപങ്ങൾ കൂടി നോക്കൂ: കയിലോൺ, ട്രിവാൻഡ്രം, ക്രാൻഗനോർ! പിന്നെന്തുകൊണ്ട് ഉച്ചാരണക്ലേശമുള്ള സംസ്കൃതത്തെ വിട്ടു് ഇംഗ്ലീഷിനെ ആശ്രയിച്ചുകൂടാ? ശുദ്ധമായുച്ചരിക്കണമെന്ന് ആകാശവാണിയോടു നിർദ്ദേശിക്കുന്നതിൽ അരിശംകൊള്ളുന്ന മുട്ടത്തുവർക്കി ഇംഗ്ലീഷ് ശുദ്ധമായുച്ചരിക്കുവാൻവേണ്ടി അതു മാതൃഭാഷയായിട്ടുള്ളവർക്ക് ബി. ബി. സി. നല്കുന്ന പരിശീലനത്തിന്റെ കഥ അറിഞ്ഞിട്ടുണ്ടോ എന്തോ. ഉച്ചാരണശുദ്ധിയുള്ളവരെമാത്രം തിരഞ്ഞെടുത്തതിനുമേൽ അവരുടെ നാവിനുവഴങ്ങാത്ത ധ്വനികൾവരുത്താൻ നാക്കിൽ ചില ഉപകരണങ്ങൾ ഘടിപ്പിച്ചുള്ള പരിശീലനം വരെയാണ് അവർ നൽകുന്നത്.

മുട്ടത്തുവർക്കിയുടെ എതിർപ്പ് പിന്നെ ഏതംശത്തോടാണ്? സംസ്കൃതം വിദേശഭാഷയായതുകൊണ്ടു ('വിദേശഭാഷ' യെന്നാൽ വിദേശത്തെങ്ങുമില്ലാത്ത ഭാഷയെന്ന വിഗ്രഹാർത്ഥം!) ദേശസ്നേഹത്താൽ പ്രചോദിതമായ മനോഭാവമാണതെന്നുവേണം കരുതുക. പണ്ടു കാലത്ത് അടിച്ചേല്പിക്കപ്പെട്ട അതു് അസ്വീകാര്യം തന്നെ. തന്നെയുമല്ല, സംസ്കൃതംകൊണ്ടുവന്ന ആര്യന്മാർ അവരുടെ മതവും വേദാന്തവും കൂടി അടിച്ചേല്പിച്ചു. ആര്യന്മാരുടെ മതവും വേദാന്തവും ഏതെന്നോ? ഇന്ന് 'ഹിന്ദു'ക്കൾ എന്നു പറയുന്നവർ പേറുന്ന നികൃഷ്ടവസ്തുക്കൾ തന്നെ. അതെല്ലാം വിദേശീയമാകുന്നു. അതിന്റെ ശപ്തസന്തതികളായ രാമായണവും ഭാഗവതവും വായിക്കാത്ത 'സ്വദേശികൾ' ഈ നാട്ടിലുണ്ട്. അവർ പറയുന്ന ഭാഷ തന്നെ നല്ലതു്. അതിനോടു് ഈയിടെ യൂറോപ്പിൽ നിന്നു വന്ന 'തലതൊട്ടപ്പന്മാർ' സ്നേഹപൂർവ്വം സമ്മാനിച്ച ഇംഗ്ലീഷും കൂട്ടിച്ചേർത്താൽ നല്ല മലയാളം ജനിക്കും. ആ മലയാളത്തിനേ വളർച്ചയുള്ളൂ. അതു കൈകാര്യം ചെയ്ത് എം. പി. പോൾ മഹാനായി. മുണ്ടശ്ശേരി അല്പം വഴിതെറ്റിയിട്ടുണ്ടെങ്കിലും, ഇംഗ്ലീഷ് കൂടക്കൂടെ പ്രയോഗിക്കുന്നതുകൊണ്ടും ജോസഫ് മുണ്ടശ്ശേരിയായതുകൊണ്ടും 'മുടിയനായ പുത്ര'നെന്ന നിലയ്ക്കു പൊറുക്കാം.

സംസ്കൃതശബ്ദങ്ങൾ നീക്കി, സംസ്കൃത സ്പർശമില്ലാത്ത ഏക ഭാരതീയഭാഷയായ തമിഴിൽനിന്നുമാത്രം കടംകൊണ്ടു വളരുന്ന മലയാളത്തിന്റെ രൂപവുമറിഞ്ഞിരിക്കണം. അതിൽ മുഖത്തിനു പകരം മുഞ്ഞിയോ മോന്തയോ ആയിരിക്കും. 'പരിശുദ്ധപിതാവ്' 'ചുത്തമാന തന്ത'യും, 'കന്യാമാതാവ്' 'കന്നിത്തള്ള'യുമാണ്. എല്ലാം പറയാൻ ഒട്ടും പ്രയാസമില്ലാത്ത വാക്കുകൾ! പിന്നെ ശുദ്ധതമിഴന്മാരുടെ രാഷ്ട്രീയസംഘടനകളുടെ പേരുകളിൽ 'ദ്രാവിഡ'മുള്ളതും, അവരുടെ നേതാക്കന്മാരിൽ 'രാമചന്ദ്രനും' 'കരുണാനിധി'യുമുള്ളതും നമുക്കു മാറ്റിയെടുക്കണം. 'തിരാവിടവും' 'ഇരാമചന്തിര'നും, 'കരുണൈനിതി'യുമാക്കിയേ മലയാളത്തിൽ പ്രയോഗിക്കാവൂ.

പക്ഷേ, ഒരു സംശയം. ഈ നശിച്ച സംസ്കൃതം തീണ്ടി അശുദ്ധമാക്കിയ മലയാളത്തിനുള്ളതിൽക്കവിഞ്ഞ എന്തു വളർച്ചയാണാവോ ആ തന്റേടമുള്ള തമിഴിനുണ്ടായിട്ടുള്ളതു്! ജി. ശങ്കരക്കുറുപ്പും എസ്. കെ. പൊറ്റെക്കാട്ടും തെളിയിച്ചതു മറിച്ചാണ്. നാളെ മുട്ടത്തു വർക്കിയും അതു തെളിയിച്ചുകൂടെന്നില്ല. സംഭാഷണഭാഷയുടെ മെച്ചത്തെക്കുറിച്ചാണെങ്കിൽ, മലയാളം സംസാരിക്കുന്ന സിനിമകൾക്കു കൈവന്ന നേട്ടം തമിഴ് സിനിമകൾക്കു സിദ്ധിക്കാത്തതെന്താണെന്നും ചിന്തിച്ചുപോകുന്നു.

മുട്ടത്തു വർക്കി സി. വി. കുഞ്ഞുരാമനെ നമസ്കരിക്കുന്നതു് ആത്മാർത്ഥമായിട്ടാണോ എന്നു തീർച്ചയില്ല. 'കലാകൗമുദി'യെ സന്തോഷിപ്പിക്കുവാനുള്ള ഒരു ശ്രമമല്ല അതെങ്കിൽ, അദ്ദേഹത്തോടു് ഒരഭ്യർത്ഥന. പത്താംക്ലാസ്സിലേക്കുള്ള കേരളപാഠാവലിയിൽ സി. വി. കുഞ്ഞുരാമന്റെ ഒരു ലേഖനമുണ്ട്. അതൊന്നു വായിച്ചുനോക്കണം. അതിലെ ഭാഷയിൽ സംസ്കൃതത്തെ അദ്ദേഹം എത്രമാത്രം ഒഴിവാക്കിയിട്ടുണ്ടെന്നൊന്നു പരിശോധിക്കുക. വാമൊഴിയുടെ കാര്യമേ പ്രധാനമായെടുക്കുന്നുള്ളുവെങ്കിൽ, 'അദ്ധ്യാത്മരാമായണം' ഭംഗിയായി വായിക്കാൻ താൻ ശീലിച്ചതെങ്ങനെയെന്ന് ആ ലേഖനത്തിൽ അദ്ദേഹം വിശദീകരിച്ചിട്ടുണ്ട്. സി. വി.യെ നമസ്കരിക്കുന്ന മുട്ടത്തുവർക്കിക്ക് ആ ലേഖനത്തിലെ അവസാനവാക്യം സ്വീകാര്യമാകുമെങ്കിൽ നന്ന്. "സാഹിത്യഗ്രന്ഥപാരായണത്തിലേക്കും സാഹിത്യ പരിശ്രമത്തിലേക്കും എന്നെ തിരിച്ചുവിട്ട ആ വൃശ്ചികം ഒന്നാം തീയതി സന്ധ്യയിലെ സംഭവം ഞാനെങ്ങനെയാണു മറക്കുക" എന്ന് സി. വി. ചോദിക്കുന്നു. രാമായണം വായിക്കാൻ ശീലിച്ചതിന്റെ സത്ഫലത്തെക്കുറിച്ചാണ് അദ്ദേഹമിവിടെ പറയുന്നതു്. ഹിന്ദുമത സംബന്ധിയായ പുസ്തകങ്ങളൊന്നും വായിക്കയില്ലെന്നു നിർബ്ബന്ധമുണ്ടെങ്കിൽ, മലയാളത്തിൽ പിന്നെ വായിക്കാൻ ഏറെയൊന്നും കാണില്ല. എന്തു ചെയ്യാം, മലയാളം ഇന്ത്യയിലെ ഒരു ഭാഷയായിപ്പോയല്ലോ. പക്ഷേ, ഹിന്ദു ഗ്രന്ഥങ്ങൾ വായിച്ചതുകൊണ്ടു മാത്രം ആരും ഹിന്ദുമതക്കാരാവില്ല. 'പാരഡൈസ് ലോസ്റ്റി'ലെ കവിതയും 'ന്യൂ ടെസ്റ്റമെന്റി'



ലെ ഗദ്യവും പഠിച്ചിട്ടും ഞങ്ങളാരും ക്രിസ്ത്യാനികളായില്ലല്ലോ. ക്രിസ്തീയ ജീവിതത്തെ മാത്രം ചിത്രീകരിക്കുന്ന മുട്ടത്തു വർക്കിയുടെ നോവലുകൾ അക്കാരണത്താൽ വായിക്കാതിരിക്കുന്നുണ്ടോ?

ഡോ: സി. കെ. ചന്ദ്രശേഖരൻനായർ,
മാസ്റ്റർ,
സൈനിക് സ്കൂൾ,
തിരുവനന്തപുരം.

# തിരുവനന്തപുരം കത്തിയെരിഞ്ഞപ്പോൾ

തിരുവനന്തപുരത്തു നടന്ന ദുരന്തസംഭവങ്ങളെ പരാമർശിച്ച് കൗമുദി ന്യൂസ് സർവീസ് തയ്യാറാക്കിയ ഫീച്ചർ ഹൃദയഭേദകമാണ്. ഒഴിവാക്കാമായിരുന്ന ഒരു മഹാദുരന്തത്തിന്റെ യഥാർത്ഥചിത്രം ഏറ്റവും ആകർഷണീയമായി വരച്ചുകാട്ടിയിരിക്കുന്ന ആ ഫീച്ചറിൽ. എസ്. രാജേന്ദ്രൻ ഡിസൈൻചെയ്ത മുഖചിത്രവും ഉജ്ജ്വലമായി. മനോഹരമായ ഈ നഗരത്തെ ബറോഡയുടെയും മീററ്റിന്റെയും പട്ടികയിൽ നിരത്താനിടയാക്കിയതു് 'ഒരു ഭരണകൂടത്തെ നിലനിറുത്താനുള്ള ഒരു പററം ആളുകളുടെ മോഹം'തന്നെയാണ്.

സി. എസ്. അജിതകുമാർ,
തിരുവനന്തപുരം.

## II

തിരുവനന്തപുരം കത്തിയെരിയാനുള്ള കാരണം കേരളത്തിലെ എല്ലാ വോട്ടർമാർക്കും അറിയാം. ഇതു് യാദൃച്ഛികമായുണ്ടായതല്ല. മുൻകൂട്ടി ആസൂത്രണംചെയ്തതായിരുന്നു. എന്നാൽ ആ സൂത്രധാരന്മാരെ അമ്പരപ്പിക്കുന്നവിധം— അവർ ഒരിക്കലും പ്രതീക്ഷിക്കാത്തവിധം— സംഭവിക്കുകയാണുണ്ടായതു്. ഈ ദുരന്തത്തിന്റെ പൂർണ്ണ ഉത്തരവാദിത്വം നമ്മുടെ ഇന്നത്തെ ഭരണകൂടത്തിനാണ്. "ആലപ്പുഴ സംഭവത്തിന്റെ പശ്ചാത്തലത്തിൽ നടക്കുന്ന പ്രതിഷേധപ്രകടനങ്ങൾ നേരിടാൻ പൊലീസിനെ നിയോഗിക്കേണ്ടതില്ലെന്നും, പൊലീസ് രംഗത്തുനിന്നും മാറിനിന്നാൽ എല്ലാം സ്വമേധയാ ശാന്തമാകുമെന്നും" തലേന്നു മന്ത്രിസഭ തീരുമാനിച്ചതാണെങ്കിൽ, മുൻകൂട്ടിയുള്ള ഈ തീരുമാനം ഏതോ ഗൂഢോദ്ദേശ്യത്തിന് അരുനിൽക്കുകയാണെന്നു വ്യക്തമാണ്.

ഭരിക്കുന്നവരും ഭരിക്കാനാഗ്രഹിക്കുന്നവരും രണ്ടററവും കത്തുന്നദണ്ഡിന്റെമദ്ധ്യേയാണ് പിടിച്ചതു്. കൈപൊള്ളാതെ, തീകെടുത്താതെ വേണം ഭരിക്കുക. അപ്പോൾ പിന്നെ പ്രതിപക്ഷത്തിനും മൗനം പാലിക്കയേ ഗതിയുള്ളൂ. "സത്യം പറയാൻ പേടിയാവുന്നു" എന്നാണ് ഒരു സ്നേഹിതൻ പറഞ്ഞതു്. അതേ, ആ പറഞ്ഞതു് സത്യമാണ്. രാഷ്ട്രീയക്കാരും ഭരണാധിപന്മാരും മതനേതാക്കളും ഇപ്പോൾ കണ്ണീരൊഴുക്കുന്നതിൽ യാതൊരർത്ഥവുമില്ല.

സുദേവൻ,
കോഴിക്കോട്.

## III

തിരുവനന്തപുരം കത്തിയെരിഞ്ഞ ദിവസത്തെക്കുറിച്ചുള്ള ഫീച്ചർ വായിച്ചു. വിശാലമായ ക്യാൻവാസിൽ ഇത്രയും നല്ലൊരു ഫീച്ചർ ആ ശപിക്കപ്പെട്ട ദിനത്തെപ്പറ്റി തയ്യാറാക്കിയതിന് അഭിനന്ദനങ്ങൾ. ഫീച്ചറിലെ 'ഞങ്ങൾ' എന്ന പദപ്രയോഗം വായിച്ചപ്പോൾ യൂഗോവിന്റെ 'പാവങ്ങളെ' ഓർമ്മിച്ചുപോയി. ഭരണം നിലനിറുത്താനുള്ള വെമ്പലിൽ കത്തിയെരിഞ്ഞുപോയതു് ചാലയെന്ന വ്യാപാരനഗരത്തിലെ കോടികൾ മാത്രമല്ല, ഹൃദയമുള്ള ഹിന്ദുക്കളുടെയും മുസ്ലിങ്ങളുടെയും ജീവിതങ്ങൾ കൂടിയായിരുന്നുവെന്നു പറയാം. സമുദായമൈത്രിയുടെ മകുടോദാഹരണമായ തിരുവനന്തപുരത്തു് ഇങ്ങനെ ഒരു സംഭവം നടന്നതിൽ ആരാണ് ലജ്ജിക്കാത്തതു്.

ബി. പ്രതാപചന്ദ്രൻ,
പാൽക്കുളങ്ങര.

## കത്തുകൾ

# വി. കെ. എന്റെ ചിരി

ഭൂമി മലയാളോം തൃപ്പൂണിത്തുറേം നിറഞ്ഞ ചിരി പരിചയപ്പെടുത്തിയതു് ഒന്നാന്തരമായി. (ആരും പരിചയപ്പെടുത്തിയില്ലെങ്കിലും കല്പാന്തത്തോളം ആ ചിരി മുഴങ്ങും എന്നതു വേറേ കാര്യം.) ഒരു ചിരി ചിരിച്ചാൽ 'ഹാസ്യസാഹിത്യം' എന്ന് രണ്ടാംപന്തിക്കിരുത്തുന്ന ഒരേപ്പാടാണ. ആ അയിത്തം മാറി എന്നു കരുതട്ടെ. ഇപ്പൊ കേന്ദ്രനുംഅംഗീകരിച്ചുവല്ലോ. അല്ലെങ്കിൽ, ഒടേമ്പ്രാൻ കരയാൻ കല്പിച്ചാലും വി. കെ. എൻ. ചിരിക്കും, അതു കണ്ട് മാലോകരും ചിരിക്കും. ഒടുക്കം പടച്ചോനും സൂത്രത്തിൽ ആരും കാണാതെ ഒരു ചിരി പാസാക്കും. ആ ചിരിയുടെ ധൂർത്തിൽ ഉള്ളിൽ ഒതുങ്ങിയിരിക്കുന്ന നാന്മുഖനെ കണ്ടില്ലെങ്കിൽ നഷ്ടം നമുക്കുതന്നെ. മലയാളത്തിന്റെ ഈ അപൂർവ്വ പ്രതിഭാശാലിയെ പരിചയപ്പെടുത്തിയ കലാകൗമുദിക്ക് മന്ത്രാഭിവാദ്യം.

ഒരു ശങ്ക; നമ്മുടെ മന്ത്രിയനിരൂപകർക്കൂടി ഈ മൗലിക പ്രതിഭ വേണ്ടവിധം കണ്ടെത്തിയില്ല എന്നുണ്ടോ!

മാടമ്പ് കുഞ്ഞുകുട്ടൻ.

# പാരമ്പര്യകലാ സൂചിക

കേരളത്തിലെ പാരമ്പര്യകലകളുടെ വിസ്തരിച്ചുള്ള ഒരു സൂചിക (Directory) തയ്യാറാക്കാൻ യു. ജി. സി. യുടെ സഹായത്തോടെ ഞാൻ ഉദ്യമിക്കുകയാണ്. സമ്പന്നമായ നമ്മുടെ രംഗകലാപാരമ്പര്യം പഠിക്കുവാനും അതിന്റെ ജീവത്തായ മാതൃകകൾ കാണുവാനും ആഗ്രഹിക്കുന്നവർക്ക് സഹായകമായിത്തീരുന്ന ഒരു റഫറൻസ്ഗ്രന്ഥം തയ്യാറാക്കുക എന്നതാണ് ഉന്നം. ആയതിനാൽ, നമ്മുടെ നാട്ടിൽ ഇന്നും പ്രചാരത്തിലിരിക്കുന്നതായ പാരമ്പര്യകലകളെപ്പററി അറിവുള്ള വിവരങ്ങൾ— അനുഷ്ഠാനങ്ങളുടെ പ്രത്യേകതകൾ, പ്രയോഗവിധികൾ, കലാപൈതൃകം, പ്രവർത്തിച്ചുപോരുന്ന കലാകാരന്മാരുടെ ജീവചരിത്രക്കുറിപ്പുകൾ, ഓരോ രൂപവും ഏതേതു ദിക്കിൽ, ഏതേതവസരത്തിൽ, ഏതേതെല്ലാം രീതികളിൽ നടത്തിപ്പോരുന്നു എന്നതിനെക്കുറിച്ചുള്ള വസ്തുസ്ഥിതിവിവരങ്ങൾ— ദയവായി എനിക്കെഴുതി അയച്ചു തന്ന് ഈ ഉദ്യമത്തെ സഫലമാക്കാൻ സഹായിക്കണം എന്നപേക്ഷിക്കുന്നു.

ജി. ശങ്കരപ്പിള്ള,
ഡയറക്ടർ, സ്കൂൾ ഓഫ് ഡ്രാമ,
അരനാട്ടുകര പി. ഒ.,
തൃശൂർ.

# കടമ്മനിട്ടയുടെ കവിത

നവവത്സരാശംസകളുടെ കർത്താവിനെ എന്നേ ഞങ്ങൾ തിരിച്ചറിഞ്ഞു. കടമ്മനിട്ട! ഭീഷണവും ദുരിതപൂർണ്ണവുമായ ഏതവസ്ഥയിലും ഞങ്ങൾക്കുവേണ്ടി പാടാൻ താങ്കളെത്തുമെന്ന് ഞങ്ങൾക്കറിയാം. ആട്ടിൻകുട്ടിയെപ്പോലെ തുള്ളിച്ചാടി നടന്ന തളിരുകളുടെ വയറു് പൊള്ളിച്ച, അവരുടെ തള്ളമാരെ തെരുവിലിറക്കിയ, അവരുടെ കൊച്ചു കൊച്ചു സ്വപ്നങ്ങളെ കരിയിച്ച മതഭ്രാന്തിന്റെ വിഷജ്വാലയോടൊപ്പം ഉയർന്നു പൊങ്ങിയ ആർത്തനാദങ്ങൾക്കിടയിൽ കരുണപെയ്യുന്ന മിഴിയായി മാറിയ കടമ്മനിട്ട, താങ്കളെ എന്റെ ഗ്രാമത്തിലെ കൂലിവേലക്കാരനായ നാരായണപിള്ള തിരിച്ചറിയുന്നു. ബീഡി തെറുപ്പുകാരനായ അബൂക്കാ ചേട്ടായെന്നു വിളിക്കുന്നു. മത്സ്യത്തൊഴിലാളിയായ ഗബ്രിയേൽ മൂളിപ്പാട്ടുകളിലൂടെ മറക്കാതിരിക്കുന്നു. അഭ്യസ്തവിദ്യരായ 'ഭാഗ്യവാന്മാർ' മുളവേലിക്കകത്തു് വീർപ്പുമുട്ടിനിന്ന് പ്രിയദർശിനിയെ കണ്ടു. പാവം, മാനവഹൃദയം പരിസരസംരക്ഷണത്തിൽ ആമഗ്നമാണെന്നറിഞ്ഞും എഴുത്തുകാരന്റെ പ്രതിബദ്ധത നഗരബുദ്ധിജീവികളുടെ വിചിന്തനാക്രമണത്താൽ പിടയുന്നതു കണ്ടും മനംമടുത്ത ഞങ്ങൾക്ക് അങ്ങ് ആശ്വാസരിത്താണ്. മഹാദുരിതത്തിന്റെ നരകത്തറയിൽ നിന്നുള്ള താങ്കളുടെ ആശംസകളും, സംഹാരതാണ്ഡവത്തിന്റെ സാക്ഷിപത്രമായിമാറിയ കലാകൗമുദിയും എന്നും ഞങ്ങളുടേതാണ്.

എസ്. നാസർ,
എസ്. എൻ. കോളേജ്,
കൊല്ലം.

കവർ സ്റ്റോറി

**ഈയിടെ മൂന്നു സംസ്ഥാനങ്ങളിൽ നടന്ന നിയമസഭാ തിരഞ്ഞെടുപ്പാണു് ഇവിടെ പരാമർശിക്കുന്നതു്. കോൺഗ്രസ്സിനു് തെന്നിന്ത്യയിലുണ്ടായിരുന്ന അവസാനവഴിയമ്പലങ്ങളും തകർന്നുപോയതു് യാദൃച്ഛികതയൊന്നുമല്ല.**

# തെക്കൻ കാറ്റിൽ തകർന്ന ഇന്ദിരാ ദുർഗ്ഗങ്ങൾ

തീരുമാനങ്ങളെടുക്കുന്നതിലും അവ പ്രഖ്യാപിക്കുന്നതിലും ഇന്ദിരാഗാന്ധിക്കു ഒരു പ്രത്യേകതയുണ്ടായിരുന്നു. നിസ്തുലമെന്നുതന്നെ പറയാവുന്ന ആ പ്രത്യേകതയു ചുററുമാണു് അവരുടെ രാഷ്ട്രീയ വ്യക്തിത്വം പ്രധാനമായും കരുവാന്നതു്. ആരും നിനച്ചിരിക്കാത്തവണ്ണമുള്ള തീരുമാനങ്ങളിലൂടെ, എതിരണികളെ നിസ്തേജമാക്കും വിധമുള്ള ടൈമിങ്ങ് നൽകി അവ പ്രഖ്യാപിക്കുന്നതിലൂടെ ഇന്ദിരാ ഗാന്ധി പല പല നേട്ടങ്ങളും വാരിക്കൂട്ടിയിട്ടുണ്ടു്. അവസാന നിമിഷംവരെയും ഉററ സഹചരരെയും ഉപദേഷ്ടാക്കളെയും പോലും ഇരുട്ടത്താക്കിക്കൊണ്ടു് ഇന്ദിരാഗാന്ധി ഇടിമിന്നൽപോലെ അവിചാരിതമായി, അതി നിശിതമായി തീരുമാനങ്ങളെടുത്തു നടപ്പാക്കിപ്പോന്നു. ഇതു് ദേശാന്തരങ്ങളിൽപ്പോലും ശ്രദ്ധയും മതിപ്പും നേടിയിട്ടുമുണ്ടു്. ബംഗ്ലാദേശിൻെറ സൃഷ്ടിക്കു വഴിവച്ച യുദ്ധപ്രഖ്യാപനമായാലും 1975-ലെ എമർജൻസി പ്രഖ്യാപനമായാലും ഈയിടെ ജ്ഞാനി സെയിൽ സിംഗിനെ രാഷ്ട്രപതി സ്ഥാനാർത്ഥിയാക്കിയ നിശ്ചയമായാലും, അവസാന നിമിഷം വരെയും പൊതിഞ്ഞുവച്ചു് ഒരു ന്യൂക്ലിയർ സ്ഫോടനമെന്നവണ്ണം അവ നടപ്പാക്കാൻ ഇന്ദിരാഗാന്ധിക്കു കഴിഞ്ഞിരുന്നു. അസാമാന്യമായ ചങ്കൂററം വെളിവാക്കിയ സംഗതികളായിരുന്നു ഇതൊക്കെ. പക്ഷേ ഒരു ''നല്ല'' കാലത്തിൻെറ സിദ്ധികളായി ഓർമ്മിക്കാൻ മാത്രമായി ഈ ചങ്കൂററത്തിൻെറ ഉദ്ദിഷ്ടഫലദായകശേഷി അവസാനിച്ചുപോയോ എന്നു് സന്ദേഹിക്കേണ്ടിവന്നിരിക്കുന്നു. 'ഇന്ത്യയെ നയിക്കാൻ ഇന്ദിര മാത്രമേയുള്ളൂ' എന്നു് ഈയിടെ കേരളത്തിലെ മുൻ എ-കോൺഗ്രസ്സുകാർ കണ്ടെത്തിയതോടെയാണു് ഈ 'സിദ്ധിമങ്ങൽ' ഇന്ദിരയ്ക്കുണ്ടായിരിക്കുന്നതു്! ഈയിടെയായി അവരുടെ തീരുമാനമെടുക്കലുകളും പ്രഖ്യാപനങ്ങളും നടപടികളുമൊക്കെ ഒന്നിനൊന്നു പരാജയമാണു് വലിച്ചുകൂട്ടിയിട്ടുള്ളതു്.

ആന്ധ്രയിലും കർണ്ണാടകത്തിലും ത്രിപുരയിലും തിരഞ്ഞെടുപ്പു നടത്താനുള്ള തീരുമാനവും അതിൻെറ ടൈമിങ്ങും തന്നെ ഏററവും വേദനാകരമായ ഉദാഹരണം. മാർച്ചിലാണു് തിരഞ്ഞെടുപ്പു നടത്തേണ്ടിയിരുന്നതു്. പക്ഷേ, ജനുവരി 5-നു നടത്താൻ നിശ്ചയിച്ചു. നടത്തി. മൂന്നു സംസ്ഥാനങ്ങളിലും കോൺഗ്രസ്-ഐയുടെ വിജയമോഹങ്ങൾ ദയനീയമായി തറപററി. 1977-ലുണ്ടായതിനേക്കാൾ സങ്കടകരമാണു് ആ പാർട്ടിക്കു് ഇപ്പോഴുണ്ടായ അനുഭവം. 1977-ൽ എല്ലാ അധികാരവും ഒററയടിക്കു പോയെന്നേയുള്ളൂ. ഇപ്പോഴാകട്ടേ, അധികാരത്തിലിരിക്കെത്തന്നെ ആ പാർട്ടി ഒന്നുമല്ല എന്ന വിധിയെഴുത്താണുണ്ടായിരിക്കുന്നതു്. ചത്തതിനൊത്തവണ്ണമൊരു ജീവിച്ചിരിക്കൽ വിധിച്ചുകൊണ്ടു് ജനങ്ങൾ കോൺഗ്രസ്-ഐ-യെ അതികഠിനമായി പ്രഹരിച്ചിരിക്കുന്നു.

ഈ തിരഞ്ഞെടുപ്പിനു സമയം നിശ്ചയിച്ചതുതന്നെ ഒരു പാപ്പരത്തത്തിൻെറ ലക്ഷണങ്ങൾ പ്രകടിപ്പിച്ചുകൊണ്ടായിരുന്നു. ആത്മവിശ്വാസമില്ലായ്മയുടെയോ ഭീതിയുടെയോ ലാഞ്ഛനകൾ സൂക്ഷ്മദൃക്കുകൾക്കു മനസ്സിലാകുംവിധം നൽകിക്കൊണ്ടായിരുന്നു. ജനങ്ങളിൽ നല്ല വിശ്വാസമുണ്ടെങ്കിൽ ഏതു സമയത്തും അവരോടു ചെന്നു് വോട്ടു ചോദിക്കാമായിരുന്നല്ലോ. ഇപ്പോൾ എന്താണു ചെയ്തതു്? ഏഷ്യാഡ് എന്ന അദ്ഭുതകരമായ വീരസാഹസികകൃത്യം കഴിഞ്ഞപാടേ, അതിൻെറ വെള്ളിവെളിച്ചം ഇന്ത്യൻ ആകാശത്തു നിന്നു പൊലിഞ്ഞു മാറും മുമ്പു്, അതിൻെറ മാസ്മരികതയിൽ ജനങ്ങളെ മയക്കി വോട്ടു നേടാമെന്നു കണക്കാക്കി. മാർച്ചിൽ നടക്കേണ്ട തിരഞ്ഞെടുപ്പു് ജനുവരി ആദ്യവാരം നടത്തിയതു് അങ്ങനെയാണല്ലോ. ശൈത്യം അതിൻെറ സമസ്ത ക്രൂരതകളോടുംകൂടി അസ്ഥികൾ തുളച്ചുകൊണ്ടിരിക്കുന്ന ജനുവരിയെക്കാൾ ഫെബ്രുവരി ഒടുവിലോ മാർച്ചു് ആദ്യമോ തിരഞ്ഞെടുപ്പു നടത്തുകയായിരുന്നു കാമ്യം. പക്ഷേ, അപ്പോഴേക്കും ഏഷ്യാഡ് കമ്പക്കെട്ടിൻെറ വെള്ളിപ്പുക മാഞ്ഞുപോകില്ലേ. അതൊന്നു്. രണ്ടാമതു് ആന്ധ്രയിൽ ആ തെലുങ്കുദേശക്കാരൻ കൂടുതൽ വളരുംമുമ്പു് സംഗതികൾ ഒരു കരയിലെത്തിച്ചുകളയാമെന്ന വ്യാമോഹം. മൂന്നാമതു്, ജനങ്ങളുടെ പൊതുവായ ജീവിതവൈഷമ്യങ്ങൾ നാൾതോറും വർദ്ധിച്ചുവരുന്നതിനാൽ, ഇനി ഒരു നാഴികപോലും വൈകുന്നതു് അപകടകരമാവുമെന്ന പേടി. ഇതെല്ലാം ചേർന്നായിരുന്നു ജനുവരി അഞ്ചിനു ജനവിധി തേടാമെന്ന ഉപദേശത്തിലേക്കോ തീരുമാനത്തിലേക്കോ തെളിച്ചതു്.

ജയം തീർച്ചയാണെന്നു് കോൺഗ്രസ്—ഐ. കരുതി. അഥവാ ധരിച്ചുവശായി. ഇത്രയും സൗകര്യങ്ങൾ എതിരാളികൾക്കുണ്ടോ? നേതാവു് ആർജ്ജിച്ചിരിക്കുന്ന രാജ്യാന്തര യശോധാവള്യം. പ്രചരണരംഗത്തു് ഏഷ്യാഡ് നൽകിയ ഫിക്സഡ് ഡെപ്പോസിററ്. അചോദ്യമായ അധികാരം നൽകുന്ന പ്രത്യേക പ്രിവിലേജുകൾ. പത്രം, റേഡിയോ. ടെലിവിഷൻ. പൊലീസ്. പട്ടാളം. എല്ലാം ആധുനിക അമേരിക്കൻ ബിസിനസ്സ് മട്ടിൽ മൈക്രോ ചിപ്പിലൂടെന്നവണ്ണം പ്രോഗ്രാംചെയ്തു നടപ്പാക്കാൻ കഴിവുററ കമ്പ്യൂട്ടർ കുട്ടന്മാർ. ജയം തീർച്ചയല്ലാതെ പിന്നെന്തു്! തിരഞ്ഞെടുപ്പു പ്രഖ്യാപനം വന്നതിൻെറ തൊട്ടടുത്ത ആഴ്ച തന്നെ ബോംബെയിലെ ഒരു പ്രഖ്യാത വാരികയുടെ എഡിററർ കർണ്ണാടകത്തിലും ആന്ധ്രയിലും ഭരണകക്ഷിക്കു് ജയം നിസ്സംശയമെന്ന പ്രവചനവും നടത്തി. മററുപത്രങ്ങൾ പലതും ആവഴിയേ മോഴകളായി. അങ്ങനെ ക്ഷേത്രഗണിതവശാലും അങ്കഗണിതവശാലും ബീജഗണിതവശാലും ജ്യോതിഷവശാലും എല്ലാം ഭദ്രമെന്നുകണ്ടാണു് തിരഞ്ഞെടുപ്പുവച്ചതു്. പ്രചരണരംഗത്തു് ജനക്കൂട്ടങ്ങൾ എതിരാണെന്നു കണ്ടപ്പോഴും കോൺഗ്രസ്-ഐയ്ക്കു് ആപൽഭീതിയോ ഏതെങ്കിലും വിധത്തിലുള്ള ആശങ്കയോ തോന്നിയിരുന്നില്ലെന്നാണു കാണുന്നതു്. 1980-ൽ മൊറാർജിദേശായി പങ്കെടുത്ത പ്രചരണയോഗങ്ങളിൽ ആന്ധ്രക്കാർ ലക്ഷക്കണക്കിനു കൂടി. ഫലം വന്നപ്പോൾ ആകെ ഒരു സീററ്. മറെറല്ലാം കോൺഗ്രസ്-ഐ വാരി. അതുപോലെ എൻ. ടി. രാമറാവുവും ആൾക്കൂട്ടങ്ങളെ ആകർഷിച്ചെങ്കിലും ഇന്ദിരാഗാന്ധിയുടെ വോട്ടാകർഷണശേഷി ഇത്തവണയും മറെറന്തിനെയും വെല്ലുമെന്നുതന്നെ കോൺഗ്രസ്-ഐ ഭ്രമിച്ചു. അതുകൊണ്ടാണല്ലോ ആന്ധ്രയിലും കർണ്ണാടകത്തിലും വോട്ടെണ്ണൽ നടന്നുകൊണ്ടിരിക്കേ ആസാമിലും മേഘാലയത്തിലും തിരഞ്ഞെടുപ്പു പ്രഖ്യാപിച്ചതു്. അതുകൊണ്ടു തന്നെയാണല്ലോ ഡെൽഹി മഹാനഗരസഭയിലേക്കുള്ള തിരഞ്ഞെടുപ്പും പ്രഖ്യാപിച്ചതു്. എത്രയോ കാലമായി ഇവിടൊക്കെ തിരഞ്ഞെടുപ്പു നടത്താതിരിക്കുകയായിരുന്നു!

എന്നിട്ടെന്തുണ്ടായി? കോൺഗ്രസ്-ഐ.യുടെ കമ്പ്യൂട്ടർക്കുട്ടന്മാരെ കാണാനേയില്ല. ആന്ധ്രപ്രദേശിൽ തെലുങ്കുദേശം അസ്സലായി ഭരണം നടത്തുന്നു. കർണ്ണാടകത്തിൽ ജനതാപാർട്ടി ഭരണം നടത്തുന്നു. ത്രിപുരയിൽ ഇടതുമുന്നണി വീണ്ടും ഭരിക്കുന്നു. കോൺഗ്രസ്സിൻെറ ഭരണമല്ലാതെ മറെറാരു ഭരണം കണ്ടിട്ടില്ലാത്ത സംസ്ഥാനങ്ങളായിരുന്നു കർണ്ണാടകവും ആന്ധ്രയും. പാവം കോൺഗ്രസ്-ഐ. നൂററാണ്ടാഘോഷിക്കാൻ നിൽക്കുന്ന ആ രാഷ്ട്രീയ കക്ഷിക്കു് തെക്കേ ഇന്ത്യയിൽ അവശേഷിച്ചിരുന്ന അവസാന ദുർഗ്ഗങ്ങളാണു് ആൺപിള്ളേരുടെ കൈയിലമർന്നിരിക്കുന്നതു്.

(ജനുവരി 4-ാം തീയതി രാത്രി ടെലവിഷൻ കണ്ടുകൊണ്ടിരുന്നവർക്കു് ഏഷ്യാ

ാ

**കൗമുദി ന്യൂസ് സർവീസ്**

എൻ. ടി. രാമറാവുവിൻെറ പ്രസംഗം കേൾക്കാൻ എത്തിയ ജനസഹസ്രങ്ങൾ



ഡിൻെറ സമാപനച്ചടങ്ങ് മണിക്കൂറുകളോളം കാണാനുള്ള ദുർഗ്ഗതിയുണ്ടായി. പലരും നെററിചുളിച്ചു. എന്തിനിപ്പോൾ ഈ പഴങ്കഥ? വിസ്മിതചോദ്യം. ഏഷ്യാഡില്ലായിരുന്നെങ്കിൽ ഈ ജനവരിത്തണുപ്പിൽ ഇലക്ഷനുണ്ടാകുമായിരുന്നോ?)

ആകാശവാണിയിൽ ത്രിപുരാ ഫലം പറഞ്ഞതു് രസകരമായ രീതിയിലാണ്. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ഈ സംസ്ഥാനത്തു് ഒരു സീററും കിട്ടാതിരുന്ന കോൺഗ്രസ്-ഐ. ഇപ്പോൾ ഒരു ഡസനിലേറെ സീററു നേടിയ കാര്യമായിരുന്നു വാർത്ത വായിക്കുന്നവർ തലവാചകം പറയാൻ തിരഞ്ഞെടുത്തതു്. നല്ല നേട്ടംതന്നെ. പ്രദേശികവാദത്തിൻെറ സങ്കുചിത കരാളതയ്ക്കു് ഒന്നാംറാങ്കു കൊടുക്കേണ്ട ഒരു കക്ഷിയെ കൂട്ടുപിടിച്ചാണ് ത്രിപുരയിൽ കോൺഗ്രസ്-ഐ. ഇടതുമുന്നണിയെ എതിരിട്ടതു്. ത്രിപുരാ ഉപജാതി യുവസമിതിഎന്ന ആ കക്ഷി, ഇന്ത്യയിൽനിന്നു് ത്രിപുരയെ മോചിപ്പിക്കാൻ ബദ്ധകങ്കണമായ ഒന്നാണ്. ഒരുളുപ്പുംകൂടാതെ അവരുമായി കോൺഗ്രസ്-ഐ. കൂട്ടുണ്ടാക്കി. നമ്മുടെ ഈ ഭാഗത്തൊന്നും ഇതേവരെ ഇങ്ങനെയൊരു യുവസമിതിയെ നേരെ ആരും കേട്ടിട്ടില്ല. (ബംഗാളിമട്ടിൽ 'ജൂബാസമിതി'എന്നുപത്രങ്ങളിൽക്കണ്ടു് ഇവിടത്തെ ചില രാഷ്ട്രീയനേതാക്കൾപോലും ഏതോ ജൂബാധാരികളുടെ സംഘടനയാവാമതെന്നു കരുതിപ്പോയി. നല്ല കൂട്ട്. ഖദർധാരികൾക്ക് കൂട്ട് ജൂബാധാരികൾ.) നാണംകെട്ടു കുറെ വോട്ടും സീററും നേടിയാൽ, നാണക്കേടെല്ലാം അതു തീർത്തുകൊള്ളും എന്നു കരുതിയ കോൺഗ്രസ്-ഐ-യെപ്പററി എന്തു പറയാൻ. ഏതായാലും മൂന്നിൽ രണ്ടോളം സീററ് നിലനിറുത്താൻ ഇടതുമുന്നണിക്ക് ത്രിപുരയിൽ കഴിഞ്ഞു.

ആന്ധ്രയിൽ മൂന്നിൽ രണ്ടിലേറെ സീററാണ് എൻ. ടി. രാമറാവുവിൻെറ തെലുങ്കുദേശം വാരിക്കൂട്ടിയതു്. നിമിഷനേരംകൊണ്ടു് ഉരുണ്ടുകൂടുന്ന കൊടുങ്കാററുകൾ ആന്ധ്രാതീരത്തെ കശക്കിയെറിയുന്ന ആ മട്ടുണ്ടല്ലോ—അതേ രീതിയിൽത്തന്നെ തെലുങ്കുമക്കൾ കോൺഗ്രസ്-ഐ യെ കശക്കിയെറിഞ്ഞു. എംപ്ലോയ്മെൻറ് എക്സ്ചേഞ്ചിലൂടെ തല്ക്കാലത്തേക്ക് ജോലിഒഴിവുകളിൽ ആളെ നിയമിക്കും പോലെ ഡെൽഹിയിൽനിന്നു് മുഖ്യമന്ത്രിമാരെ നിയമിക്കുന്ന കോൺഗ്രസ്-ഐ സംസ്കാരത്തിന് ആന്ധ്രാമക്കൾ നൽകിയ ചുട്ടഅടി, കേരളത്തിലെ കോൺഗ്രസ് സംസ്കാര സമൂഹഗാനക്കാർ വിഷണ്ണരായി നോക്കിനിന്നു. ആന്ധ്രക്കാരൻെറ വൈകാരിക പ്രശ്നം കോൺഗ്രസ്-ഐ കണ്ടില്ല. ഇന്ദിരാഗാന്ധി മനസ്സിലാക്കിയില്ല. ഡെൽഹി പാദുഷമാർ ആന്ധ്രയിലെ പാവം മുഖ്യമന്ത്രിമാരെ വിമാനത്താവളങ്ങളിലും പ്രസംഗ വേദികളിലുമൊക്കെവെച്ച് ആട്ടുകയും തുപ്പുകയും ചെയ്തതു് ആന്ധ്രക്കാരൻെറ മനസ്സിനെ നോവിപ്പിച്ചു. മുപ്പതിലേറെവർഷം കോൺഗ്രസ്സിനു് അടിമകളെപ്പോലെ വോട്ടുചെയ്തുകൊണ്ടിരുന്നിട്ടും ആന്ധ്രയിലെ പാവങ്ങളെ മാനിക്കാൻ ഡെൽഹിക്കു കഴിഞ്ഞില്ലല്ലോ എന്നു്

അവർ ദുഃഖത്തോടെ ഓർത്തു. ആത്മാഭിമാനമുള്ള ഒരു ജനതയ്ക്കു് ഇന്ത്യൻ ദേശീയത്വത്തിലുള്ള ആവേശം സ്വന്തം സംസ്ഥാനത്തിൻെറ അന്തസ്സ് വിററുകൊണ്ടുള്ള ഒന്നാക്കിമാററാൻ ഇനിയും മനസ്സുവന്നില്ല. തന്നെ മാനിക്കാത്തവനെ മാനിച്ചുകൊള്ളണമെന്നുവന്നാൽ ആത്മാഭിമാനമുള്ളവരെ അതിനു കിട്ടില്ലെന്നു് ആന്ധ്ര ഇപ്പോൾ തെളിയിച്ചു. ആന്ധ്രാമണ്ണിൻെറ അഭിമാനത്തിനും അന്തസ്സിനും പ്രതീകമായി ഉയരാൻ രാമറാവുവിനു കഴിഞ്ഞതാണ് അദ്ദേഹത്തിൻെറ വിജയപ്പൊരുൾ. തിരശ്ശീലയിൽനിന്നു ജനങ്ങളെ മയക്കിയിരുന്ന രാമറാവു, പ്രസംഗവേദികളിൽനിന്നു ചുഴററിയെറിഞ്ഞ തെലുങ്കഭിമാനത്തിൻെറ ചക്രായുധം കോൺഗ്രസ്-ഐയുടെ കഴുത്തരിഞ്ഞുവീഴ്ത്തി.

കർണ്ണാടകത്തിലെ തിരഞ്ഞെടുപ്പു പ്രചരണപരിപാടി വെട്ടിച്ചുരുക്കിക്കൊണ്ടു് പ്രധാനമന്ത്രി ആന്ധ്രയിലേക്ക് പാഞ്ഞെത്തിയപ്പോൾ എല്ലാം വൈകിപ്പോയിരുന്നു. പ്രധാനമന്ത്രിക്കുതന്നെ, ജനലക്ഷങ്ങൾ പങ്കെടുത്ത പല യോഗങ്ങളിലും കടുത്ത പ്രതിഷേധം നേരിടേണ്ടിവന്നു. എൻ. ടി. രാമറാവുവിൻേറതു് വെറും സിനിമാ ജാടയായതിനാൽ, അതിനെത്തകർക്കാൻ നടികർ തിലകം ശിവാജിഗണേശനെ ഇറക്കിയെങ്കിലും ആ പാവം നടന് തൻെറ തമിഴ്ഭാണ്ഡം അഴിക്കാൻ പോലും ജനങ്ങൾ അവസരവും അനുവാദവും നൽകിയില്ല. അമിതാഭ്ബച്ചനെ ഇറക്കാൻ ഒരു പരിപാടിയുണ്ടായിരുന്നത്രേ. തെലുങ്കനെ അവഹേളിച്ച ഡെൽഹി ഭരണാധികാരികൾ ഏതുകത്തിവേഷത്തെ വിട്ടാലും ശിവാജിക്കു പിണഞ്ഞ ദുര്യോഗം തന്നെ ഉണ്ടാകുമായിരുന്നു. (ഇതു കണ്ടറിഞ്ഞാവണം ബുദ്ധിമാനായ അമിതാഭ്ബച്ചൻ തനിക്ക് രാഷ്ട്രീയമേ വേണ്ടാ എന്നു നിശ്ചയിച്ചുകളഞ്ഞു.) അപ്രാപ്തരായ സംസ്ഥാന ഭരണാധികാരികൾക്കെതിരേ, അഹങ്കാരികളായ കേന്ദ്ര ഭരണാധികാരികൾക്കെതിരേ, ക്ഷമയുടെ പാതാളപ്പലകയിൽനിന്നുകൊണ്ടു് ആന്ധ്രമക്കൾ ഒററക്കെട്ടായി നൽകിയ ഈ പ്രഹരം നമ്മുടെ രാഷ്ട്രീയ ചരിത്രം വലിയ അക്ഷരങ്ങളിൽത്തന്നെ കുറിച്ചുവയ്ക്കും.

വെറുമൊരു സിനിമാക്കാരൻ മാത്രമായിരുന്ന രാമറാവു ആന്ധ്രാഗ്രാമങ്ങളിലും നഗരങ്ങളിലും ജനിപ്പിച്ച ആവേശം വഴിതെററിയ പ്രാദേശികവാദത്തിൻേറതാവാം. പക്ഷേ, അതിനു വഴിവച്ചതു് ദേശീയതയുടെ അവതാരമൂർത്തികളായ കോൺഗ്രസ്സുകാർതന്നെ. പൊതുവേ പറഞ്ഞാൽ രാഷ്ട്രീയക്കാർക്കെല്ലാം ഇതിൽ പങ്കുണ്ട്. 'രാമറാവുതരംഗം' ഒരു പ്രാദേശികവാദതരംഗമാണെങ്കിൽ, ആ പാപത്തിൻെറ വിത്തുവിതച്ച് വളംനൽകിയതു് നമ്മുടെ പ്രധാന രാഷ്ട്രീയകക്ഷികളല്ലാതെ മററാരു്? ഇന്ദിരാഗാന്ധിക്കും കോൺഗ്രസ്സിനും നൽകിയ ഒരു നെഗററീവ് വോട്ടാണ് രാമറാവുവിൻെറ നേട്ടമായി മാറിയിട്ടുള്ളതു്.

തമിഴ്നാട്ടിൽ ഈയിടെ ഒരുപതിരഞ്ഞെടുപ്പു നടന്നപ്പോൾ എം. ജി. ആറിൻെറ കൈക്കു് ദയനീയമായി തകർന്ന

കോൺഗ്രസ്-ഐ. അതിൻെറ പി. സി. സി. ചീഫിനെ ബലിയാടാക്കി. ആ പാവത്തിനു് സ്ഥാനം പോയി. ജയിക്കുമെന്നു് ഹൈക്കമാൻഡിനെ വിശ്വസിപ്പിച്ചതിനായിരുന്നു ഈ ശിക്ഷ. ആന്ധ്രയിലെ ഇപ്പോഴത്തെ പരാജയത്തിനു് ബലിയാടുകളില്ലെന്നു തോന്നുന്നു. മുഖ്യമന്ത്രിയായിരുന്ന വിജയഭാസ്കര റെഡ്ഡിയെ ശിക്ഷിക്കാൻ കോൺഗ്രസ്-ഐ ഹൈക്കമാൻഡിനു് ധാർമ്മികാധികാരമില്ല. പി. സി. സി. ചീഫ് വെങ്കടസ്വാമിയെ ശിക്ഷിക്കാനും കോൺഗ്രസ്-ഐ ഹൈക്കമാൻഡിനു് അധികാരമില്ല. എന്തെന്നാൽ തിരഞ്ഞെടുപ്പു് പ്രഖ്യാപിക്കുന്നതിനു മൂന്നുമാസം മുമ്പുമാത്രമാണ് എംപ്ലോയ്മെൻറ് എക്സ്ചേഞ്ചിൽ നിന്നുള്ള നിയമനമെന്നവണ്ണം വിജയഭാസ്കര റെഡ്ഡി എന്ന എം. പി.യെ മുഖ്യമന്ത്രിക്കുപ്പായം നൽകി ഹൈദരാബാദിലേക്കയച്ചതു്. ആന്ധ്രയിൽ തകർന്നുകൊണ്ടിരുന്ന കോൺഗ്രസ് ഐ. വഴിയമ്പലങ്ങളിൽ പുതിയ മേച്ചിലോടുകൾ പാകാനോ തൂണുകൾ ബലപ്പിക്കാനോ പോലും വിജയഭാസ്കരറെഡ്ഡിക്ക് സമയം കിട്ടിയിരുന്നില്ല. ഇരുന്നൂറു സീററെങ്കിലും ഇത്തവണയും തങ്ങൾ പിടിക്കുമെന്ന് റെഡ്ഡി പറഞ്ഞതൊക്കെ ശരി. ഞങ്ങൾ തോററുപോകുമെന്നു പറഞ്ഞുകൊണ്ടു് ആരും തിരഞ്ഞെടുപ്പുയുദ്ധത്തിനിറങ്ങില്ലല്ലോ. പക്ഷേ, ആന്ധ്രയിലാകെ പടർന്നു നിറഞ്ഞുകൊണ്ടിരുന്ന അമർഷജ്വാലകൾ കാണാൻ ഈ മുഖ്യമന്ത്രിക്കു കണ്ണില്ലാതെപോയി. പി. സി. സി. ചീഫിനെയാകട്ടേ, ഒരു പാവയെപ്പോലെയാണു ഹൈക്കമാൻഡ് കണ്ടതു്. വെങ്കടസ്വാമി പി. സി. സി. മേധാവിത്വമേറെറടുത്തിട്ടും അധികംകാലമൊന്നുമായില്ല. ഇലക്ഷൻതീയതി പ്രഖ്യാപിക്കുന്നതിനുമുമ്പ് ഇദ്ദേഹവുമായി ആലോചിക്കാനുള്ള മര്യാദപോലും ഹൈക്കമാൻഡ് കാണിച്ചില്ല. പത്രങ്ങളിൽ വായിച്ചോ റേഡിയോയിൽ കേട്ടോ ആണ് വെങ്കടസ്വാമിപോലും തിരഞ്ഞെടുപ്പു കാര്യമറിഞ്ഞതു്. എങ്ങനെ ഇദ്ദേഹത്തിന്മേൽ പരാജയത്തിൻെറ ഉത്തരവാദിത്വം കെട്ടിവയ്ക്കാനൊക്കും. എങ്ങനെ വിജയഭാസ്കരറെഡ്ഡിയുടെ മേൽ പരാജയത്തിൻെറ ഉത്തരവാദിത്വംകെട്ടിവയ്ക്കാനൊക്കും? തിരഞ്ഞെടുപ്പുരംഗത്തെ പ്രവർത്തനങ്ങൾ മുഴുവൻ കേന്ദ്രനിയന്ത്രണത്തിലായിരുന്നു. സ്ഥാനാർത്ഥിനിർണ്ണയം, പണപ്പിരിവു്, പണമിറക്കൽ, പോസ്റ്റർപതിക്കൽ, യോഗം സംഘടിപ്പിക്കൽ, പ്രചരണവാഹനങ്ങൾ വിടൽ എന്നുവേണ്ട തിരഞ്ഞെടുപ്പുരംഗത്തെ എല്ലാ തന്ത്രങ്ങളും ഡെൽഹിയിൽ കേന്ദ്രീകരിച്ചായിരുന്നു ചെയ്തുകൊണ്ടിരുന്നതു്. ആന്ധ്രയിലെ കോൺഗ്രസ് ഐക്കാർക്ക് ഇതിലൊന്നും ഒരു വോയിസുമുണ്ടായിരുന്നില്ല. ഈ പശ്ചാത്തലത്തിൽ പരാജയത്തിൻെറ മുഴുവൻ ഉത്തരവാദിത്വവും കോൺഗ്രസ്-ഐ ഹൈക്കമാൻഡിനുതന്നെ. പ്രചരണരംഗത്തു് കോൺഗ്രസ്-ഐ ക്കുവേണ്ടി നിറഞ്ഞുനിന്നതും പാർട്ടി പ്രസിഡൻറായ ഇന്ദിരാഗാന്ധിതന്നെയായിരുന്നുവല്ലോ. ഹെലികോപ്ററുകളിലും



മററും കോൺഗ്രസ്-ഐ സംഘങ്ങൾ ഗ്രാമാന്തരങ്ങളിൽ പ്രചരണത്തിനിറങ്ങിയപ്പോൾ, അവിടങ്ങളിലെ പൂഴിമണ്ണു നിറഞ്ഞ റോഡുകളിലൂടെ ഒരു പഴയ ഷെവർലേ വാനിൽ ജനലക്ഷങ്ങളെ ഇളക്കിമറിച്ചുകൊണ്ടു് രാമറാവു എന്ന മനുഷ്യൻ കോൺഗ്രസ്-ഐ-ക്കെതിരേ കൊടുങ്കാററായി വീശിയടിക്കുകയായിരുന്നു. കോൺഗ്രസ്-ഐ യുടെ അധികാരദാഹത്തിൻെറ പ്രതീകമായി മാത്രമേ പ്രധാനമന്ത്രിയെ ആന്ധ്രാഗ്രാമങ്ങൾ കണ്ടുള്ളൂ. അതേസമയം രാമറാവുവിനെ അവർ ദാഹിക്കുന്ന മാററത്തിൻെറ പ്രതീകമായും കണ്ടു. ആന്ധ്രക്കാർക്ക് ഇത്തവണ ഒരൊററ സ്ഥാനാർത്ഥിയേ ഉണ്ടായിരുന്നുള്ളൂ—രാമറാവു. എല്ലാ മണ്ഡലങ്ങളിലും രാമറാവു. രാമറാവു ആന്ധ്രയായി മാറുകയായിരുന്നു. ആന്ധ്ര അഭിമാനത്തിൻെറ രക്ഷസ്സായി ജനങ്ങൾ കാണുകയായിരുന്നു. ആന്ധ്ര അസംബ്ളിയിൽ ഒരു സീററിനും കഴിയുമെങ്കിൽ ആന്ധ്രാഭരണം പിടിച്ചെടുക്കുന്നതിനുമായി ഡിസംബർ 16-ന് തിരുപ്പതിയിൽനിന്നു് രാമറാവുവിൻെറ പ്രചരണരഥം ഉരുണ്ടുതുടങ്ങുമ്പോൾ, ഹൈദരബാദിലോ ഡെൽഹിയിലോ ഇന്ത്യയിലെ രാഷ്ട്രീയ നിരീക്ഷണാലയങ്ങളിലെവിടെയെങ്കിലുമോ രാമറാവു ഉണർത്താൻ പോകുന്ന ജനവികാരത്തെപ്പററി ആർക്കും ഒന്നുമറിവില്ലായിരുന്നു. എന്നുവച്ചാൽ ആന്ധ്രാജനങ്ങൾ ഇത്രയും കാലം കടിച്ചമർത്തിവച്ചിരുന്ന അമർഷം അവർക്കു തിട്ടമില്ലായിരുന്നു. സംവത്സരങ്ങളായി മഴപെയ്യാതെ വരണ്ടുകിടക്കുന്ന മണ്ണ് ഒരുതുള്ളി മഴയ്ക്കു ദാഹിക്കുംപോലെ, മാററം ദാഹിച്ചുകിടന്ന ജനങ്ങൾ രാമറാവുവിൻെറ രഥത്തിനു പിന്നാലെ മറെറല്ലാം മറന്നു്, ഒഴുകിച്ചെന്നു. രാമറാവു ഒരു ദേശീയ രാഷ്ട്രീയ നേതാവിനൊത്തവണ്ണമുള്ള പാടവത്തോടെ ആ ജനലക്ഷങ്ങളെ ആകർഷിച്ചെടുത്തു. ഓരോ പ്രസംഗത്തിലും അദ്ദേഹം പറഞ്ഞു: തിരുപ്പതിയിലെ ശ്രീ വെങ്കടേശ്വരനും ഭദ്രാചലത്തിലെ ശ്രീരാമചന്ദ്രനും ശ്രീശൈലത്തിലെ ശ്രീമല്ലികാർജ്ജുനനും അനുഗ്രഹിച്ച ഈ തെലുങ്കുനാടിനെ ഡെൽഹിക്കാരും അവരുടെ പിണിയാളുകളും ചേർന്നു് അവഹേളിച്ച്, അപമാനിച്ച് നശിപ്പിച്ചതിനു നാം പകരം വീട്ടുക. ക്ഷീണമറിയാതെ രാമറാവു സഞ്ചരിച്ചു. തീക്ഷ്ണമായി രാമറാവു പ്രസംഗിച്ചു. സ്വന്തം സഹോദരരോടെന്നവണ്ണം രാമറാവു ജനലക്ഷങ്ങളോടു് ഇഴുകിനിന്നു. ഒന്നാന്തരമൊരു വാഗ്മിയാണ് താനെന്നു് രാമറാവു കാണിച്ചു. ദേശീയ നേതാക്കളിൽ വാജ്പേയിയെപ്പോലെ സരസമായി, നാടകീയമായി, അദ്ദേഹം പ്രസംഗിച്ചു. കോൺഗ്രസ്—ഐയെ വിമർശിക്കുമ്പോൾ അദ്ദേഹം ഇടിമിന്നലായി. ആന്ധ്രയുടെ അഭിമാനത്തെ സൂചിപ്പിക്കുമ്പോൾ അദ്ദേഹം കവിയായി. പാവങ്ങളുടെ അവസ്ഥയിലേക്കു വിരൽചൂണ്ടുമ്പോൾ അദ്ദേഹം ഒരേ സമയം ഹൃദയാലുവും ക്രുദ്ധനുമായി. രാമറാവു വരുന്ന വഴിയരികുകളിൽ അദ്ദേഹം വരുന്നതും കാത്തു് ജനക്കൂട്ടങ്ങൾ എത്ര മണിക്കൂറുകൾ നിന്നുവെന്നോ?

ഒരു റിപ്പോർട്ടർ പറയുന്നതു് എത്രയോ ഗ്രാമങ്ങൾ നാലു ദിവസത്തോളം ഒരേ നില്പിലും ഇരിപ്പിലും രാമറാവു വരുന്നതും കാത്തുകഴിഞ്ഞുവെന്നാണ്. രാമറാവുവിനെ കാണാനും കേൾക്കാനും കൂടിയതുപോലെ ആന്ധ്രക്കാർ ഓർമ്മയിലെങ്ങും ഒരിടത്തും കൂടിയിട്ടില്ല. അവരുടെ വികാരങ്ങളുടെയും മോഹങ്ങളുടെയും ഭാഷയിൽ രാഷ്ട്രീയം സംസാരിക്കുന്ന നേതാവു്. അവരുടെ സ്വപ്നങ്ങളിലെ ദേവൻ.

ചിററൂർ ജില്ലയിൽ രാമറാവുവിൻെറ പ്രചരണരഥം എത്തിയപ്പോൾ രണ്ടുദിവസം വൈകിയിരുന്നു. ഒരിടത്തു് രഥം—ആ ഷെവർലേ വാൻ — നിറുത്താതെ പോകുമെന്നു കണ്ട ജനങ്ങൾ അതിനു കല്ലെറിയുകപോലും ചെയ്തു. ചിലേടങ്ങളിൽ രഥം നിറുത്തുമെന്നുറപ്പുവരുത്താൻ ജനങ്ങൾ റോഡിനു കുറുകേ ഡ്രെയിനേജുപൈപ്പുകൾ പിടിച്ചിട്ടിരുന്നു. ചിലേടങ്ങളിൽ കിലോമീററുകളോളം ആണും പെണ്ണുമുൾപ്പെടെ ജനക്കൂട്ടം ആ വാനിനു പിന്നാലെ ഓടിക്കൊണ്ടേയിരുന്നു. ഓട്ടത്തിനിടയിൽ പലരും കുഴഞ്ഞുവീണു! രാവും പകലുമെന്നില്ലാതെ ആന്ധ്രാഗ്രാമങ്ങളിൽ രാമറാവു മികച്ച ആവേശം ഇങ്ങനെ അണപൊട്ടിയൊഴുകി. ആ അതിശക്തപ്രവാഹത്തിൽപ്പെട്ടു് കോൺഗ്രസ്-ഐയുടെ എല്ലാ പ്രതാപവും ഒലിച്ചുപോയി!

രാമറാവുവിനു് ആന്ധ്രയിൽ മുന്നേതന്നെ അസാധാരണമായ ഒരു സ്ഥാനമുണ്ടായിരുന്നുവല്ലോ. മുപ്പത്തഞ്ചുകൊല്ലമായി അദ്ദേഹം ആന്ധ്രക്കാരുടെ ഹീറോ ആണ്. സിനിമയിൽ പുരാണ കഥകളിലേയും സാമൂഹ്യകഥകളിലേയുമൊക്കെ നായകൻ. ഈയിടെ പുറത്തിറങ്ങിയ 'ബോപ്പുലിയിലെ പുലി' എന്ന ചിത്രത്തിൽ അഴിമതിക്കെതിരേ പോരാടുന്ന പരാക്രമശാലിയായാണ് രാമറാവു വേഷ



മിട്ടതു്. 1500 തീയേററുകളിൽക്കൂടി എന്നും ആന്ധ്രക്കാർ രാമറാവുവിനെ കണ്ടുകൊണ്ടിരിക്കുന്നു. പക്ഷേ, ഈ തിരഞ്ഞെടുപ്പിനുമുമ്പ് തെലുങ്കുദേശമുണ്ടാകുംവരെയും രാമറാവു ജനങ്ങളിൽനിന്നു് വളരെ അകന്നുകഴിയുകയായിരുന്നു. മദ്രാസിലേയും ഹൈദരബാദിലേയും വീടുകളിലും സ്ററുഡിയോകളിലും മാത്രം ഒതുങ്ങിനിന്ന ജീവിതം ചിലപ്പോൾമാത്രം ചില പൊതുചടങ്ങുകളിൽ പങ്കെടുത്താലായി. ചിലപ്പോൾ മാത്രം ആരാധകർക്കു കാണാൻ നിന്നുകൊടുത്താലായി. എന്നും യുവാവായി, എപ്പോഴും വിഗ്ഗു ധരിച്ച്, ചുണ്ടിൽ ചുവപ്പു പൂശി, ശത്രുസംഹാരം ചെയ്യുന്ന ദൈവമായോ മനുഷ്യസിംഹമായോ വേഷംകെട്ടിനിന്ന രാമറാവു പൊടുന്നനേയാണ് ഇന്നു നാം കാണുന്ന അറുപതുകാരനായി, സാക്ഷാൽ മനുഷ്യനായി ഒരു നരസിംഹാവതാരംപോലെ ആന്ധ്രാമണ്ണിൽ ഇറങ്ങിവന്നതു്. രാഷ്ട്രീയക്കാരെ നിഗ്രഹിക്കാൻ വന്ന സിംഹം! കൗശലപൂർവ്വം മെനഞ്ഞെടുത്ത പ്രചരണവിദ്യയിലൂടെ രാമറാവു എല്ലാ രാഷ്ട്രീയകക്ഷികളെയും വീഴ്ത്തി. തിരഞ്ഞെടുപ്പു സഖ്യങ്ങളുണ്ടാക്കാൻ രാമറാവു കൂട്ടാക്കിയില്ല—മേനകാഗാന്ധിയുടെ പാർട്ടിയോടു മാത്രം സഖ്യമുണ്ടാക്കിയതൊഴിച്ചാൽ. മിസസ് ഗാന്ധിക്കെതിരെ ആഞ്ഞടിക്കാൻ മററാരുടേയും സഹായം വേണമെന്നു രാമറാവുവിനു തോന്നിയില്ല.

എന്തിനു തോന്നണം!

പ്രധാനമന്ത്രിയുടെ പ്രചരണരീതിയോ? ഹെലികോപ്ററിൽവരും. ആ ആകാശക്കാഴ്ച കാണാൻ പാവം ഗ്രാമീണർ കൂടും. ഇന്ദിരാഗാന്ധിക്കു കാണാൻ നേതാക്കൾ കൂടുതൽ ആളെ കൂട്ടും. പ്രാദേശികകക്ഷി എന്ന അപകടത്തെപ്പററി ഇന്ദിരാഗാന്ധി പ്രസംഗിക്കും. തീർന്നു. ജനങ്ങൾക്കു് പ്രാദേശികകക്ഷി ഒരത്യാഹിതമായി തോന്നിയില്ല. കോൺഗ്രസ്—ഐ എന്ന ദേശീയകക്ഷിയാണ് ഏററവും വലിയ അപകടം എന്നു് അവർ എന്നേ കണ്ടിരിക്കുന്നു! വടക്കുള്ള രാഷ്ട്രീയാസ്ഥിരത്വം ഒടുങ്ങിയപ്പോൾ തെക്കു് ആന്ധ്രയിൽവന്നു അഭയം തേടിയ ഇന്ദിരാഗാന്ധി, ആന്ധ്രാമക്കൾ നൽകിയ ആതിഥ്യം കളഞ്ഞുകുളിക്കുകയായിരുന്നു ഇത്രയുംകാലം ചെയ്തതു്, എന്നു രാമറാവു പറഞ്ഞപ്പോൾ അതു ശരിയെന്നു് ജനങ്ങൾക്കുമറിയാമായിരുന്നു.

ഒരു കാലത്തു്-അമ്പതുകളിൽ-ആന്ധ്രയിൽ അധികാരം പിടിച്ചെടുക്കുമെന്ന പ്രതീതി ജനിപ്പിച്ചിരുന്ന കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തേയും ഇപ്പോൾ വലിയ സന്നാഹവുമായി നിന്ന ബി. ജെ. പി. യേയും ജനതയേയുമൊക്കെ കോൺഗ്രസ്-ഐയെപ്പോലെ മുറിവുകൾ നക്കിയുണക്കാൻ വിട്ടുകൊണ്ടു് രാമറാവു നേടിയ വിജയം, എല്ലാ രാഷ്ട്രീയകക്ഷികളുടെയും കണ്ണു തുറപ്പിക്കുവാൻ പര്യാപ്തം തന്നെയാണ്. മിസസ് ഗാന്ധിയുടെ ഹുങ്കു് ശമിച്ചല്ലോ എന്നു് മററു കക്ഷികൾ ആശ്വാസം കൊള്ളുന്നുണ്ടെങ്കിലും, അവരുടെയും ഹുങ്കു് അവസാനിച്ച കഥ ജനങ്ങൾ കാണുന്നുണ്ട്.



"കർണ്ണാടകത്തിലേതു് ആന്ധ്രയിലേതുപോലെ കോൺഗ്രസ്സിനു കിട്ടിയ നെഗററീവ് വോട്ടുതന്നെ. ഗുണ്ടുറാവു എന്ന നേതാവു് മൂന്നുകൊല്ലത്തോളം അഴിമതിയിലും അഹമ്മതിയിലും മുക്കററം മുങ്ങിനിന്നു നടത്തിയ വാഴ്ചയ്ക്കു് നിസ്സങ്കോചം കുടപിടിച്ചു കൊടുക്കുകയായിരുന്നു ഡെൽഹി ചെയ്തതു്. എങ്കിലും അധികാര രഥമോടിക്കുന്നവരെക്കണ്ടാൽ രാജപാതയിലെ കാഴ്ചക്കാരെപ്പോലെ നിന്നു് ജനങ്ങൾ എന്നെന്നും കൈയടിച്ചു വോട്ടുചെയ്യുമെന്നുതന്നെ ഡെൽഹി കരുതി. ഒരു കുഴപ്പവുമില്ലെന്നു് അധികാരമദാന്ധരായ കർണ്ണാടകനേതാക്കൾ വോട്ടെണ്ണൽ തുടങ്ങുവോളവും ഉറപ്പു നൽകി. കർണ്ണാടകത്തിൽ ഒരു ബദൽ രാഷ്ട്രീയശക്തിയില്ല. ജനതാപാർട്ടിക്കോ, അവരോടൊപ്പം നിന്ന ക്രാന്തിരംഗത്തിനോ ജനലക്ഷങ്ങളെ ആകർഷിക്കത്തക്കവിധം സുനിശ്ചിതമായ കർമ്മപരിപാടിയില്ല. ബംഗാരപ്പയെ ഒഴിച്ചുനിറുത്തിയാൽ വാഗ്ധോരണികൊണ്ടെങ്കിലും ജനങ്ങളെ പാട്ടിലാക്കാൻ കെല്പുള്ള നേതാവില്ല. കോൺഗ്രസ്—ഐയ്ക്കാണെങ്കിൽ ഇന്ദിരാഗാന്ധിയുണ്ട്. അധികാരത്തിൻെറ അവന്യകളെല്ലാമുണ്ടു്. എങ്കിൽപ്പോലും ജനങ്ങൾ ജനതാ-രംഗം മുന്നണിക്കു് മുൻതൂക്കം നൽകി. കോൺഗ്രസ് ഐ—യ്ക്കു കിട്ടിയ നെഗററീവ് വോട്ടാണിങ്ങനെ ജനതാ പാർട്ടിയെയും അവരോടൊപ്പം നിന്നവരെയും ഇപ്പോൾ അധികാരപ്രാപ്തരാക്കിയതു്.

എന്തെല്ലാം വിക്രിയകൾ ഗുണ്ടുറാവുവും കൂട്ടരും കാണിച്ചു! സ്വന്തം മണ്ഡലമായ സോമവാർപെട്ടിൽ എതിരാളിയായി പണ്ടേ നിന്നുപോന്ന ജീവിജയയ്ക്കു മേൽ പലതരം പ്രലോഭനങ്ങൾ ചൊരിഞ്ഞു് അദ്ദേഹത്തെ പാട്ടിലാക്കാൻ നോക്കി. ആ മണ്ഡലത്തിലെ വോട്ടർമാരിൽ ഗണ്യവിഭാഗമായ തോട്ടംതൊഴിലാളികൾക്കു് ഇലക്ഷൻ പ്രഖ്യാപിച്ച ഘട്ടത്തിൽത്തന്നെ കൂലിക്കൂടുതലും മററാനുകൂല്യങ്ങളും നൽകി. എന്തിനു്, മണ്ഡലങ്ങളിലെല്ലാം പണം വെള്ളംപോലെ ഒഴുക്കി. പൊലീസിനെയും സ്വാധീനശക്തിയുള്ള ഉദ്യോഗസ്ഥരെയും ഇറക്കി. (ഡി. ഐ. ജി. മാരിൽ പ്രമാണിയായ കാർത്തികേയൻ, കോൺഗ്രസ്-ഐക്കു് ഇലക്ഷൻ കാര്യങ്ങളിൽ നൽകിയ സഹായത്തെ ഇലക്ഷൻ കമ്മിഷൻ പോലും ശാസിച്ചിരുന്നു; ഇദ്ദേഹത്തെ ഇലക്ഷൻ തീരുന്നതുവരെ 'കൃത്യാ'നുഷ്ഠാനങ്ങളിൽ നിന്നു മാററിനിറുത്തണമെന്നു് നിർദ്ദേശിക്കുകയും ചെയ്തിരുന്നു. എന്നിട്ടുകൂടി ഈ പൊലീസ് ഉദ്യോഗസ്ഥൻ ഒരു സങ്കോചവും കൂടാതെ പ്രചരണ രംഗങ്ങളിൽ സഹായത്തിനു നിന്നിരുന്നു എന്നാണ് റിപ്പോർട്ട്.) ആന്ധ്രയിലെന്നപോലെതന്നെ കർണ്ണാടകത്തിലും ജനങ്ങൾ കോൺഗ്രസ്-ഐയെ കഠിനമായി പ്രഹരിച്ചുവിട്ടു. ഈ കക്ഷിക്കു് ഏതു് ആപൽഘട്ടത്തിലും കൂട്ടുനിന്നിരുന്ന വടക്കേ കർണ്ണാടകം പോലും ഇത്തവണ കൂടുതലും ജനതാ സ്ഥാനാർത്ഥികളെയാണ് തിരഞ്ഞെടുത്തിരിക്കുന്നതു്. (തെക്കു് ഇന്ദിരാഗാന്ധിക്കു് തിരിച്ചുവരവിനു് ആദ്യം കളമൊരുക്കിയ ചിക്കമഗളൂരിൽപ്പെട്ട മണ്ഡലങ്ങളിലും ജനതാ-രംഗം വിജയിച്ചു എന്നോർക്കുക-ആന്ധ്രയിൽ ഇന്ദിരാഗാന്ധിയുടെ സ്വന്തം മണ്ഡലമായ മേദക്ക് എന്നവണ്ണം.) തമിഴ് നാട്ടിലെ എം. ജി. രാമചന്ദ്രനെയും ആന്ധ്രയിലെ എൻ. ടി. രാമറാവുവിനെയും പോലെ കർണ്ണാടകത്തിലുമുണ്ടു് ഒരു താരരാജാവു്-രാജ്കുമാർ. ബംഗാരപ്പയുടെ ക്രാന്തിരംഗത്തിനോടു് ആഭിമുഖ്യമുള്ള രാജ്കുമാർ ബാംഗ്ളൂരിൽ ചില പ്രചരണയോഗങ്ങളിൽ പ്രസംഗിക്കുകയുണ്ടായി. സംഗതി അപകടമെന്നു കണ്ടു് കോൺഗ്രസ്-ഐ വമ്പന്മാർ രാജ്കുമാറിൻെറ ഇൻകം ടാക്സ് കടലാസ്സുകൾ സൂക്ഷ്മപരിശോധനയ്ക്കു വിധേയമാക്കിക്കളയുമെന്നു ഭീഷണിപ്പെടുത്തി ആ താരത്തെ ഒതുക്കുകയാണത്രേ ചെയ്തതു്. ഒന്നും ഫലിച്ചില്ലെന്നു പറഞ്ഞാൽ, തീർന്നു!

ഗുണ്ടുറാവുവിനും കൂട്ടുകാർക്കും പരാജയമുണ്ടായതു് ആ സംസ്ഥാന ഗവണ്മെൻറിൻെറ ഭരണം മോശമായതിനാലാണെന്നു് മിസസ് ഗാന്ധി പറഞ്ഞതായി റിപ്പോർട്ടുണ്ടു്. പരിതാപകരമായ ഒരു അഭിപ്രായ പ്രകടനമാണിതു്. ഗുണ്ടുറാവുവിൻെറ ഗവണ്മെൻറ് 20 ഇനപരിപാടി നടപ്പാക്കുന്നതു പരിശോധിക്കാൻ അടുത്തകാലത്താണ് മിസസ് ഗാന്ധി ബാംഗ്ളൂരിൽ വന്നതു്. വന്നു, പരിശോധിച്ചു, തൃപ്തിയടഞ്ഞ പ്രധാനമന്ത്രി ഗുണ്ടുറാവുവിനു് ക്ലീൻ ചിററും ഉജ്ജ്വലപ്രശംസയും നൽകിയതു് മറക്കാറായിട്ടില്ല. എന്തിനു്, തിരഞ്ഞെടുപ്പു പ്രചരണവേളയിൽ രാജീവ് ഗാന്ധി തന്നെ ബാംഗ്ളൂരിൽ വച്ചു പറഞ്ഞതു് ഇന്ത്യയിലെ ഏററവും നല്ല രീതിയിൽ ഭരണം നടക്കുന്ന സംസ്ഥാനം കർണ്ണാടകമാണെന്നാണ്. ഇതെല്ലാം പറഞ്ഞു് ഗുണ്ടുവിനെ മഹാനാക്കിയവർ ഇപ്പോൾ തള്ളിപ്പറയുന്നു. ഇതുതന്നെ പരാജയകാരണത്തിലേക്കു വെളിച്ചം വീശുന്നു. ഗുണ്ടുറാവുവിൻെറയും കൂട്ടരുടെയും ജീവിതശൈലി എന്തൊരു രാജകീയപ്രൗഢി നിറഞ്ഞതായിരുന്നു! കാറിലല്ല, ഹെലികോപ്ററിലാണ് സദാ സഞ്ചാരം. ഹെലികോപ്ററല്ലെങ്കിൽ വിമാനം. രാജകുമാരന്മാരെക്കാൾ, രാജാക്കന്മാരെക്കാൾ ആഡംബരപൂർവ്വം നടന്നു്, വില കുറഞ്ഞ അഭ്യാസങ്ങൾ മാത്രം നടത്തി, അതു് ഭരണമാണെന്നു വരുത്തി, ജനങ്ങളിൽ നിന്നകന്നു്, ജനങ്ങളുടെ വെറുപ്പും നിന്ദയും മാത്രം ആർജ്ജിച്ച് എന്നും ഈ നിലാവെളിച്ചം കാണുമെന്നു വ്യാമോഹിച്ച് തലമറന്നു നടന്ന ഗുണ്ടുറാവുവും കൂട്ടരുമാണ് ഇപ്പോൾ പരാജയത്തിൻെറ പൂഴിമണ്ണിൽ കിടന്നുരുളുന്നതു്. "കോൺഗ്രസ് സംസ്കാരം" എന്നു കേരളത്തിൽ ചിലർ കൊട്ടിഘോഷിക്കുന്ന അദ്ഭുതവസ്തു എന്താണെന്നു് ഗുണ്ടുറാവു ആൻഡ് കമ്പനിയുടെ ചെയ്തികളിൽനിന്നു് നന്നായി മനസ്സിലാക്കാമായിരുന്നു. ഈ നേതാവും ഇതുപോലെ ഇന്ത്യയിലെ പല സംസ്ഥാനങ്ങളിലും ഭരണഭാരം വഹിച്ച് ജനസേവ നടത്തുന്ന ആയണ്ടാളുങ്ങളും ചേർന്നു് കോൺഗ്രസ്-ഐയെ ഇന്നു ചീഞ്ഞുനാറുന്ന ഒരു മൃഗജഡം മാത്രമാക്കിത്തീർത്തിരിക്കുന്നു. മിസസ് ഗാന്ധിക്കു ഇനി ഒന്നേ ചെയ്യാനുള്ളൂ. പണ്ടു് കോൺഗ്രസ്സിനെ രണ്ടാക്കിക്കൊണ്ടു് ഒരു ശുദ്ധീകരണം നടത്തിയില്ലേ? അതുപോലെ, ഇപ്പോൾ തനിക്കു ചുററും കൂടിനിന്നു് നാണമില്ലാതെ പാദസേവ നടത്തുകയും പാദസേവനടത്തുന്ന എന്ന ഏക കാരണത്താൽ നാണക്കേടു മാറുമെന്നു വിശ്വസിച്ച് അഹങ്കരിക്കുകയും ചെയ്യുന്ന പരിഷകളെ പുറത്താക്കിക്കൊണ്ടു് പുതിയൊരു കോൺഗ്രസ്സിനു പിറവി നൽകുക. അതു ചെയ്തില്ലെങ്കിൽ നൂറാം വാർഷികമാഘോഷിക്കുമ്പോൾ സംഘടനയുടെ ചരിത്രമല്ലാതെ വർത്തമാനം കൂട്ടിനുണ്ടായിരിക്കില്ല.

ഇന്ദിരാഗാന്ധിക്കു് ഈ തിരഞ്ഞെടുപ്പും എന്തെന്നില്ലാത്ത നഷ്ടങ്ങളാണ് ഉളവാക്കിയിരിക്കുന്നതു്. ഇന്ത്യയിൽ ഏററവും കൂടുതൽ വോട്ടാകർഷണശേഷി ഇന്ദിരാഗാന്ധിക്കാണ് എന്നു് ഒരു ധാരണ ഉണ്ടായിരുന്നു. തമിഴ്നാട്ടിൽ എം. ജി. ആറിനോടു് അതു വിലപ്പോയില്ലെന്നു് ഇക്കഴിഞ്ഞവർഷം നാം കണ്ടു. ഹര്യാനയിലും ഹിമാചൽ പ്രദേശിലും അതു ഫലിച്ചില്ലെന്നും കണ്ടു. ഈയിടെ നടന്ന ചില ഉപതിരഞ്ഞെടുപ്പുകളിലും പ്രതിപക്ഷക്കാർ നല്ല വിജയം നേടിയിരുന്നു. ഇപ്പോൾ സ്വന്തം കോട്ടയായി കരുതിയിരുന്ന ആന്ധ്രയിലും കർണ്ണാടകത്തിലും വച്ചുതന്നെ ഇന്ദിരാഗാന്ധിക്കു് ഇതേവരെയുണ്ടായിരുന്ന ഗ്ലാമർ കൈമോശം വന്നിരിക്കുന്നു. രാഷ്ട്രീയമാകുമ്പോൾ ഇങ്ങനെയൊക്കെ വരുമെന്നു സമാധാനിക്കാമായിരിക്കാം. 1977-ൽ ഇതും ഇതിനപ്പുറവും കണ്ടതല്ലേ. എന്നിട്ടും ഏതോ മിത്തോളജിയിലെ ഫീനിക്സ് പക്ഷിയെപ്പോലെ അവർ ഉയർന്നുവന്നില്ലേ? ഇനിയും വരും എന്നു് അവരുടെ പാർട്ടിക്കാർക്കു് ആശ്വസിക്കാമായിരിക്കാം. ഈ തിരഞ്ഞെടുപ്പുകളിൽ ഇങ്ങനെ തോററുപോയെങ്കിലും കേന്ദ്രം ഇപ്പോഴും ഭരിക്കുന്നതു് അവർ തന്നെയാണല്ലോ എന്നു് കോൺഗ്രസ്-ഐക്കാരും ആ മഹാസങ്കേതത്തിൽ ച്ചെന്നു് ലയനമോക്ഷം നേടിയ കേരളത്തിലെ മുൻ എ-കോൺഗ്രസ്സുകാരും ആശ്വസിക്കുന്നുണ്ടായിരിക്കാം. ഏതെങ്കിലും ഒരു മായാവിദ്യയിലൂടെ വീണ്ടും ഇന്ദിരാഗാന്ധി പ്രതിപക്ഷനിഗ്രഹം സാധിക്കുമെന്നും അവരൊക്കെ അന്ധമായി വിശ്വസിക്കുന്നുണ്ടായിരിക്കാം. പക്ഷേ, ഇന്ദിരാഗാന്ധി ഈ തിരഞ്ഞെടുപ്പിൽ കുറേക്കൂടി യാഥാർത്ഥ്യബോധത്തോടെയുള്ള വിലയിരുത്തലുകൾ നടത്തേണ്ടി വരും. സ്വന്തം ഉപദേഷ്ടാക്കൾവെറും കളിമൺ കാലന്മാരാണെന്നും മരത്തലയന്മാരാണെന്നും അവർ കാണേണ്ടിയിരിക്കുന്നു. അതു് ജനങ്ങൾക്കറിയാമെന്ന കാര്യവും അവർ കാണേണ്ടിയിരിക്കുന്നു. പല ഭാഷകളും പല സംസ്കാരങ്ങളും പല ജീവിതരീതികളും ചേർന്ന പല പ്രാദേശികവികാരങ്ങൾ കലർന്നതാണ് ഇന്ദിരാഗാന്ധിതന്നെ കൂടക്കൂടെ ഓർമ്മിപ്പിക്കാറുള്ള നമ്മുടെ നാനാത്വത്തിലെ ഏകത്വം. അതു മറന്നു് വെറും അധികാരരാഷ്ട്രീയവും വെറും സ്വാർത്ഥലക്ഷ്യപൂരണവും മാത്രമായി ഇന്ദിരാഗാന്ധിയുടെ ഇന്ത്യാഭരണം മുന്നോട്ടുനീങ്ങുന്നതായി ഇനിയും കണ്ടാൽ രാമറാവുമാർ എല്ലാ സംസ്ഥാനങ്ങളിലും ഉയരും. ജാതിമതചിന്തകളിൽ കുടുങ്ങി വോട്ടു ചെയ്യുന്ന "പ്രബുദ്ധ" കേരളംപോലും ബദൽ തേടും.

●

കർണ്ണാടകത്തിൻെറ തെക്കൻ ഭാഗങ്ങളിൽ പ്രചരണം നടത്തി ഗുണ്ടുറാവുവിനെ സഹായിക്കാൻ കേരളത്തിൽ നിന്നു് നാലഞ്ചു വിദ്വാന്മാർ പോയിരുന്നു. ഹൈക്കമാൻഡിൻെറ നിരീക്ഷകനായി കൂടക്കൂടെ പൊയ്ക്കൊണ്ടിരുന്ന കെ. കരുണാകരൻ നൽകിയ സഹായത്തിനു പുറമേ ആയിരുന്നു ഇതു്. കോൺഗ്രസ് സംസ്കാര വാഹിനിയിൽ ലയിച്ചു ചേർന്ന രോമാഞ്ചത്തോടെ ഇവർ പല മണ്ഡലങ്ങളിലും കയറി ഇറങ്ങി. ഇന്ദിരാഗാന്ധി മാത്രമാണ് ഇന്ത്യയെ നയിക്കാൻ കഴിവുള്ള നേതാവു് എന്നതിനാൽ ഗുണ്ടുറാവുവിനു് വോട്ടു ചെയ്യുക എന്നു് ഈ വിജ്ഞന്മാർ സുവിശേഷം പറഞ്ഞു. ഭൂമി ഉരുണ്ടിരിക്കുന്നു; അതിനാൽ യേശുക്രിസ്തുവിൽ വിശ്വസിക്കുക എന്നു് പണ്ടേതോ പാവം, നാട്ടിൻപുറങ്ങളിൽ പ്രസംഗിച്ചതായുള്ള കഥയിലെന്നപോലെ കേരളത്തിൽ നിന്നു ചെന്ന വിദ്വാന്മാർ ഏതെല്ലാം മണ്ഡലങ്ങളിൽ പ്രചരണം നടത്തിയോ, അവിടൊക്കെ ഗുണ്ടുറാവുവിനും പാർട്ടിക്കും യഥാർത്ഥത്തിൽ കിട്ടേണ്ടിയിരുന്ന വോട്ടുപോലും നഷ്ടമായി എന്നാണ് റിപ്പോർട്ട്!



തെലുങ്കുദേശത്തിൻെറ മോസസ്

കണിയാപുരം രാമചന്ദ്രൻ

'തലസ്സൂ പുററിക കൊണ്ടടിച്ച് ആളുകളെ കൊല്ലുന്ന റിപ്പർ വീണ്ടും നാട്ടിലിറങ്ങിയിരിക്കുന്നു' എന്നു വായിച്ചാൽ നമുക്കു ഭയം തോന്നാറില്ലേ? മുഖ്യമന്ത്രി കരുണാകരൻ വീണ്ടും അലങ്കാരപ്രയോഗം തുടങ്ങിയിരിക്കുന്നു എന്നു കേട്ടാലും ഇപ്പോൾ മനുഷ്യർക്ക് അത്തരമൊരു ഭയമാണുള്ളത്. അത്രകണ്ടു മാരകമാണ് നമ്മുടെ മുഖ്യമന്ത്രിയുടെ അലങ്കാരപ്രയോഗംകൊണ്ടുള്ള തലസ്സൂടി. അടിയേററവൻ മരിച്ചില്ലെങ്കിലും തലകറങ്ങി വീഴുമെന്നുള്ളതു തീർച്ചയാണ്. ഇത്തരം ഒന്നുരണ്ടു വധശ്രമങ്ങളുടെ കാര്യം മാത്രം ചൂണ്ടിക്കാണിക്കാം.

ആന്ധ്രയിലും കർണ്ണാടകത്തിലും "വീണിതല്ലോ കിടക്കുന്നു" ഇന്ദിരാജിയെ സന്ദർശിച്ചു സമാശ്വസിപ്പിച്ചശേഷം സന്തുഷ്ടചിത്തനായി മടങ്ങിയെത്തിയ മുഖ്യമന്ത്രി പത്രക്കാരോട് ഒരു മഹാവിശേഷം പറഞ്ഞു:

"പ്രാദേശിക പാർട്ടികൾ ഇന്ത്യയിൽ വളർന്നുവരുന്ന ഒരു വിനയാണ്. അവ നിലനില്ക്കുന്നതും വിജയിക്കുന്നതും മഹാവിനയാണ്. അത്തരത്തിലൊരു വിനയാണ് ആന്ധ്രയിൽ ഇന്ദിരാജിയെ മലത്തിയടിച്ചിരിക്കുന്നത്. ഇതുവച്ചു പൊറുപ്പിച്ചുകൂടാ. ഉടൻ ഈ വിനകളെയെല്ലാം ഹിംസിക്കണം."

ഡി. എം. കെ., എ. ഐ. എ. ഡി. എം. കെ., ശിവസേന തുടങ്ങി ത്രിപുരയിലെ ജൂബാസമിതിവരെയുള്ള എത്രയെത്ര പ്രാദേശിക പാർട്ടികളുമായി കാലാകാലങ്ങളിൽ ചങ്ങാത്തം കൂടിയിട്ടുള്ള ഒരു പാർട്ടിയുടെ പ്രതിനിധിയാണ് കരുണാകരൻ എന്ന കാര്യമിരിക്കട്ടെ. ഇന്ത്യയിൽ ഏററവുമധികം പ്രാദേശിക പാർട്ടികളുടെ സഹായത്തോടെ–അവയുടെ സഹായമൊന്നുകൊണ്ടുമാത്രം – മുഖ്യമന്ത്രിയായിരിക്കുക എന്ന അപൂർവ്വ ബഹുമതി നേടിയിട്ടുള്ള ആളാണ് കരുണാകരൻ. അങ്ങനെയൊരാൾ, ഇരിക്കുന്ന കൊമ്പു മുറിക്കാൻ വാളുയർത്തുന്ന കൗതുകകരമായ കാഴ്ച കണ്ടതുകൊണ്ടാകാം പത്രക്കാർ തിരിച്ചൊരു ചോദ്യം ചോദിച്ചു:-

"കേരളാ കോൺഗ്രസ് (എം), കേരളാ കോൺഗ്രസ് (ജെ), എൻ. ഡി. പി. എസ്. ആർ. പി. (എസ്). ആർ. എസ്. പി. (എസ്), ജനതാ (ജി) എന്നിങ്ങനെ അക്ഷരമാലാക്രമത്തിലുള്ള സകല പ്രാദേശിക പാർട്ടികളുമായി ചേർന്നല്ലേ കോൺഗ്രസ് കേരളത്തിൽ ഭരിക്കുന്നതു്?"

അപ്പോഴാണ് കരുണാകരൻ എന്ന റിപ്പറിന്റെ ആദ്യത്തെതലസ്സൂടി. "രോഗം വരുമ്പോൾ ആൻറി–ബയോടിക്സ് കഴിക്കാറില്ലേ. മേല്പടി പ്രാദേശിക പാർട്ടികളെ കഴിക്കുന്നത് (സഹിക്കുന്നതു്) അതുപോലെ മാത്രമേയുള്ളു."

തുല്യമായ സ്ഥാനവും മാനവുമുള്ള ഘടകകക്ഷികൾ ചേർന്ന് കേരളത്തെ രക്ഷിക്കാൻ രൂപംകൊണ്ട മധുരമനോഹരമായ ഐക്യജ നാ ധി പ ത്യ മു ന്നണിയാണ് താൻ രൂപീകരിച്ചിരിക്കുന്നതെന്ന് ഇന്നലെവരെ പെരുമ്പറമുഴക്കിയിരുന്ന കരുണാകരൻ ഇപ്പോൾ തന്റെ അഭിപ്രായത്തിനു മാററംവരുത്തിയിരിക്കുന്നു എന്നാണ് മേൽപ്പറഞ്ഞ ചികിത്സാവിവരണം വ്യക്തമാക്കുന്നതു്. ഒരു രോഗിയും കുറേ ഗുളികകളും ചേർന്ന മുന്നണിയാണു കേരളത്തിലെ ഭരണമുന്നണിയെന്ന് മുഖ്യമന്ത്രി തന്നെ പ്രഖ്യാപിച്ചിരിക്കുന്നു. രോഗം ഭേദമായാൽ പിന്നെ ഗുളികകളുടെ ആവശ്യമില്ല.

തനിക്ക് അരോഗദൃഢഗാത്രനാകാൻ വേണ്ടിയുള്ള ഗുളികകൾ മാത്രമാണ് ഘടകകക്ഷികളെന്ന് മുഖ്യമന്ത്രി പ്രഖ്യാപിച്ചുകഴിഞ്ഞതിനുശേഷവും തങ്ങളെല്ലാം ഐക്യജനാധിപത്യമുന്നണിയിലെ ഘടകകക്ഷികളാണെന്നഭിമാനിച്ചു നടക്കുന്ന പ്രാദേശിക പാർട്ടികളെക്കുറിച്ച് എന്തു പറയാനാണ്! അവയിൽ പലതിന്റേയും യുവജനവിഭാഗങ്ങൾ (കൊച്ചു ഗുളികകൾ) പ്രതിഷേധ പ്രസ്താവനകളുമായി ചാടി പുറപ്പെട്ടിരിക്കുന്നു എന്നതു ശരിതന്നെ. വലുതും ചെറുതുമായ ഗുളികകൾക്ക് ഗുണവും ഫലവും ഒന്നുതന്നെ എന്നു വേണമെങ്കിലും സമ്മതിക്കാം. "ഗുളികകൾ അവരുടെ പ്രതിഷേധം കാണിക്കുന്നു; പക്ഷേ, ഞാൻ പറഞ്ഞതു പറഞ്ഞതുതന്നെ" എന്നത്രേ മുഖ്യമന്ത്രിയുടെ പ്രതികരണം.

ഇനി റിപ്പറിന്റെ രണ്ടാമത്തെ തലസ്സൂടിയുടെ കാര്യം നോക്കാം. "കിടങ്ങൂർ ഗോപാലകൃഷ്ണപിള്ളയെ ഗവർണറായി നിയമിക്കുന്ന കാര്യം എന്തായി?"–എന്ന് പത്ര പ്രതിനിധികൾ ചോദിക്കുന്നു. അങ്ങനെ ചോദിച്ചതിന് ആരും പത്രക്കാരെ കുററം പറയുകയില്ല. തന്നെ ഗവർണറാക്കാമെന്ന ഒരു ഓഫർ നിലവിലുണ്ടെന്ന്, പ്രധാനമന്ത്രിയെ സന്ദർശിച്ചശേഷം പുറത്തുവന്ന കിടങ്ങൂർതന്നെയാണ് എറണാകുളത്തുവച്ച് പത്രക്കാരോടു പറഞ്ഞതു്. ആ ഓഫർ അദ്ദേഹം സ്വീകരിച്ചുകഴിഞ്ഞുവെന്നും ഇനി നിയമന ഉത്തരവു പുറത്തുവന്നാൽ മാത്രം മതിയെന്നും റിപ്പോർട്ടുകളും വന്നിരുന്നു. ആരും അതു് നിഷേധിക്കുകയും ചെയ്തില്ല. ആൻണി കോൺഗ്രസ്സിനെ ലയനഗ്രഹണത്തിലൂടെ വിഴുങ്ങിയതുപോലെ എൻ. ഡി. പി. യെ വിഴുങ്ങുന്നതിന്റെ 'അപ്പിറൈസർ' ആണ് കിടങ്ങൂരിനുനൽകുന്ന ഗവർണർപദവി എന്ന കാര്യവും വ്യക്തമായിരുന്നു. ഇങ്ങനെയെല്ലാമിരിക്കേ ഇത്തരമൊരു നിർദ്ദോഷമായ അന്വേഷണം നടത്തിയവരോട് കരുണാകരൻ ഒരു മറു ചോദ്യം ചോദിച്ചു: "ഓണത്തിനിടയിലാണോ പുട്ടുകച്ചവടം?"

"ഓണത്തിനിടയിൽ പുട്ടു കച്ചവടം" എന്നതു് മലയാളത്തിൽ വളരെ പ്രചാരത്തിലുള്ള ഒരു പ്രയോഗമാണ്. അപ്രസക്തം, അസാന്ദർഭികം എന്നൊക്കെയാണ് സാധാരണഗതിയിൽ ഇതിനുള്ള അർത്ഥം. പുട്ടു വളരെ നല്ല ഒരു പലഹാരമാണെങ്കിലും പപ്പടവും പഴവും പായസവുമൊക്കെ വിളമ്പുന്ന ഓണസ്സദ്യയിൽ ആരും പുട്ടു വിളമ്പാറില്ല. ഇതിൽനിന്നായിരിക്കാം ഇങ്ങനെയൊരു ചൊല്ലുണ്ടായതു്. പക്ഷേ, കരുണാകരൻ, കിടങ്ങൂരിന്റെ ഗവർണർ നിയമനവുമായി ബന്ധപ്പെടുത്തി ഇങ്ങനെ പറഞ്ഞതിന്റെ പൊരുൾ എത്രയാലോചിച്ചിട്ടും പിടികിട്ടുന്നില്ല. 'പുട്ടുകച്ചവടം' എന്നതിന് വേണമെങ്കിൽ എങ്ങനെയെങ്കിലും ഒരർത്ഥം പറഞ്ഞൊപ്പിക്കാം— ഗവർണർ പദം എന്ന പുട്ടുനൽകി എൻ. ഡി. പി. യുമായി കച്ചവടം കബൂലാക്കുക. പക്ഷേ, 'ഓണം' എന്നതിനെ എന്തുമായി താരതമ്യപ്പെടുത്തും? ആന്ധ്രയിലും കർണ്ണാടകത്തിലും ത്രിപുരയിലുമെല്ലാം കോൺഗ്രസ് മണ്ണുകപ്പിയതു് 'ഓണ'മാണോ? അതിന്റെ ക്ഷീണവും നാണവും തിരുവോണത്തിനു തുല്യമാണെന്ന് കർണ്ണാടകത്തിലെ പാചകത്തിനു മേൽനോട്ടം വഹിച്ച കരുണാകരൻ പറയുമോ?

അലങ്കാരം പ്രയോഗിച്ചേ തീരു എന്നു വാശിയുണ്ടായിരുന്നെങ്കിൽ പററിയ എത്രയെണ്ണം വേറെ കിടക്കുന്നു? "ആനക്കാര്യത്തിനിടയിലാണോ ചേനക്കാര്യം?" എന്നദ്ദേഹത്തിനു ചോദിക്കാമായിരുന്നു. കോൺഗ്രസ്സിന്റെ ഭീമൻ പരാജയത്തിന് 'ആന' എന്ന പ്രയോഗം ഇണങ്ങും. അതിനിടയ്ക്കു് കിടങ്ങൂരിന്റെ ഗവർണർസ്ഥാനം ചൊറിച്ചിലുണ്ടാക്കുന്ന

(ശേഷം 49-ാം പേജിൽ)





# ധർമ്മസങ്കടങ്ങളുടെ കവിത

**മലയാള കവിതയെ ധന്യമാക്കിയ അനുഗ്രഹങ്ങളിലൊന്നാണ് സുഗതകുമാരിയുടെ കവിതകൾ. 1982-ലെ ഓടക്കുഴൽ അവാർഡ് അവരുടെ 'അമ്പലമണി'ക്കു ലഭിച്ചു.**

അഭിശപ്തമായ നമ്മുടെ കാലം ജീവിതമൂല്യങ്ങളോട് എങ്ങനെയെല്ലാം വിടപറയുന്നുവെന്ന് നമ്മെ വളരെയേറെ ഓർമ്മിപ്പിച്ച ഒരു കവിയാണു സുഗതകുമാരി. ഈ ദുഃഖത്തിന്റെ നാദം നമ്മെ കേൾപ്പിക്കാൻ ദൈവം സുഗതകുമാരിക്ക് ഒരു മുരളികയും നൽകി. ആ മുരളികയിൽനിന്നുതിർന്നുവീണ നാദധാരകൾ മലയാള കവിതയെ ധന്യമാക്കിയ അനുഗ്രഹങ്ങളിലൊന്നാണ്.

1982-ലെ 'ഓടക്കുഴൽ' അവാർഡിനു് സുഗതകുമാരിയുടെ 'അമ്പലമണി' എന്ന കവിതാ സമാഹാരം തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. മലയാളകവിതയ്ക്കു് മഹാകവി ജി. ഏർപ്പെടുത്തിയ അവാർഡാണിതു്. "നിലാവുപോലെ, നറുമണംപോലെ, ഉല്ലസിപ്പിക്കുന്ന, കോരിത്തരിപ്പിക്കുന്ന, അനുഭൂതിയുടെ മണ്ഡലം" എന്ന് ഒരിക്കൽ സുഗതകുമാരിയുടെ കവിതയെ മഹാകവി വിശേഷിപ്പിച്ചിട്ടുണ്ട്. സുഗതകുമാരിയുടെ മധുരകോമള ഗാനങ്ങളിൽ കുടികൊള്ളുന്ന തീവ്രാനുഭൂതിയെക്കുറിച്ച് മഹാകവി പലപ്പോഴും വാഴ്ത്തിയിട്ടുമുണ്ട്. 1982-ലെ ഓടക്കുഴൽ അവാർഡ് അർഹമായ കൈകളിൽത്തന്നെ ചെന്നു ചേർന്നുവെന്നു പറയാം.

സ്വന്തം കവിതയെപ്പററി ചിന്തിക്കേണ്ടിവന്നപ്പോൾ സുഗതകുമാരി ഒരിക്കൽ ഇങ്ങനെ എഴുതി: "ഒരു പൂവ് വിരിയുന്നു. ഒരു കവിത ജനിക്കുന്നു. ബോധപൂർവ്വമായ ഒരുദ്ദേശ്യവും പ്രത്യേകിച്ചില്ലാതെ, ലക്ഷ്യങ്ങളൊന്നുമില്ലാതെ, അനശ്വരതയെപ്പററി യാതൊരു വ്യാമോഹവുമില്ലാതെ—പൂമൊട്ടിനു വിരിഞ്ഞേ കഴിയൂ, പക്ഷിക്കു പാടിയേ കഴിയൂ, തൊട്ടാവാടിച്ചെടിക്ക് വാടിയേ കഴിയൂ, തിരമാലയ്ക്ക് ആഹ്ലാദത്തോടെ സ്വയം ഉയർന്നടിച്ചു ചിതറിയേ കഴിയൂ. അതുപോലെതന്നെ, അത്രമേൽ സ്വാഭാവികമായി, ആത്മാർത്ഥമായി ഞാൻ എഴുതുന്നു...ഞാൻ എഴുതുന്നതു് ഒരിക്കലും എന്റെ മാത്രം വാക്കുകളല്ല. ആരൊക്കെയോ പറയാൻ ശ്രമിച്ചതു് ഞാൻ പറയുന്നു. ആരൊക്കെയോ പറഞ്ഞു കഴിഞ്ഞതു് ഞാൻ ഏററു പറയുന്നു. ഇനി എന്റെ പിന്നാലെ വരുന്നവർക്ക് പറയാനുള്ളതു് ഞാൻ നേരത്തേ പറയാൻ ശ്രമിക്കുന്നു. ഈ കരതല്ലിയിരമ്പിപ്പാഞ്ഞൊഴുകുന്ന മഹാപ്രവാഹത്തിൽ ഇതാ എന്റേതായൊരു ബാഷ്പബിന്ദുകൂടി, ഈ അലറിച്ചുഴന്നടിക്കുന്ന കൊടുങ്കാററിൽ ഇതാ, എന്റെ പ്രാണവായുകൂടി, ഈ മഹാ തേജസ്സിന്റെ സൗന്ദര്യമണ്ഡലത്തിൽ ഇതാ എന്റേതായൊരു കൃതജ്ഞതാസ്മിതംകൂടി—അത്രമാത്രം..."

പാവം, മാനവഹൃദയങ്ങളുടെ പാട്ടുകൾ പാടി നമ്മുടെ ഇടയിലൂടെ കടന്നുപോകുന്ന ഈ കവി പാടുന്നതു് നമുക്കു പാടാൻ കഴിയാത്ത നമ്മുടെ പാട്ടു കൂടിയാണ്. നമ്മുടെ കാലത്തെ നോക്കി, ഓർത്തോർത്തു തേങ്ങുന്ന ഈ കവി അവസാനം ആശ്വാസം കണ്ടെത്തുന്നതു് ദൈവത്തിൽ മാത്രമാണ്.

ഓടക്കുഴൽ അവാർഡിന്നർഹമായ 'അമ്പലമണി' യിൽ മുപ്പത്തെട്ടു കവിതകൾ ഉണ്ട്. 'പ്രിയദർശിനി, നിന്നെ സ്നേഹിച്ചു ഞങ്ങൾ,' 'കൃഷ്ണ നീ എന്നെ അറിയില്ല,' 'തലശ്ശേരികൾ,' സ്വാതന്ത്ര്യദിനത്തിൽ, 'സ മാ ന ഹൃദയ, നിനക്കായ് പാടുന്നേൻ' എന്നീ കവിതകൾ ഈ സമാഹാരത്തിലുണ്ട്. നിഷ്ഫലമല്ലീ ജന്മം എന്നു ചോദിച്ചുകൊണ്ടുള്ള ആത്മരോദനങ്ങൾക്കിടയിലും നമുക്കു നഷ്ടപ്പെട്ട വിശുദ്ധിയെക്കുറിച്ച് സ്വപ്നം കാണുകയാണ് ഈ കവി. നിഷ്ഫലമായ ജന്മത്തിനു മുമ്പിൽ, ഇടിഞ്ഞ ഗോപുരത്തിനു മുമ്പിൽ, അമ്പാടിതന്നൊരു കോണിലരിയ മൺകുടിലിൽ ഒരു മുരളികയായി സുഗതകുമാരി നില്ക്കുന്നു(—)സമാനഹൃദയത്തെ അന്വേഷിച്ചുകൊണ്ട്. 'അമ്പലമണി' അവതരിപ്പിച്ചുകൊണ്ട് പ്രൊഫസർ എം. ലീലാവതി ഇങ്ങനെ എഴുതുന്നു: "ഈ കവിയുടെ മുഖം കാണുംമുമ്പേ കവിതകളിലൂടെ അവരുടെ അന്തശ്ചേതനയുമായി സംവദിക്കാൻ കഴിഞ്ഞിരുന്നുവെന്ന അഭിമാനവും എനിക്കുണ്ട്. ആ അഭിമാനത്തിന്റെയും ആ ത്മ ഹ ർ ഷ ത്തി ന്റെ യും കൂടെ ചെറിയൊരധമവികാരവും പുലന്നിട്ടുണ്ടെന്ന് ഞാൻ ഇപ്പോൾ കുമ്പസാരിക്കട്ടെ(—)അസൂയ. മുൻ തലമുറയിലെ ശക്തിമാന്മാരായ കവികളോട് ആദരാരാധനകളേ ഉണ്ടാക്കാറുള്ളു. ഏററവുമധികം അസൂയ തോന്നിയിട്ടുള്ളതു് സമകാലികരിൽ സുഗതകുമാരിയോടാണ്. അതു് മറെറാന്നുകൊണ്ടുമാവാൻ തരമില്ല. എനിക്ക് കവിതയിലൂടെ ആവിഷ്കരിക്കാൻ കഴിയാത്ത സ്വാനുഭൂതികളെ സുഗതകുമാരി അത്രയേറെ ആകർഷകമായി അവതരിപ്പിക്കുന്നുണ്ടെന്നതുകൊണ്ടാവണം. സമാനധർമ്മാവിന്റെ ആത്മീയ സൗഹൃദം തന്നെയാവണം കാന്തിമത്തായ ആ കവിതാകാന്തിമണ്ഡലത്തിലെന്നെ ബലാദാകർഷിക്കുന്നതു്."

സുഗതകുമാരി



കൗമുദി ന്യൂസ് സർവീസ്

# ചന്ദ്രശേഖറിന്റെ ഭാരത പര്യടനം

ജനങ്ങളെക്കണ്ടും അവരോടൊപ്പം നടന്നും താമസിച്ചും അവരുടെ പ്രശ്നങ്ങൾ അവരിൽ നിന്നും മനസ്സിലാക്കുകയും ചെയ്യുക—ജനതാപാർട്ടി നേതാവു് ചന്ദ്രശേഖറിന്റെ ഭാരതപര്യടനലക്ഷ്യമാണ്. കന്യാകുമാരി ഗാന്ധി മണ്ഡപത്തിലെ മൗനപ്രാർത്ഥനയോടുകൂടി, ജനുവരി ആറാം തീയതി ആരംഭിച്ച ഈ പരിപാടി സമാപിക്കുമ്പോൾ ആറായിരത്തോളം കിലോമീറ്റർ ചന്ദ്രശേഖർ കാൽനടയായി പിന്നിട്ടുകഴിയും. ആറുമാസമാണ് ഈ പര്യടനത്തിന്റെ കാലാവധി. 1983 ജൂണിൽ അദ്ദേഹം ഡെൽഹിയിലെത്തിച്ചേരും. പകൽ മുഴുവൻ നടന്നും സൂര്യൻ ചായുമ്പോൾ വിശ്രമിച്ചും യാത്ര തുടരുന്ന ചന്ദ്രശേഖർ തന്റെ ലക്ഷ്യം വിശദീകരിക്കുന്നതു് ഇങ്ങനെയാണ്: ''മുപ്പത്തഞ്ചുവർഷം കൊണ്ടു് ജനങ്ങളുടെ പ്രശ്നങ്ങൾക്കു പരിഹാരം കണ്ടെത്താൻ സാധിച്ചിട്ടില്ല. ഇന്നും അൻപതുശതമാനം ഇന്ത്യക്കാർ ദാരിദ്ര്യ രേഖയ്ക്കു താഴെയാണ്. നിരക്ഷരർ അറുപത്തഞ്ചുശതമാനം. ഇതിനു് ഒരു മാറ്റംവരണമെങ്കിൽ സാമൂഹ്യഘടന തന്നെ മാറണം. ഡെൽഹിയിലും ബോംബെയിലും മദ്രാസിലും ഇരുന്നാൽ ജനങ്ങളുടെ പ്രശ്നങ്ങൾ മനസ്സിലാക്കാനാവുകയില്ല. ഹിമാലയം മുതൽ കന്യാകുമാരി വരെയുള്ള ഇന്ത്യയിലെ എഴുപതുകോടി ജനങ്ങളിൽ സാമ്പത്തികവും സാമൂഹികവും രാഷ്ട്രീയവുമായ ബോധം വളർത്തുക എന്നതാണ് പദയാത്രയുടെ ലക്ഷ്യം. ഈ ബോധം ജനങ്ങൾ മാത്രം പങ്കിടുകയല്ല വേണ്ടതു്. നേതാക്കളും ഇതേക്കുറിച്ചു ബോധവാന്മാരാകണം.'' 1930-ൽ മഹാത്മജി നടത്തിയ ദണ്ഡിയാത്രയോടാണ് ഈ പര്യടന പരിപാടിയെ ജനതാ പാർട്ടി നേതാവായ എസ്. എം. ജോഷി സാമ്യപ്പെടുത്തിയിരിക്കുന്നതു്.

ഈ യാത്രയിൽനിന്നും കിട്ടുന്ന അനുഭവങ്ങൾ ചന്ദ്രശേഖറും അദ്ദേഹത്തിന്റെ പാർട്ടിയും എങ്ങനെ പ്രയോജനപ്പെടുത്തും. ജനങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനു്, ഈ അനുഭവങ്ങളുടെ വെളിച്ചത്തിൽ ജനതാപാർട്ടി പുതിയ തന്ത്രങ്ങൾ ആവിഷ്കരിക്കുമോ? ഇന്ദിരാ കോൺഗ്രസ്സിനു് ബദലാവാൻ, ഗ്രാമങ്ങളിലും നഗരങ്ങളിലും വേരുകളുള്ള ഒരു രാഷ്ട്രീയപ്രസ്ഥാനമാകാൻ, ജനതാ പാർട്ടിക്കു സാധിക്കുകയില്ലെന്നു് കഴിഞ്ഞകാല സംഭവങ്ങൾ തെളിയിച്ചിട്ടുണ്ടു്. അപ്പോൾപ്പിന്നെ ഈ ഭാരത പര്യടനം എങ്ങനെ അവസാനിക്കും. ഒരു ജനാധിപത്യ സംവിധാനത്തിൽ വോട്ടുകളാണ് നിർണ്ണായകഘടകമെന്നിരിക്കെ, പദയാത്രകൾക്കു് വോട്ടു നേടാനാവുമെങ്കിൽ എത്ര നന്നായിരുന്നു!



ഭാരത പര്യടനത്തിനു തിരിച്ച ചന്ദ്രശേഖർ

ആർ. നരേന്ദ്രപ്രസാദ്

മദ്ധ്യകാലഘട്ടത്തിൽ ഇംഗ്ളണ്ടിൽ ജീവിച്ചിരുന്ന തോമസ് ബെക്കെററ് ഒരു ഐതിഹ്യപുരുഷനായി അറിയപ്പെടുന്നു. വിശുദ്ധ പുണ്യവാളന്മാരുടെ ശ്രേണിയിൽ സ്ഥാനംപിടിച്ചിട്ടുള്ള ബെക്കെററ് ദൈവത്തിനും പള്ളിക്കും വേണ്ടി രക്തസാക്ഷിത്വം വരിച്ച മഹാപുരുഷനാണെന്നു് ചരിത്രം വാഴ്ത്തുന്നു. രാജനീതിയും ദൈവനീതിയും തമ്മിലുള്ള സംഘർഷം എവിടെയുണ്ടോ, അവിടെ ബെക്കെററിന്റെ കഥ ഉയിർത്തെഴുന്നേൽക്കുന്നു. അതുകൊണ്ടുതന്നെ, നിത്യനായ ഒരു വിധ്വംസകന്റെയും ജീവിക്കുന്ന ക്രിസ്തുവിന്റെയും പര്യായമാണ് പലപ്പോഴും ബെക്കെററ്. കാലഘട്ടത്തെ അതിജീവിക്കുന്ന ഒരു ആദിബിംബം പോലെ, യൂറോപ്പിന്റെ സാംസ്കാരിക പാരമ്പര്യത്തിൽ ബെക്കെററ് പ്രത്യക്ഷപ്പെടുന്നു. നിരവധി എഴുത്തുകാർ ബെക്കെററിന്റെ ജീവിതത്തെയും മരണത്തെയും അടിസ്ഥാനമാക്കി കൃതികൾ രചിച്ചിട്ടുണ്ടു്. ഇവയിൽ മികവുററ കൃതികൾ ആ ജീവിതത്തിന്റെ പുതിയ കണ്ടെത്തലുകളായിത്തീർന്നിട്ടുണ്ടു്. ബെക്കെററിന്റെ ജീവിതത്തിന്റെ അടിയൊഴുക്കുകളെ സർഗ്ഗാത്മകമായി പുനഃസൃഷ്ടിച്ചിട്ടുള്ള രണ്ടു് ഉത്തമനാടകങ്ങളാണ് ഇംഗ്ലീഷുകാരനായ ടി. എസ്. എലിയററ് എഴുതിയ 'ഭദ്രാസനപ്പള്ളിയിലെ കൊലപാതക'വും (Murder in the Cathedral) ഫ്രഞ്ചുകാരനായ ഴാങ് അനൂയിൽ എഴുതിയ 'ബെക്കെററു'ം. അനൂയിലിന്റെ 'ബെക്കെററാ'ണ് ഈ ലേഖനത്തിലെ പ്രതിപാദ്യം.

മദ്ധ്യകാലഘട്ടത്തിൽ രാജാധികാരം പള്ളിയുമായി ഏതാണ്ടെല്ലായ്പോഴും ഇടച്ചിലിലായിരുന്നു. ഹെൻട്രി രണ്ടാമന്റെ ഭരണകാലവും ഇതിൽനിന്നു് മുക്തമായിരുന്നില്ല. 1118-ൽ ജനിച്ച തോമസ്ബെക്കെററ് വിദ്യാഭ്യാസത്തിനുശേഷം കാൻറർബറിയിലെ ആർച്ച്ബിഷപ്പിന്റെ ഗുമസ്ഥനായി ജോലിചെയ്തു. പിന്നീടു് അദ്ദേഹം ഒരു ആർച്ച്ഡീക്കന്റെ സ്ഥാനത്തേക്കു് അവരോധിക്കപ്പെട്ടു. ഹെൻട്രി രാജാവിന്റെ ഏററവും വലിയ ചങ്ങാതിയായിരുന്നു ബെക്കെററ്. ബെക്കെററിനോടുമാത്രമേ ഹെൻട്രിക്കു് സ്നേഹമുണ്ടായിരുന്നുള്ളു എന്നു് ചരിത്രം പറയുന്നു. സുഖലോലുപനായ രാജാവിന്റെ സന്തതസഹചാരിയായിരുന്നു, പരിഷ്കൃതനും ആഡംബര പ്രേമിയുമായ ബെക്കെററ്. പൗരോഹിത്യത്തിന്റെ അധികാരശക്തിക്കെതിരായ കരുനീക്കങ്ങളിൽ രാജാവിനെ ഉപദേശിച്ചതു് ബെക്കെററായിരുന്നു. രാജാവിനു തൊട്ടുതാഴെയുള്ള അധികാരസ്ഥാനമാണ് ചാൻസലർ എന്നതു്. ഹെൻട്രി രാജാവു് ബെക്കെററിനെ ഇംഗ്ലണ്ടിലെ ചാൻസലറാക്കി. കാൻറർബറിയിലെ ആർച്ച്ബിഷപ്പ് മരിച്ചപ്പോൾ, രാജാവു്, ബെക്കെററിന്റെ പേരാണ് ആ സ്ഥാനത്തേക്കു നിർദ്ദേശിച്ചതു്. ബെക്കെററ് രാജാവിനോടു പറഞ്ഞു: ''ഞാൻ ആർച്ച്ബിഷപ്പാകുന്നുവെങ്കിൽ, അങ്ങയുടെ കൂട്ടുകാരനല്ലാതാകും.'' ദൈവനാമത്തിൽ, പള്ളിയുടെ പക്ഷംപിടിച്ച്, രാജാധികാരത്തിന്റെ കൈയേററങ്ങളെ ചെറുക്കുന്ന ശക്തനായ മതാധികാരിയായി ബെക്കെററ് മാറി. ഹെൻട്രിയും ബെക്കെററും തമ്മിലുള്ള സംഘട്ടനം അനിവാര്യമായിരുന്നു. രാജാവിന്റെ നാലു മാടമ്പികൾ (barons) ബെക്കെററിനെ കാൻറർബറിയിലെ പള്ളിയിൽ വച്ചു വധിച്ചു. വധത്തിന്റെ സാദ്ധ്യത അറിയാമായിരുന്ന ബെക്കെററ് ജീവിതാന്ത്യത്തിൽ ഒട്ടും പതറിയില്ല. ബെക്കെററിന്റെ മരണശേഷം, പശ്ചാത്താപവിവശനായ രാജാവു്, പ്രായശ്ചിത്തമെന്ന നിലയ്ക്കു്, ശരീരപീഡനത്തിനു് സ്വയം വിധേയനായി. ഇത്രയും ചരിത്രം.

ടി. എസ്. എലിയററ് 1935-ൽ എഴുതിയ 'ഭദ്രാസനപ്പള്ളിയിലെ കൊലപാതക'ത്തിൽ ബെക്കെററ് ദൈവനീതിയുടെ നിത്യപ്രതീകമാണ്. അതിലെ കഥാപാത്രങ്ങളാകുന്നതു് വ്യക്തികളല്ല, ആത്മഭാവനിഷ്ഠങ്ങളായ മനുഷ്യസങ്കല്പങ്ങളാണ്. കഥാപാത്രങ്ങളെ വ്യക്തീകരിക്കാൻ (individualise) യാതൊരു ശ്രമവും നാടകകൃത്തു് നടത്തുന്നില്ല. ഭൂമിയുടെ നിയമവും ദിവ്യനിയമത്തെക്കുറിച്ചുള്ള ബോധവും തമ്മിലുള്ള ഇടച്ചിലിൽ നിന്നു്, കാലവും അനന്തതയും തമ്മിലുള്ള ബന്ധത്തിലേക്കു പറന്നുയരുന്ന ഒരു ക്രിസ്തീയ കാവ്യസങ്കല്പമാണ് എലയററിന്റെ കാഴ്ചപ്പാടു്. അനൂയിൽ 'ബെക്കെററ്' എഴുതുന്നതു് 1961-ലാണ്. വ്യക്തിഗതമായ അന്തർധാരകളും രാഷ്ട്രീയ പ്രമേയങ്ങളും തമ്മിലുള്ള അഗാധബന്ധങ്ങളിലേക്കുള്ള ഉൾക്കാഴ്ചയുടെ മൗലികതയാണ് അനൂയിലിന്റെ നാടകസൗന്ദര്യവീക്ഷണത്തെ വിലപ്പെട്ടതാക്കുന്നതു്. ഹീറോയിക് മൂല്യങ്ങളുടെ ധ്വംസനം ഈ വീക്ഷണത്തിന്റെ മുഖ്യമായ അംശമാണ്. ഐതിഹ്യ കഥാപാത്രങ്ങളുടെ പ്രസിദ്ധ വ്യക്തിത്വത്തെ പുറം മോടികളില്ലാതെ കാണാൻ ശ്രമിക്കുന്ന അനൂയിൽ, വിഹ്വലനും നിസ്സഹായനുമായ ഒരു സ്വകാര്യമനുഷ്യനെത്തന്നെ ഒടുവിൽ കണ്ടെത്തുന്നു. സംഘടനകളുടേയും ആശയ സംഘട്ടനങ്ങളുടേയും പ്രശ്നങ്ങൾ അസ്തിത്വത്തിന്റെ ആഴമേറിയ രഹസ്യധാരകളുമായി അനൂയിൽ നാടകത്തിൽ ബന്ധപ്പെടുത്തുന്നു.

## II

ഒന്നിലധികം ഇഴകൾ പാകിയ ഒരു കഥാഘടനയാണ് ബെക്കെററിൽ നാം കണ്ടെത്തുന്നതു്. പുറമേ ഈ നാടകം ആ പഴംപുരാണത്തിന്റെ ആവിഷ്കാരം തന്നെ. എന്നാൽ രംഗങ്ങളുടെ നാടകീയമായ പരിണാമത്തിലൂടെയും പാത്രചിത്രീകരണത്തിലൂടെയും ഈ നാടകകൃത്തു് സൂക്ഷ്മശക്തിയാർന്ന ഒരു സ്വതന്ത്രജീവിതാഖ്യാനം കൈക്കൊള്ളുന്നു. ലളിതമായ ഒരു രക്തസാക്ഷിത്വത്തെ സങ്കീർണ്ണമായൊരു അസ്തിത്വത്തിന്റെ ആലേഖ്യമാക്കി മാററാൻ തുനിഞ്ഞിറങ്ങിയിരിക്കുകയാണ് ഈ നാടകകൃത്തു്.

നാടകത്തിന്റെ ആദ്യരംഗം തന്നെ ഇതിനു ദൃഷ്ടാന്തമാണ്. ബെക്കെററിന്റെ ശവക്കല്ലറയ്ക്കുമുന്നിൽ മുട്ടുകുത്തിനിന്നു പ്രാർത്ഥിക്കുന്ന, നഗ്നനായ രാജാവിനെയാണു നാം കാണുന്നതു്. പ്രാർത്ഥനയ്ക്കുശേഷം

ശവക്കല്ലറയിലേക്ക നോക്കി ഹെൻട്രി ചോദിക്കുന്നു:

"തോമസ് ബെക്കെററ്, നിനക്കു തൃപ്തിയായോ? നിന്റെ കല്ലറയ്ക്കു മുമ്പിൽ ഞാൻ നഗ്നനായി നിൽക്കുന്നു. നിന്റെ പാതിരിമാർ ചാട്ടവാറുമായി എന്റെയടുത്തേക്കു വരുന്നു. നമ്മുടെ കഥയുടെ ഒരന്ത്യം! എന്റെ മാടമ്പിമാരുടെ കത്തിക്കുത്തേററു വീണ് ഈ കല്ലറയിൽ ജീർണ്ണിക്കുന്ന നീ, തണുപ്പിൽ വിറച്ച്, വിവസ്ത്രനായി, ഒരു വിഡ്ഢിയെപ്പോലെ, ആ മൃഗങ്ങളുടെ ചാട്ടയടിയേൽക്കാൻ കാത്തുനിൽക്കുന്ന ഞാൻ. നമുക്ക് അന്യോന്യം മനസ്സിലാക്കാൻ എന്തെങ്കിലും ചെയ്യാമായിരുന്നുവെന്ന് നിനക്ക തോന്നുന്നില്ലേ?"

തോമസ് ബെക്കെററ് രംഗത്തിന്റെ ഒരു വശത്തു വന്നുനിൽക്കുന്നു. മരിച്ച ദിവസത്തെ വിശുദ്ധ വസ്ത്രങ്ങളണിഞ്ഞ് അയാൾ പൊടുന്നനെ പ്രത്യക്ഷപ്പെട്ടിരിക്കുന്നു. ബെക്കെററ് പറയുന്നു:

"അന്യോന്യം മനസ്സിലാക്കാനോ; അതു് അസാദ്ധ്യമായിരുന്നു."

രണ്ടു വ്യക്തികൾ തമ്മിൽ മനസ്സിലാക്കൽ അസാദ്ധ്യമാകുന്ന ഈ അവസ്ഥയാണ് നാടകഘടനയുടെ തിളക്കമേറിയ നൂലിഴയായി മാറുന്നത്. നോർമൻ വംശവും സാക്സൺ വംശവും തമ്മിലുള്ള വൈരുദ്ധ്യം, 1066-ൽ വന്ന നോർമൻ ആക്രമണകാരികളോട് സാക്സൺ വംശജർക്കുണ്ടായ പരാജിതരുടെ പ്രതികാരബുദ്ധി—ഇത്തരം വർഗ്ഗപരമായ പ്രശ്നങ്ങളുടെ പശ്ചാത്തലത്തിലാണ് രണ്ടു വ്യക്തികളുടെ 'മനസ്സിലാക്കൽ' അസാദ്ധ്യമാകുന്ന സ്ഥിതിവിശേഷം അനൂയിൽ ആവിഷ്കരിക്കുന്നത്.

ചരിത്രസംഭവത്തെ ആശ്രയിച്ചെഴുതിയ ഒരു നാടകം തുടങ്ങുന്നത് തികച്ചും അയഥാർത്ഥമായ ഈയൊരു രംഗത്തോടെയാകുന്നത് വിചിത്രമല്ലേ? യഥാതഥമല്ലാത്ത ഈ ആദ്യരംഗം നാടകത്തിന്റെ മൊത്തത്തിലുള്ള സ്വരത്തിന് ശ്രുതിയായിത്തീരുന്നുവെന്നതാണ് വാസ്തവം. നാടകം മുഴുവൻ ഈ നിമിഷത്തിൽനിന്നുള്ള ഒരു പിൻനോട്ടമാണ്. എന്തുകൊണ്ട് ഈ രണ്ടു വ്യക്തികൾ അന്യോന്യം മനസ്സിലാക്കിയില്ല എന്ന ചോദ്യത്തിനുത്തരം തേടലാണ് നാടകത്തിന്റെ ഉടനീളഘടന.

വിചിത്രമായ ഒരു കൂട്ടുകെട്ടായിരുന്നു ഹെൻട്രിയും ബെക്കെററും തമ്മിൽ ഉണ്ടായിരുന്നത്. "നമുക്കെല്ലാവർക്കും കൂടി ഉള്ളതിനെക്കാൾ ബുദ്ധി ഇവനാണുള്ളതെന്ന്," ഏതു സന്ദർഭത്തിലും ബെക്കെററിനെ ചൂണ്ടിക്കാട്ടി രാജാവു പറയുമായിരുന്നു. ഹെൻട്രി ബെക്കെററിനെമാത്രമേ സ്നേഹിച്ചിരുന്നുള്ളൂ. ബെക്കെററിനോട് ഹെൻട്രിക്കുള്ള വിധേയത്വം വ്യക്തമാക്കുന്ന പലരംഗങ്ങളുമുണ്ട് ഈ നാടകത്തിൽ. രാജാവിനുവേണ്ടി, സമചിത്തതയോടെ തീരുമാനമെടുക്കുവാനും രാജാവിനു കലവറയില്ലാത്ത സംരക്ഷണം നൽകുവാനും, അതേസമയം രാജാവിന്റെ മൂല്യങ്ങളിൽ സ്വയം നിമഗ്നനാകാനും ബെക്കെററിനു കഴിയുമായിരുന്നു. സ്വവർഗ്ഗരതിയുടെ നേരിയ അഭിവ്യഞ്ജനങ്ങളുള്ള രംഗങ്ങൾ കൊണ്ട്, ഈ സൗഹൃദത്തിന്റെ ഗാഢമായ ഉൾത്തുടിപ്പുകൾ അനൂയിൽ കാട്ടിത്തരുന്നുണ്ട്.

എല്ലാ അഗാധ സ്നേഹബന്ധങ്ങളും സ്നേഹ-ദ്വേഷങ്ങൾ ഇടകലരുന്ന ഒരു സങ്കീർണ്ണതയാണ്. ഒററപ്പെടുക്കാവുന്ന ഒരു വികാരമല്ല സ്നേഹമെന്ന് പറയുകയും സ്നേഹത്തെ ക്രൂരതയും പീഡനവുമായി ബന്ധിപ്പിക്കുകയും ചെയ്യുന്ന ജെറി എന്ന കഥാപാത്രമുണ്ടല്ലോ, എഡ്വേർഡ് ആൽബിയുടെ 'സൂസ്റ്റോറി'യിൽ. ഏകാന്തതയും ക്രൂരതയും വെറുപ്പും ഒക്കെ മാറി മാറി വരാവുന്ന മനസ്സിന്റെ, ഇടയ്ക്കിടയ്ക്കുവരുന്ന വിശുദ്ധവിനാഴിക മാത്രമാണ് സ്നേഹം; അല്ലെങ്കിൽ, അതൊരു പാഴ്വാക്കു മാത്രം. ഹെൻട്രിയും ബെ

> യൂറോപ്പിന്റെ സാംസ്കാരിക പാരമ്പര്യത്തിൽ നിരന്തരം പ്രത്യക്ഷപ്പെടുന്ന ബെക്കെററിനെ ഉപജീവിച്ചു വിശ്രുതരായ രണ്ടുപേർ, എലിയട്ടും, അനൂയിലും എഴുതിയ നാടകങ്ങളുടെ പശ്ചാത്തലത്തിലൊരു വിചിന്തനം.

ക്കെററും തമ്മിലുള്ള സ്നേഹബന്ധവും ഇത്തരമൊരു സങ്കീർണ്ണതയായിരുന്നു. ഈ സങ്കീർണ്ണതയുടെ കടലൊഴുക്കുകൾ തിരിച്ചറിയാത്തതിനാൽ സ്നേഹം ഒരു വ്യർത്ഥതയായി പരിണമിക്കുകയും ചെയ്തു, അവരുടെ കാര്യത്തിൽ. ഒററപ്പെട്ട ഒരു വികാരം ഒരു വാക്കു മാത്രമായിത്തീരുന്നതു് പിൽക്കാലത്തു് അനൂയിൽ തന്റെ 'പ്രിയപ്പെട്ട അൻേറായിൻ' എന്ന നാടകത്തിന്റെ കേന്ദ്രപ്രമേയമാക്കി മാററുകയുണ്ടായി. ആ നാടകത്തിന്റെ ഉപശീർഷകംതന്നെ 'പരാജയപ്പെട്ട സ്നേഹം' എന്നാണ്.

സ്നേഹത്തെക്കാളധികമായി, സ്നേഹിക്കാനുള്ള ആഗ്രഹമാണ് മനുഷ്യാസ്തിത്വത്തിന്റെ യാഥാർത്ഥ്യം; ഒരു സ്ഥിതമൂല്യമെന്ന നിലയിൽ, സ്നേഹം ഒരു വ്യർത്ഥതയാണ്. ജീവിതത്തെ സംബന്ധിച്ച ഈ സ്ഥിതിവിശേഷം അനൂയിൽ ഹെൻട്രി-ബെക്കെററ് ബന്ധത്തെ ചിത്രീകരിക്കുന്നതിനുപയോഗിച്ചിരിക്കുന്നു. ഹെൻട്രി സ്നേഹിതന്റെ സ്വാതന്ത്ര്യം കൂടുതൽ കൂടുതലായി ഉപയോഗിക്കുന്ന ആദ്യപകുതിയിൽ, ആ സ്വാതന്ത്ര്യം ബെക്കെററിന്റെ മേൽ ഉണ്ടാക്കുന്ന ആഴമേഴിയ മുറിവുകൾ കൂടി നാം കാണുന്നു.

സ്വന്തം പെണ്ണുങ്ങളെ അപമാനിക്കാനൊരുങ്ങിയ നോർമൻ മാടമ്പിയെ ഒരുകാലത്തു് വെട്ടിക്കൊന്നവനാണു ബെക്കെററ്. പക്ഷേ, പിൽക്കാലത്ത് ഒരു സാക്സൺ പെണ്ണിനെ കൈവശപ്പെടുത്തുന്ന രാജാവിനെ മറെറാരു സാക്സൺ യുവാവു ചെറുക്കുന്നതു് ബെക്കെററ് കണ്ടെത്തുമ്പോൾ അയാൾ രാജാവിനുവേണ്ടി ആ യുവാവിനെ തോല്പിക്കുകയാണു ചെയ്യുന്നതു്. സാക്സൺ വംശത്തോടുള്ള കൂറ് മനസ്സിലമർത്തിവയ്ക്കുന്ന ബെക്കെററ്, ദൈവത്തിന്റെ മറവിൽ, ആ വംശക്കൂറ് വെളിപ്പെടുത്തുകതന്നെയായിരുന്നില്ലേ? തന്റെ വെപ്പാട്ടിയെ രാജാവ് കൈവശപ്പെടുത്തുന്നതു് സ്നേഹത്തിന്റെ പേരിൽ സമ്മതിക്കുന്ന ബെക്കെററ്, ഒരു വംശത്തിന്റെ കലാപബോധമാകെ ഉള്ളിലൊതുക്കുകയായിരുന്നു. തോററ വംശത്തിന്റെ പ്രതിനിധിയാണെങ്കിലും ബെക്കെററ് ജയിച്ച വംശത്തിന്റെ ഭരണനാടകത്തിൽ സുപ്രധാനമായ ഒരു റോൾ എടുക്കുന്നു. പക്ഷേ, രാജാവിന്റെ അഭിമാനത്തേക്കാൾ വലിയ ഒരു അഭിമാനത്തിന്റെ പ്രതീകമായി താൻ മാറിയ നിമിഷം, ബെക്കെററ് മറെറാരു റോൾ എടുത്തുപോകുന്നു. വംശക്കൂറിന്റെയും വ്യക്തിത്വത്തിന്റെയും ആവശ്യമാണ് ആ റോൾ.

വംശപരമായ ഈ ശത്രുതാബോധത്തെ നാടകീയമായി ആവിഷ്കരിക്കാൻ നാടകകൃത്തു് സൃഷ്ടിച്ച ഒരു ചെറിയ കഥാപാത്രമുണ്ട് ഈ നാടകത്തിൽ. കൊച്ചുസന്ന്യാസി (the little monk) എന്നു പരാമർശിക്കപ്പെടുന്ന ഒരു ചെറുപ്പക്കാരൻ. ഒരു നോർമൻ മാടമ്പിയെയെങ്കിലും തട്ടാൻ കത്തിയുമായി നടക്കുന്ന സാക്സൺ വംശക്കാരനാണ് ഈ കൊച്ചുസന്ന്യാസി. അവനോട് ബെക്കെററിനുണ്ടാകുന്ന അടുപ്പം ബെക്കെററിന്റെ വംശക്കൂറിന്റെ മാനങ്ങൾ വെളിപ്പെടുത്തുന്നു. ബെക്കെററിന്റെ വധസമയത്തു് ഈ കൊച്ചുസന്ന്യാസിയാണ് അയാളുടെ അരികിലുള്ളതു്. സാക്സൺ അഭിമാനം ദൈവനാമത്തിലുള്ള അഭിമാനമായി ഉദാത്തവൽക്കരിക്കുന്ന ഒരു നിമിഷമാണ് രക്തസാക്ഷിത്വത്തിന്റേതു്.

പക്ഷേ, സാക്സൺ വംശജരെ 'നായ്ക്കൾ' എന്നു നിർദ്ദോഷമായി വിളിക്കുന്ന ഹെൻട്രിക്ക് ബെക്കെററിന്റെ സ്വഭാവത്തിലെ ഈ വശങ്ങൾ ഒരിക്കലും മനസ്സിലാകുന്നില്ല. മരണം വരിക്കാൻ തയ്യാറെടുത്തുകൊണ്ട്, രാജാവിന്റെ നീതിപാലകരെ ശാസിക്കുകയും രാജാവിന്റെ സൈനികരെ സ്തബ്ധരാക്കുകയും ചെയ്യുന്ന ആർച്ച് ബിഷപ്പായി ബെക്കെററ് ജ്വലിക്കുമ്പോൾ, അല്പസമയത്തേക്കെങ്കിലും, ഒരു സാമ്രാജ്യത്തിന്റെ ഭൗതികനേട്ടങ്ങൾ തലകുനിക്കുകയാണു ചെയ്യുന്നതു്. തെണ്ടികളെയും രോഗികളെയും തന്റെ ഗൃഹത്തിലേക്കു ക്ഷണിച്ച് അവരോടൊപ്പം ആഹാരംകഴിച്ച ബെക്കെററ്, പെട്ടെന്ന് ഭക്തജനങ്ങൾ കൂടിയായ സാധാരണ ജനങ്ങളുടെ പ്രിയപ്പെട്ട ആത്മീയ ചക്രവർത്തിയായി മാറുന്നു. സ്വന്തം അഭിമാനവും സ്വന്തം വംശത്തിന്റെ അഭിമാനവും വിളിച്ചുപറയാൻ ബെക്കെററ് അബോധമായി കണ്ടെത്തിയ ഒരു പ്രതീകമുദ്രയായിരുന്നില്ലേ ദൈവം?

ബെക്കെററ് എന്ന നാടകത്തിന്റെ ഉപശീർഷകം 'ദൈവത്തിന്റെ അഭിമാനം' (The honour of God) എന്നാണ്. ദൈവത്തിന്റെ പേരിലുള്ള അഭിമാനം എന്നർത്ഥം. മനുഷ്യനെ സംബന്ധിച്ചിടത്തോളം എന്താണ് ദൈവത്തിന്റെ അഭിമാനം? മനുഷ്യൻ വ്യക്തിപരവും സാമൂഹ്യവുമായ ആവശ്യങ്ങൾ ദൈവനാമത്തിൽ തൂക്കിയിടുക മാത്രമല്ലേ ചെയ്യുന്നതു്? ദൈവം ഒരു കപടവിശ്വാസത്തിന്റെ തുരുത്തും വംശാഭിമാനത്തിന്റെ മുദ്രയും പകരം വീട്ടലിന്റെ അബോധകാരണവും പലായനത്തിന്റെ പര്യായവുമായിത്തീരുന്നു. സ്വന്തം പരിമിതികളെ അതിവർത്തിക്കാനുള്ള മനുഷ്യന്റെ യത്നത്തിൽ ഒരു തുണയായി അതു വർത്തിക്കുന്നു. ദൈവത്തെ മനുഷ്യൻ എന്താക്കുന്നു എന്ന അസ്തിത്വപ്രശ്നവും ഈ നാടകഘടനയുടെ പ്രധാനമായൊരു ഇഴയായിത്തീർന്നിട്ടുണ്ട്.

ഇതേ പ്രശ്നത്തിന് മറെറാരു മാനം കൂടിയുണ്ട്. ഈ ദൈവം മതപരമായ ഒരു ദൈവം മാത്രമാകണമെന്നില്ല. ഏതു് അതീത സങ്കല്പത്തിന്റെയും കഥകൂടിയാണ് ദൈവകഥ. വിപ്ലവം, ജനാധിപത്യം, സോഷ്യലിസം, രാമരാജ്യം തുടങ്ങി എത്രയോ അതീത സങ്കല്പങ്ങൾ നമ്മുടെ വംശഗാഥകളിൽ മുഴങ്ങിയമർന്നിട്ടുണ്ട്?—വീണ്ടും വീണ്ടും ഉണർന്നു വരുന്നുണ്ട്? അതീത സങ്കല്പങ്ങൾ മനുഷ്യന്റെ നിലനില്പിന്റെതന്നെ ആവശ്യമായിത്തീരുന്നു. നിലനിൽപും അതീത സങ്കല്പവും തമ്മിലുള്ള ബന്ധത്തിന്റെ ഗുഹാപഥങ്ങളിലൂടെയുള്ള ഒരു യാത്രകൂടിയാണ് ഈ നാടകം. അതാണ് ഇതിന്റെ സമകാലികതയും.

## III

മദ്ധ്യകാലത്തിന്റെ സവിശേഷമായ അന്തരീക്ഷം ആവിഷ്കരിക്കാൻ ലളിതമായ മാർഗ്ഗങ്ങളാണ് അനൂയിൽ സ്വീകരിച്ചിരിക്കുന്നതു്. ശരീരത്തിന്റെ സുഖങ്ങളിൽമാത്രം അർത്ഥം കണ്ടെത്തുന്ന മാടമ്പികൾ, സുഖത്തിനപ്പുറം പള്ളിയുടെയും രാജാവിന്റെയും അധികാരത്തിന്റെ സുഖത്തിനുവേണ്ടി കലഹിക്കുന്ന സ്ഥാനികൾ, വിധേയരായ സാധാരണജനങ്ങൾ ഇവരുടെ ഒരു ഉപഘടന ഈ നാടകത്തിന് ഒരു ചരിത്രനാടകത്തിന്റെ അന്തരീക്ഷം നൽകി അനുഗ്രഹിച്ചിരിക്കുന്നു. ഒരു വശത്തു് നിസ്സീമമായ സുഖലോലുപത്വവും മറുവശത്തു് കടുത്ത ആത്മപീഡനവും സ്വയംവരിച്ച ഒരു ദ്വിമുഖസംസ്കാരമാണ് മദ്ധ്യകാലത്തുണ്ടായിരുന്നതു്. ആഡംബരങ്ങൾ ഉപേക്ഷിക്കുന്നതിൽ സന്തോഷം കണ്ടെത്തുമ്പോൾ ബെക്കെററ്, ഈ രണ്ടാമത്തെ ജീവിതശൈലിയിലൂടെ സ്വന്തം അസ്തിത്വത്തിന് ഒരു അതീതാർത്ഥം കണ്ടെത്താൻ ശ്രമിക്കുകയാണ്. ഈ പരിശ്രമം, സാധാരണമനുഷ്യരുടെ ഭക്തിപരമായ ജീവിതത്തോടു നേരിട്ടുബന്ധപ്പെട്ടതാണ്. തനതായ ഒരു സാമ്രാജ്യം—ജീവിതശൈലിയുടെ മാതൃക കാട്ടി സാധാരണജനങ്ങളുമായി ബന്ധപ്പെട്ട് സൃഷ്ടിച്ചെടുത്ത ഒരു സാമ്രാജ്യം—ബെക്കെററ് സ്വന്തമാക്കുന്നു. അങ്ങനെ രാജാവിനെ അയാൾ പരാജയപ്പെടുത്തുന്നു. ജനലക്ഷങ്ങളുടെ പിന്തുണയുള്ള മതനേതാവായി ഉയർന്ന് തന്നെ പരാജയപ്പെടുത്തുകയാണ് ബെക്കെററ് എന്നറിഞ്ഞപ്പോൾ ഹെൻട്രി, ഭ്രാന്തനെപ്പോ

> അസാധാരണ ഉൾക്കാഴ്ചയുള്ള രണ്ടു എഴുത്തുകാരുടെ കൈയിൽ ഒരേ ഇതിവൃത്തം ഏതെല്ലാംതരത്തിൽ വളർന്നു് ഉദാത്തമായിത്തീരുന്നു എന്നതിന്റെ ഉദാഹരണങ്ങൾ കൂടിയാണു് ഈ നാടകങ്ങൾ.

ലെ, മെത്തയിൽ കിടന്നുരുണ്ടുകൊണ്ട്, കരഞ്ഞു പറയുന്നു:

"എനിക്ക് ഒന്നും ചെയ്യാൻ കഴിവില്ല! ഒന്നും! ഞാൻ ഒരു പെണ്ണിനെപ്പോലെ തളർന്നു. അവൻ ജീവനോടെയിരിക്കുമ്പോൾ, യാതൊന്നും ചെയ്യാൻ എനിക്ക കഴിവുണ്ടായിരിക്കുകയില്ല. അവന്റെ മുന്നിൽ ഞാൻ അദ്ഭുതപ്പെട്ടുനിന്നു വിറയ്ക്കുകയാണ്. ഞാനെന്ന രാജാവ്! (പെട്ടെന്നു കരഞ്ഞുകൊണ്ട്) ആരെങ്കിലുമുണ്ടോ അവനെ ഒന്ന് ഇല്ലാതാക്കാൻ? ഒരു വികാരി! എന്നെ പുച്ഛിക്കുകയും മുറിപ്പെടുത്തുകയും ചെയ്യുന്ന ഒരു വികാരി! എനിക്കു ചുററും ഭീരുക്കളേയുള്ളോ? ഇംഗ്ലണ്ടിൽ ആണുങ്ങളാരുമില്ലേ? ഹൊ! എന്റെ ഹൃദയം! എന്റെ ഹൃദയം വളരെ വേഗം മിടിക്കുന്നു. എനിക്കു താങ്ങാൻവയ്യ!"

മാടമ്പിമാർ ഇതുകേട്ടു പുറപ്പെടുന്നു. ഹൃദയമിടിപ്പുപോലെ ഒരു ശബ്ദം കേട്ടു തുടങ്ങുന്നു. (ഈ ശബ്ദം തോമസ് ബെക്കെററിന്റെ കൊലപാതകംവരെ തുടരുന്നുണ്ട്.) ബെക്കെററ് മരിക്കാൻ പോകുകയാണെന്നറിയുമ്പോൾ രാജാവ് "എന്റെ തോമസ്" എന്നു വിളിച്ചു കരയുന്നു. രാജാവ് നിരന്തരമായി പരാജയപ്പെടുകയാണ്. സ്വന്തം ജീവിതത്തിന്റെ അഭിമാനമാകെ ബെക്കെററിനെ ആശ്രയിച്ചു നിൽക്കുന്നതിൽ സന്തോഷം കണ്ടെത്തുന്ന സ്വഭാവമായിരുന്നു ഹെൻട്രിയുടെ സ്നേഹം—സ്വന്തം കുടുംബാംഗങ്ങളെ അയാൾ വെറുത്തിരുന്നു. എന്നാൽ ബെക്കെററിനു് ആരെയും സ്നേഹിക്കാൻ കഴിയുമായിരുന്നില്ല. തൊഴിൽപരമായ ഒരു അഭിമാനത്തിൽ നിന്നായിരുന്നു, ബെക്കെററിന്റെ ജീവിതവീക്ഷണം ഉയർന്നുവന്നതു്.

ഭൗതികമായ ആവശ്യങ്ങൾ ദൈവത്തിന്റേതായി പറയുന്നതുകൊണ്ടുമാത്രം നിലനിന്നുപോന്ന മതസംഘടനയുടെ പൊള്ളത്തരം ബെക്കെററ് മനസ്സിലാക്കുന്നു. മതമേധാവികളെ ഹാസ്യാത്മകമായാണ് അനൂയിൽ ചിത്രീകരിച്ചിട്ടുള്ളതു്. അതുപോലെതന്നെ ഫ്രഞ്ചു ചക്രവർത്തിയും സ്വന്തം നിലനില്പിനുവേണ്ടി എല്ലാ മൂല്യങ്ങളും പരിത്യജിക്കാൻ കൂസലില്ലാത്ത ഒരു സർവ്വസാധാരണനായാണ് പ്രത്യക്ഷപ്പെടുന്നതു്. മദ്ധ്യകാലത്തിന്റെ ധാർമ്മികാന്തരീക്ഷത്തിന്റെ പുനഃസൃഷ്ടി നടത്തിയിരിക്കുകയാണു നാടകകൃത്തു്. പക്ഷേ, തന്റെ സ്വതന്ത്രമായ കാഴ്ചപ്പാടിലാണെന്നു മാത്രം. കാഴ്ചപ്പാടിന്റെ ഈ സ്വാതന്ത്ര്യംകൊണ്ട്, മദ്ധ്യകാലത്തിന്റെ അന്തരീക്ഷം നമ്മുടെ കാലത്തിന്റെ അന്തരീക്ഷവുമായിത്തീരുന്നു. രണ്ടു വ്യത്യസ്ത കാലഘട്ടങ്ങളെ തമ്മിലടുപ്പിക്കുന്ന ഈ രീതി അനൂയിലിന്റെ 'ആൻറിഗണി'യിൽ കുറേക്കൂടി മൂർച്ചയുള്ളതാകുന്നുണ്ട്.

## IV

മനുഷ്യമനസ്സിന്റെ ഗൂഢഭാവങ്ങളിലേക്ക് വെളിച്ചം വീശുകയും അസ്തിത്വത്തിന്റെ അന്തർധാരകൾ കണ്ടറിയുകയും ചെയ്യുന്ന ഈ നാടകത്തിലെ സംഭാഷണം സാധാരണ ഭാഷയിലുള്ളതെങ്കിലും ധ്വന്യാത്മകവുമാണ്. മനസ്സിലുള്ളതു വെളിപ്പെടുത്താനുള്ള ഉപാധി മാത്രമല്ല സംഭാഷണം. പലപ്പോഴും പലർക്കും മനസ്സിലുള്ളതു് ഒളിച്ചുവയ്ക്കാനുള്ള ഉപാധിയാണതു്. മനസ്സും വാക്കും പ്രവൃത്തിയും തമ്മിലുള്ള ദൂരങ്ങൾ കണ്ടെത്തി സംഭാഷണമെഴുതുമ്പോഴാണ്, അതു് ഒരു നാടകത്തിന്റെ ഭാഗമാകുന്നതു്. അനൂയിലിന്റെ സംഭാഷണരചനയുടെ സൂക്ഷ്മതലങ്ങൾ ഈ സമ്പ്രദായത്തിൽ നിന്നാണുണ്ടായിവരുന്നതു്.

തൂണുകളും വർണ്ണത്തിരശ്ശീലകളുമാണ് ഈ നാടകത്തിന്റെ പ്രധാന രംഗസൂചകങ്ങൾ. കാടും കൊട്ടാരവും വെളിമ്പറമ്പും പള്ളിയുമെല്ലാം മാറിമാറി വരുമ്പോഴും തൂണുകൾ രംഗത്തുണ്ട്. അവ ചിലപ്പോൾ നിഗൂഢപ്രകൃതിയിലെ വൃക്ഷങ്ങളായും ചിലപ്പോൾ അധികാരസ്ഥാനങ്ങളുടെ ശക്തിസ്തംഭങ്ങളായും മാറുന്നു. രംഗങ്ങളിൽ ഉചിതമായി പ്രത്യക്ഷപ്പെടുന്ന തിരശ്ശീലകൾ മദ്ധ്യകാല നാടകങ്ങളുടെ ബാഹ്യാന്തരീക്ഷം ഉണർത്തിയെടുക്കാൻ പോരുന്നതാണ്.

## യാത്രാവിവരണം

രണ്ട്

# മെഡിറ്ററേനിയൻ വേനൽ

**രവീന്ദ്രൻ**

**അ**തിമനോഹരമായ ഒരു ചെറിയ നഗരമാണ് ഒരിസ്റ്റാനോ. അടുത്ത കാലത്താണ് അതൊരു പ്രവിശ്യാ തലസ്ഥാനമായത്. ടൂറിസത്തിന്റെ കനിവിൽ നഗരത്തിനു വന്നുചേർന്ന ഉൽക്കർഷം പ്രകടമാണ്. പ്രധാന പ്യാസയിലേക്കെത്തുന്ന വീഥികൾക്കിരുപുറവും നട്ടുപിടിപ്പിച്ച പൂച്ചെടികൾ തഴച്ചു വളരുവാൻ തുടങ്ങുന്നേയുള്ളു. നിരത്തോരങ്ങളിൽ പുഷ്പപശ്യകൾ കത്തി നിൽക്കുന്നു. കവലകളിൽ തണൽ വിതയ്ക്കുന്ന, വെട്ടി വൃത്തിയിൽ നിറുത്തിയ കാസ്റ്റേനിയൻ മരങ്ങൾ. അവയുടെ കുളിർമ്മയുള്ള സാന്നിധ്യത്തിനു ചുവടെ നടവഴികളും വിപണികളും നിത്യനിലാവിലെന്നപോലെ തോന്നും. എല്ലാ കാഴ്ചകളിലും ഒരിസ്റ്റാനോ വളരെ പുതിയ ഒരു നഗരമാണ്. അവിടത്തെ ഭിത്തികളിലും സൈൻ ബോർഡുകളിലും ചായം ഉണങ്ങിയിട്ടില്ലെന്ന പ്രതീതി ഉണ്ടാകുന്നു. നഗര മദ്ധ്യത്തിൽ നിന്നു പത്തു മിനിട്ട് വഴിയേയുള്ളു സാൻ: ഗ്യൂയിസ്റ്റാ എന്ന കടൽത്തീരത്തേക്ക്. സാൻ: ഗ്യൂയിസ്റ്റായുടെ വിശാലമായ സ്നാന സൗകര്യങ്ങളിൽ നിന്നാണ് ഒരിസ്റ്റാനോയുടെ ഭാഗ്യം തെളിഞ്ഞിരിക്കുന്നത്. ഈ



ഖിലാർസയുടെ ഒരു ദൃശ്യം

കൊച്ചു നഗരത്തിന്റെ വശ്യത ഒരു രാത്രിയെങ്കിലും അവിടെ തങ്ങുവാൻ നിർബ്ബന്ധിക്കുന്നു. വൈകുന്നേരം കടൽത്തീരത്തു കുളിക്കാം. ഞങ്ങളെത്തിയ ദിവസം ഒരിസ്റ്റാനോയിലെ ഒരു തിയേറ്ററിൽ ഗ്രോട്ടോവ്സ്കിയുടെ ഏറ്റവും പുതിയ നാടകവുമുണ്ട്.

ഒരിസ്റ്റാനോയിൽ നിന്നു തീരംവിട്ട് വടക്കോട്ടു പോകുന്ന വഴിയിൽ ഒരു മണിക്കൂർ സഞ്ചരിച്ചാൽ ഖിലാർസയായി.

ഞങ്ങൾ എത്തിയ പകൽ ഖിലാർസയിൽ ഒരു മരണം നടന്നിട്ടുണ്ട്. ദൂരെ പാരസോൾ പൈനുകൾ അച്ചടക്കത്തോടെ വളർന്നിരിക്കുന്ന പൂഴിമണലിൽക്കൂടി വിഷണ്ണമായ ജഡയാത്ര കടന്നുപോകുന്നത് വൈകുന്നേരം ഹോട്ടൽ സു കന്ദാരുവിന്റെ വരാന്തയിലിരുന്ന് ഞങ്ങൾ കണ്ടു. ഗ്രാമത്തിലെ ഏക ഹോട്ടലാണ് സു കന്ദാരു. കഴിഞ്ഞ ഏതോ നൂറ്റാണ്ടുകൾ വിട്ടുപോയ ഒരു ജലധാരയുടെ മാർബിൾ സ്മൃതിയുണ്ട് തൊട്ടരികെയെന്നതിനാലാണ് 'നീരുറവയുടെ ശബ്ദം' എന്ന് അർത്ഥം വരുന്ന 'സു കന്ദാരു'. ഖിലാർസയെപ്പോലൊരു കൊച്ചു ഗ്രാമത്തിൽ മൂന്നു നിലകളിൽ ഹൃദ്യമായ ശില്പഭംഗിയോടെ പണിത അത്തരം ഒരു ഹോട്ടൽ അപ്രതീക്ഷിതമാണ്. ശയനമുറികളും റെസ്റ്റോറന്റുകളും ബാറും ഡിസ്കോത്തുമുള്ള സു കന്ദാരു അതുവഴി ധാരാളം ടൂറിസ്റ്റുകളെ പ്രതീക്ഷിക്കുന്നുണ്ടാവും. പക്ഷേ, ഞങ്ങൾ അവിടെ തങ്ങിയ വാരാന്ത്യംമുഴുവൻ അവിടെ അത്താഴം കഴിക്കുകയും ഉറങ്ങുകയും ചെയ്ത സഞ്ചാരികൾ ഞങ്ങൾ മാത്രമായിരുന്നു. രണ്ടു കിലോ മീറ്ററകലെ ഒമോദിയോ തടാകത്തിൽ ഫ്ളെമിംഗോ പക്ഷികൾ എത്തുമ്പോൾ ഹോട്ടൽ മുറികളും സഞ്ചാരികളെക്കൊണ്ടു നിറയുമെന്ന് മദ്ധ്യവയസ്കയായ ഹൗസ് കീപ്പർ വിശ്വസിക്കുന്നു.

ഉച്ചയ്ക്ക് ഞങ്ങൾ വന്നപ്പോൾ ഗ്രാമം അതിന്റെ സിയസ്റ്റായിലായിരുന്നു. ഒഴിഞ്ഞ തെരുവുകളിലൂടെ ഞാൻ ഒറ്റയ്ക്ക് കുറെനേരം വെറുതെ നടന്നു. ഒരു പഴയ ക്യൂറൻ പള്ളിയുടെ അങ്കണമാണ് പ്രധാന പ്യാസ. താരതമ്യേന വലിയ രണ്ടു വീഥികൾ. സാർഡീനിയയിൽ കണ്ട മറ്റു ഗ്രാമങ്ങളിലെന്നപോലെ കോൺക്രീറ്റു വസതികളുടെ പുതിയ പെരുപ്പം ഖിലാർസയിലില്ല. മിക്ക കെട്ടിടങ്ങളും ഇരുനിലകളിൽ ലാവക്കല്ലിൽ പണിത പഴയ വീടുകളാണ്. ഗ്രാമത്തിന്റെ ഒരതിർത്തിയിൽ ഇപ്പോഴുള്ള ആശുപത്രിയുടെ വലിയ കോൺക്രീറ്റ് കെട്ടിടം മാത്രമേ പുതിയതായി കാണുന്നുള്ളു. അരമണിക്കൂറിലധികം സമയം ആവശ്യമില്ല ഖിലാർസയിലെ വഴികൾ മുഴുവനും ചുറ്റി നടക്കാൻ. ഗ്രാമത്തിനപ്പുറത്ത് താണതാഴ്‌വരകൾ പോലുള്ള പ്രദേശങ്ങൾ മുൻകാലങ്ങളിൽ ആപ്പിൾ ഓർച്ചാഡുകളായിരുന്നു. അവയിലൊന്നിനു മുകളിൽ ചതുർഭുജരൂപത്തിൽ ഇരുണ്ട് ഭീമാകാരമായ ഒരു പഴയ കെട്ടിടത്തിന്റെ അവശിഷ്ടമുണ്ട്. അപ്രസന്നമായ വലിയൊരു കാരാഗൃഹം പോലെ തോന്നിക്കുന്ന ആ സൌധം ആരഗോൺവാഴ്ചയുടെ കാലത്തു പണിതതാണ്.

പ്രധാന വീഥിയിൽ ഒരു ചെറിയ പാർക്കിങ് ഏരിയയ്ക്ക് പ്യാസാഗ്രാംഷി എന്ന് പേരിട്ടിരിക്കുന്നു. അവിടെനിന്നു തെല്ലുമാറി തെരുവിലേക്ക് തുറക്കുന്ന ഒരു വാതിലിന്റെ പാർശ്വത്തിൽ Casa Di Gramsi (ഗ്രാംഷിയുടെ ഭവനം) എന്ന് മറ്റൊരു ചെറിയ ബോർഡ്. ഈ വീട് ചൂണ്ടിക്കാട്ടി ഇറ്റാലിയൻ ഭാഷയിൽ എന്നോട് എന്തോ സംസാരിക്കാൻ മുതിർന്ന വൃദ്ധന്റെ മുഖത്ത് സംശയവും വിസ്മയവും ഉണ്ടായിരുന്നു. ഗ്രാംഷിയുടെ ഗൃഹമുള്ള അതേ വീഥിയിൽ കുറച്ചു ദൂരം അകന്ന് ഒരു കെട്ടിടത്തിന്റെ മുകൾ ഭിത്തിയിൽ കറുത്ത വലിയ അക്ഷരങ്ങളിൽ എഴുതിയ (Duce) ഡ്യൂച്ചേ സ്തുതി ഇപ്പോഴും മാഞ്ഞിട്ടില്ല. ഒരു ദുർഭീതിയുടെ ഓർമ്മയ്ക്കായി. ഒരു പക്ഷേ ഗ്രാമം അതിപ്പോഴും സംരക്ഷിക്കയാവും.

ഖിലാർസയിൽനിന്നു കുറേക്കൂടി തെക്ക് ആൾസ് എന്ന മറ്റൊരു ഗ്രാമത്തിൽ 1891-ലാണ് ഗ്രാംഷി ജനിച്ചത്. പിതാവ് ഫ്രാൻസെസ്കോ ഗ്രാംഷി അക്കാലത്ത് ആൾസിലെ രജിസ്ട്രാർ ഓഫീസിലെ ജീവനക്കാരനായിരുന്നു. 'സ്വതന്ത്രരായ എല്ലാ മനുഷ്യരുടേയും കൃതജ്ഞതയോടെ അന്റോണിയോ ഗ്രാംഷിയോടുള്ള ആദരവിന്റെ സൂചനയായി അദ്ദേഹത്തിന്റെ രക്തസാക്ഷിത്വത്തിനു പത്തുവർഷങ്ങൾക്കുശേഷം ജന്മസ്ഥലത്തു ഞങ്ങൾ ഈ കൽഫലകം ഉയർത്തുന്നു.' ആൾസിലെ വീടിനു മുമ്പിൻ ഇങ്ങനെയൊരു സ്മരണികയുണ്ട്. രാഷ്ട്രീയ കാരണങ്ങളാൽ വ്യാജമായ കേസിൽ പെട്ട് പിതാവ് ജയിലിൽ അടയ്ക്കപ്പെട്ടപ്പോൾ ഗ്രാംഷികുടുംബം അവരുടെ ഖിലാർസയിലെ വീട്ടിൽ തിരിച്ചു വന്നു. അന്ന് അന്റോണിയോയ്ക്ക് ഏഴു വയസ്സാണ്. പൊടുന്നനവേ അപമാനിതവും അനാഥവുമായിത്തീർന്ന ഏഴു കുഞ്ഞുങ്ങളുള്ള ഒരു കുടുംബത്തിലെ നാലാമത്തെ അനാരോഗ്യവാനായ ആൺകുട്ടി. വളരെ ചെറുപ്പത്തിലുണ്ടായ ഒരു അപകടത്തെത്തുടർന്ന് അന്റോണിയോയ്ക്ക് മുതുകിൽ ഒരു കൂനിന്റെ വളർച്ച പ്രകടമായിത്തുടങ്ങിയിരുന്നു. തന്റെ ക്ഷീണിച്ച വികലദേഹവുമായി കുടുംബത്തിന്റെ ഉപജീവനത്തിനു് അദ്ധ്വാനിക്കേണ്ടിവന്ന ദുഃഖകരമായ ബാല്യവർഷങ്ങൾ. ഇരുപത്തൊന്നാമത്തെ വയസ്സിൽ ടൂറിനിലേക്കു്, വൻകരയിലെ രാഷ്ട്രീയാസ്വാസ്ഥ്യങ്ങളിലേക്കു് കപ്പൽ കയറും വരെ അന്റോണിയോ ഖിലാർസിയിൽ കുടുംബത്തിനൊപ്പം ഈ ഇരുനിലക്കെട്ടിടത്തിലാണ് കഴിഞ്ഞിരുന്നത്. ഏതാനും വർഷങ്ങൾക്കു മുൻപ് ഇറ്റാലിയൻ കമ്മ്യൂണിസ്റ്റ്പാർട്ടി, ഇവിടെ കച്ചവടം നടത്തിയിരുന്ന ഒരു ജൗളി വ്യാപാരിയിൽ നിന്നു് ഗ്രാംഷിയുടെ ഭവനം തിരിച്ചുവാങ്ങി. വളരെ വിനീതമായ ഒരു ഗ്രാംഷി മ്യൂസിയമാണ് അതിപ്പോൾ. ഇറ്റലിയിലെ എല്ലാ പ്രമുഖ നഗരങ്ങളിലും ഗവേഷണപഠനങ്ങളും പ്രസാധനപ്രവർത്തനങ്ങളും നടക്കുന്ന വിപുലമായ ഗ്രാംഷി ഇൻസ്റ്റിറ്റ്യൂട്ടുകളുമുണ്ടിപ്പോൾ.



ഖിലാർസയിൽ അരഗോണുകളുടെകാലത്തെ ഒരു പള്ളി

വൈകുന്നേരം ഞങ്ങൾ ഓമോദിയോ തടാകം വരെപ്പോയി. യൂക്കാലിപ്റ്റസും മുൾച്ചെടികളും മാത്രം വളരുന്ന കുന്നുകളുടെ അസ്വാസ്ഥ്യജനകമായ കൽപ്രകൃതിക്കിടയിൽ തണുത്തുറഞ്ഞ മൗനംപോലെ തടാകത്തിലെ പച്ചജലം. പാറക്കല്ലുകൾക്കിടയിലെ വരണ്ടനിലത്തു് മുഖം ചേർത്തു് ഉദാസീനമായി അലഞ്ഞുവന്ന ചെമ്മരിയാടുകളുടെ കുടമണിയൊച്ചകൾ കാറ്റിന്റെ വിരസശബ്ദത്തിൽ കേൾക്കാതാവുന്നു. ഊഷ്മളമായൊന്നുമില്ല ഇവിടത്തെ വരണ്ട ഭൂമിയിൽ. ചില മാസങ്ങളിൽ താഴ്‌വരകളിൽ വീശുന്ന കാറ്റിനു ശക്തിയേറുമ്പോൾ തടാകം വിൻഡ് സർഫിങ്ങിന് കൊള്ളമെന്നു് ആടുകൾക്കു പുറകെ വന്ന ഇടയൻ പറഞ്ഞു. ആഗസ്റ്റുമാസത്തിൽ കുളിക്കാനും വെയിൽ കായാനും അവിടെയും സഞ്ചാരികൾ എത്താറുണ്ടത്രേ. സാർഡീനിയയിൽ കാണുന്ന പുതുപ്പണത്തിന്റെ പ്രചുരിമയിൽ നിന്ന് ഇടയന്മാരും കർഷകരും ഒറ്റപ്പെടുന്നുവെന്നു തോന്നും. ഖിലാർസയ്ക്ക് തൊട്ടു കിടക്കുന്ന അബസാന്തേയിലെ കാലിച്ചന്തയിലേക്ക് ആടുകളെ കൊണ്ടുപോകുന്ന ചെറുപ്പക്കാരനായ ഇടയൻ തന്റെ പഴയ ജീവിത ശൈലി മിക്കവാറും അതേപോലെ തുടരുന്നു. ദ്വീപിന്റെ പരമ്പരാഗതമായ സാമ്പത്തിക ഘടന കാർഷിക വൃത്തിയേയും ആടുവളർത്തലിനേയും ആശ്രയിച്ചുള്ളതാണ്. പക്ഷേ, അടുത്തവർഷങ്ങളിൽ കർഷകരുടെ എണ്ണം ഗണ്യമായി കുറഞ്ഞിട്ടുണ്ട്. ടൂറിസത്തിന്റെ അപൂർവ്വവും ദ്രുതവുമായ വികാസം ദ്വീപിലെ പഴയ തൊഴിലുകളെ അതിവേഗം പിൻതള്ളിക്കൊണ്ടിരിക്കയാണ്. കർഷകരുടേയും ഇടയന്മാരുടേയും ഗ്രാമമായിരുന്ന ഖിലാർസയിൽ ഇപ്പോൾ ശരിയായ അർത്ഥത്തിൽ ഒരു കർഷകൻപോലുമില്ലത്രേ.

അടുത്ത ദിവസം ഖിലാർസയിൽ ആഴ്ചച്ചന്തയുടെ ദിവസമായിരുന്നു. വളരെ ശുഷ്കമായ വിപണി ഗ്രാമത്തിന്റെ കാർഷികോൽപ്പന്നങ്ങളിലുണ്ടായിട്ടുള്ള ചുവടുമാറ്റം വ്യക്തമാക്കും. ചന്തയ്ക്ക് ഒരു പഴയ ശീലത്തിന്റെ പ്രസക്തിയേയുള്ളു. തെരുവിന്നിരുപുറവും മരത്തട്ടുകങ്ങളിൽ നിരത്തിവച്ചിട്ടുള്ള ചില പച്ചക്കറികൾ. ഖിലാർസയുടെ പരിസരങ്ങളിൽ കോർക്ക് തടിയിൽ നിർമ്മിക്കപ്പെടുന്ന ചില കൗതുകവസ്തുക്കൾ, പുതിയവസ്ത്രങ്ങൾ. ഖിലാർ

സ സ്വന്തം ഉല്പന്നങ്ങൾ വിൽക്കുന്ന ഗ്രാമമെന്ന നിലയിൽനിന്ന് ഒരു ഉപഭോക്തൃ ഗ്രാമമായി മാറിയിരിക്കുന്നു. ചന്തയുടെ മധ്യത്തിൽ വായാടിയായ ഒരു വൃദ്ധൻ മത്തി ചുട്ടു വിൽക്കുന്നുണ്ട്. എരിയുന്ന കൽക്കരിക്കനലുകൾക്കു മീതെ കമ്പി ഗ്രില്ലിൽ വൃത്തിയായി നിരത്തിവച്ചിരിക്കുന്ന മത്സ്യം വേവുന്ന ഗന്ധമായിരുന്നു ചന്തത്തെരുവിനു മൊത്തത്തിൽ. ആ രാവിലേയും അയാളുടെ അടുപ്പിനു മുന്നിൽ അനേകംപേർ കാത്തുനിൽക്കുന്നു. അതും ഒരു പഴയ ശീലമായിരിക്കാം.

ഗ്രാമത്തിലെ ആർട്ട് ഡീലറായ യുവതി ഞങ്ങൾക്കുവേണ്ടി ഗ്രാംഷി മ്യൂസിയത്തിന്റെ ക്യൂറേറററെ അന്വേഷിച്ചു നടന്നു. നീളത്തിൽ വളരാൻ വിട്ട സ്വർണ്ണമുടിയും കറുത്ത മിഴികളുമുള്ള അവൾ അതീവസുന്ദരിയായിരുന്നു. ടൂറിസ്റ്റുകളാണെന്നതോ ഗ്രാംഷി ഭവനം തിരക്കിയെത്തിയവർ എന്നതോ, എന്താവും അവളുടെ അസാധാരണ സൗഹൃദത്തിനു കാരണമെന്ന് ഞങ്ങൾ അദ്ഭുതപ്പെട്ടു. മ്യൂസിയം ക്യൂറേറ്റർ സദാ പരിഭ്രമിച്ചു കാണുന്ന ഒരു മദ്ധ്യവയസ്കനാണ്. 'ടിപ്പിക്കൽ ഇററാലിയൻ കമ്മ്യൂണിസ്റ്റ്'—എന്തുകൊണ്ടോ സിഗി പിന്നീട് അയാളെപ്പററി പറഞ്ഞു. ഖിലാർസയിൽ ജലവിതരണത്തെ സംബന്ധിച്ച് ചില പ്രശ്നങ്ങൾ ഉണ്ടായിരിക്കുന്നു. രാവിലെ ക്യൂറേറ്റർ അതുമായി ബന്ധപ്പെട്ട ഒരു കമ്മ്യൂൺ യോഗത്തിനു പോയതായിരുന്നു. ആ യോഗവും പ്രശ്നവും അയാളെ വല്ലാതെ മഥിച്ചുകൊണ്ടിരിക്കുന്നുവെന്നു തോന്നി. വളരെ ധൃതിയിൽ അയാൾ പറഞ്ഞ അനേകം കാര്യങ്ങളിൽ നിന്ന് ഞങ്ങൾക്കൊക്കെ മനസ്സിലായതതാണ്. എങ്കിലും അയാൾ വലിയ സൗഹൃദത്തോടെ പെരുമാറി. ഗ്രാംഷിയെ സംബന്ധിച്ച പതിവുകാര്യങ്ങൾ ഒന്നും വിട്ടുപോകാതെ വിവരിച്ചു. ഗ്രാംഷി കുടുംബത്തിന്റെ പഴയ അടുക്കളയാണ്. ക്യൂറേറററുടെ ഓഫീസ്. മുകളിൽ ഗ്രാംഷി ഉപയോഗിച്ചിരുന്ന കിടപ്പുമുറി. ഗ്രാംഷിയുടെ രചനകളും ഗ്രാംഷിയെ സംബന്ധിച്ച രചനകളുമുള്ള ഒരു ചെറിയ ഗ്രന്ഥശേഖരം. കൈയെഴുത്തിന്റെ ചില ഫോട്ടോ പകർപ്പുകൾ. ചില സ്മരണികകൾ—എന്നിവയൊഴിച്ച് മ്യൂസിയത്തിലൊന്നുമില്ല. അപമാനകരമായ ദാരിദ്ര്യത്തിനും രാഷ്ട്രീയ കലാപങ്ങൾക്കും വൈയക്തിക വ്യഥകൾക്കും ഫാസിസ്റ്റ് ജയിലുകൾക്കുമിടയ്ക്ക് പങ്കിട്ട നാല്പത്തിയാറു വർഷത്തെ ശ്രാന്തിയറിയാത്ത ഒരു ജീവിതത്തിന്റെ ഭൗതികാവശിഷ്ടങ്ങൾക്കിടയ്ക്ക് ഒരു ചെറിയ കളിവണ്ടി. അവസാനമായി ഖിലാർസയിൽ വന്നപ്പോൾ സഹോദരന്റെ കൊച്ചുമകൾ എഡ്മിയയ്ക്കുവേണ്ടി മരക്കമ്പുകൾകൊണ്ട് അന്റോണിയോ ഉണ്ടാക്കിയതാണിത്.

സ കന്ദാരു ഹോട്ടലിന്റെ മുൻപിൽ ലേഖകൻ



'പ്രിസൺ നോട്ട്ബുക്സ്' പ്രസിദ്ധീകൃതമായ കഴിഞ്ഞ മൂന്നു പതിററാണ്ടുകൾക്കിടയ്ക്ക് ഗ്രാംഷിയെപ്പോലെ ഗൗരവമായി ചർച്ചചെയ്യപ്പെട്ട മറെറാരു പാശ്ചാത്യ രാഷ്ട്രീയ ചിന്തകനില്ല. 'കൾച്ചറൽ ഹെഗമണി', 'തത്വശാസ്ത്രവും സാമാന്യബോധവും ഭാഷയും', 'പാർട്ടിയും ഭരണകൂടവും', 'ബുദ്ധിജീവിയുടെ പ്രശ്നങ്ങൾ' എന്നിങ്ങനെ പോകുന്ന ഗ്രാംഷി സാഹിത്യത്തിലെ പ്രധാന പ്രമേയങ്ങൾ വിസ്മയകരമായ വെളിപാടുകൾപോലാണ് കണ്ടെത്തപ്പെട്ടത്. അടുത്ത വർഷങ്ങളിൽ വിവിധഭാഷകളിലായി ഗ്രാംഷിയുടെ സൈദ്ധാന്തികവിചാരങ്ങളേയും ജീവിതത്തേയും പുരസ്കരിച്ച് അനേകം പുസ്തകങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. ഗ്രാംഷിയുടെ ചിന്തകളെ വ്യക്തമായി തിരിച്ചറിയുവാനും വ്യാഖ്യാനിക്കുവാനുമുള്ള ശ്രമങ്ങളുടെ ഭാഗമായി ഗവേഷണപഠനങ്ങൾ നടക്കുന്ന പല ഇൻസ്റ്റിററ്യൂട്ടുകളുമുണ്ട് യൂറോപ്പിൽ. മുസ്സോളിനിയുടെ ജയിലുകളിലെ നിയന്ത്രിതവും ദുസ്സാദ്ധ്യവുമായ സാഹചര്യങ്ങളിൽ എഴുതപ്പെട്ട പ്രിസൺ നോട്ടുബുക്കുകളുടെ സവിശേഷ ഭാഷാശൈലിയും വിവക്ഷിതാർത്ഥങ്ങളും ഗ്രാംഷിയെ ഏററവും ദുഷ്പ്രാപ്യനായ ഒരു മാർക്സിയൻ ചിന്തകനാക്കി. ഒരു ഭവിഷ്യത്ത്, അദ്ദേഹത്തിന്റെ കൃതികൾക്കു സംഭവിച്ച വിവിധ താല്പര്യങ്ങൾ കലർന്ന പല പാഠാന്തരങ്ങളാണ്.

'ഇററലിയിൽ ഗ്രാംഷിക്കു മൂന്നു വ്യാഖ്യാനങ്ങളുണ്ട്'—ഖിലാർസയ്ക്കടുത്ത് ഒരു ഗ്രാമത്തിലെ ലൈബ്രേറിയനായ അന്റോണിയോ പറഞ്ഞു. ഇററാലിയൻ കമ്മ്യൂണിസ്ററ്പാർട്ടിയുടെ ഔദ്യോഗിക വ്യാഖ്യാനം ഗ്രാംഷി ചെയ്ത സന്ധികളിലും ലിബറൽ മനോഭാവങ്ങളിലും ഊന്നുന്നതാണ്. മറെറാരു റൊമാന്റിക് സ്കൂൾ തികച്ചും ആശയവാദപരമായ ഒരു വ്യാഖ്യാനപഠനം ചെയ്തു. മൂന്നാമത്തെ സംഘം ചെറുപ്പക്കാർ പ്രിസൺ നോട്ടുബുക്കുകളെ അതിന്റെ റെവല്യൂഷണറി ഉള്ളടക്കത്തിൽ വിലയിരുത്താൻ ശ്രമിക്കുന്നു. അവർ വിപ്ലവകാരികളാണ്. അന്റോണിയോ ഒരു കമ്മ്യൂണിസ്റ്റുകാരനും ഗ്രാംഷി വിദ്യാർത്ഥിയുമായിരുന്നു. ഗ്രാംഷിയേയും യൂറോ കമ്മ്യൂണിസത്തേയും കുറിച്ച് ഇന്ത്യയിൽ നടപ്പുള്ള ധാരണകളെന്താണെന്നും ഇന്ത്യൻ കമ്മ്യൂണിസ്ററ് പാർട്ടിയും ഇന്ത്യൻ കമ്മ്യൂണിസ്ററ് മാർക്സിസ്ററ് പാർട്ടിയും ഇതര തീവ്രവാദി ഗ്രൂപ്പുകളും തമ്മിലുള്ള ആശയപരമായ ഭിന്നതകൾ എന്താണെന്നും മററും അറിയുവാൻ അയാൾ താല്പര്യം കാണിച്ചു. വൈകുന്നേരം മ്യൂസിയം ക്യൂറേറററുടെ ഓഫീസിലിരുന്നു ഞങ്ങൾ വളരെനേരം ലളിതമായ കാര്യങ്ങൾ സംസാരിച്ചു—ഇററാലിയൻ രാഷ്ട്രീയത്തേയും സാർഡീനിയൻ സമ്പദ് വികാസത്തേയുംകുറിച്ച്. സംസാരം സാമാന്യ കാര്യങ്ങളിൽ നിന്നു വിട്ട് കൂടുതൽ വിഷയ മാത്രമാകുമ്പോഴെല്ലാം പരിഭാഷപ്പെടുത്താൻ കഴിയാതെ സിഗി വിഷമിച്ചു. സിഗിയുടെ ഇററാലിയൻ വളരെ പരിമിതമായിരുന്നു. ഗ്രാംഷി ഭവനത്തിനു തൊട്ടുള്ള കെട്ടിടത്തിന്റെ താഴേ നിലയിൽ ഒരു ബാറുണ്ട്. വിനിമയം കൂടക്കൂടെ ക്ലിഷ്ടവും ദുസ്സാദ്ധ്യവുമായതോടെ അന്റോണിയോ ഞങ്ങളെ അവിടേക്കു ക്ഷണിച്ചു. അതൊരു തരം ഗ്രാംഷി ക്ലബ്ബാണത്രേ. ഖിലാർസയിലെ ഗ്രാംഷിയുടെ അനുയായികൾ മിക്ക വൈകുന്നേരങ്ങളിലും അവിടെ ചേരുന്നു. അന്റോണിയോ ഞങ്ങളെ അവർക്കു പരിചയപ്പെടുത്തി. കഴിഞ്ഞ വർഷംവരെ ഖിലാർസയിലെ ഭരണം കമ്മ്യൂണിസ്റ്റ് നേതൃത്വത്തിലായിരുന്നു. മുൻ കമ്മ്യൂണിസ്റ്റ് മേയറും ബാറിൽ ഇരിപ്പുണ്ട്. അവരെല്ലാം ഒരു ടെലിവിഷൻ സെററിനു മുന്നിൽക്കൂടി വേൾഡ് കപ്പ് സോക്കർ മത്സരം കാണുകയാണ്. ഗ്രാംഷിയുടെ സഹോദരപുത്രി എഡ്മിയയെ അവിടെ കാണുമെന്ന് ഞങ്ങൾ പ്രതീക്ഷിച്ചിരുന്നു. അവർ മിലാനിൽ പോയിരിക്കയാണെന്ന് ആരോ പറഞ്ഞു. ലോക്കൽ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ചെലവിൽ രണ്ടു മാർടിനി കഴിച്ച് ഞങ്ങൾ പിരിഞ്ഞു.

1924-ലെ വേനൽ അന്ത്യത്തിലാണ് ഗ്രാംഷി അവസാനമായി ഖിലാർസയിൽ വന്നത്. മോസ്കോയിലേയും വിയന്നയിലേയും അനുഭവനിരതമായ രണ്ടു വർഷങ്ങൾക്കുശേഷം ഇററലിയിൽ തിരിച്ചെത്തിയ കാലം. ഫാസിസ്റ്റ് സ്ക്വാഡരിസ്റ്റാ സംഘങ്ങൾ ഇടതുപക്ഷ പാർലമെന്ററി ഡെപ്യൂട്ടികളെ വേട്ടയാടുകയായിരുന്നു. പാർലമെന്റിലെ ഒരു പ്രസംഗത്തെത്തുടർന്ന് സോഷ്യലിസ്റ്റ് ഡെപ്യൂട്ടിയായിരുന്ന മാത്തിയോത്തിയെ അവർ തെരുവിലിട്ടു മർദ്ദിച്ചു കൊലപ്പെടുത്തി.

(തുടരും)





ഡാർവിൻ




എൻ. ഇ. ബാലറാം

ശാസ്ത്രഗവേഷണം സാഹിത്യനിർമ്മാണത്തിന് വിഷയമാകാമെന്നു തെളിയിക്കുന്ന നോവലാണ് ഉല്പത്തി. ഇർവിങ് സ്റ്റോണിന്റെ ഏററവും ഒടുവിലത്തെ ഈ നോവൽ അമേരിക്കയിൽ ഒരു കൊടുങ്കാററുയർത്തിയിരിക്കുന്നു.

പ്രപഞ്ചോല്പത്തി, പരിണാമം മൂലമോ സൃഷ്ടിമൂലമോ? മതങ്ങളും ദർശനങ്ങളും ശാസ്ത്രവും ഒരുമിച്ചുന്നയിക്കുന്ന അതിപ്രധാനമായ പ്രശ്നമാണിത്. ഉത്തരം രണ്ടുവിധത്തിലാകാം. പരിണാമംമൂലമാണെന്ന് ഒരു വിഭാഗം കരുതുന്നു. സൃഷ്ടിമൂലമാണെന്ന് മററൊരുവിഭാഗം കരുതുന്നു. അമേരിക്കയിലാണ് ഈ വാദം ഇപ്പോൾ ശക്തമായുയർന്നിട്ടുള്ളത്. ചില സ്റ്റേററുകളിൽ പരിണാമസിദ്ധാന്തത്തിന്റെ പഠനവും പ്രചരണവും നിരോധിച്ചിരിക്കുന്നു. സൃഷ്ടിസിദ്ധാന്തം പഠിച്ചാൽ മതിയെന്നാണ് കോടതികളും സർക്കാരും പറയുന്നത്. ശാസ്ത്രജ്ഞന്മാർക്ക് ഇതിൽ വലിയ പ്രയാസമുണ്ട്. വിശ്വാസികളായ ശാസ്ത്രജ്ഞന്മാർ തന്നെ പ്രതിഷേധം പ്രകടിപ്പിച്ചു തുടങ്ങിയിരിക്കുകയാണ്. ഇതൊരു ദാർശനിക പ്രശ്നം മാത്രമല്ല. സാമൂഹ്യജ്ഞാനത്തെ വികസിപ്പിക്കാൻ തടസ്സം സൃഷ്ടിക്കരുതെന്ന വാദം വ്യാപകമായി വളരുന്നു. ഈ പശ്ചാത്തലത്തിലാണ് ഉല്പത്തി എന്ന ഇർവിങ്സ്റ്റോണിന്റെ നോവൽ പ്രത്യക്ഷപ്പെട്ടത്. ഡാർവിന്റെ ജീവചരിത്രമാണ് ഇതിന്റെ ഉള്ളടക്കം. അന്ധവിശ്വാസങ്ങളുമായി ഏററുമുട്ടേണ്ടിവന്നപ്പോൾ ഡാർവിനുണ്ടായ മാനസികപ്രയാസം എത്രയാണെന്ന് ഈ നോവലിൽ ഭംഗിയായി വിവരിച്ചിട്ടുണ്ട്. അന്തഃക്ഷോഭം അടക്കിപ്പിടിച്ചുകൊണ്ട്, ആ പ്രതിഭാശാലി നടത്തിയ ഗവേഷണത്തിന്റെ സുന്ദരോത്തരമായ ആവിഷ്കരണമാണ് ഈ പുതിയ കൃതി. വിവാദം അഴിച്ചുവിട്ടിട്ടുണ്ടെങ്കിൽ അതു ശില്പത്തെ ചൊല്ലിയല്ല. തീർച്ചയായും ഭാവത്തെ കേന്ദ്രീകരിച്ചാണ്. അതു സ്വാഭാവികവുമാണ്.

അലൻ ഷുക്കാഡ് എന്ന പ്രസിദ്ധ നിരൂപകൻ "ആധുനിക നോവലെഴുത്തുകാർ" എന്ന ബൃഹത്കൃതിയിൽ ഇർവിങ് സ്റ്റോണിന്റെ ചരിത്രനോവലുകളെക്കുറിച്ചു നടത്തിയ പരാമർശം ഈ സന്ദർഭത്തിൽ സ്മരണീയമാണ്. ചരിത്രത്തിന്റെ വിശദാംശങ്ങളോട് നീതി പുലർത്തുന്നതുകൊണ്ട് സ്റ്റോണിന്റെ ചരിത്രനോവലുകൾ കലാഭംഗി കുറഞ്ഞവയാണെന്നാണ് ഷുക്കാഡ് പറയുന്നത്. ഈ വിമർശനം ഒരളവോളം ശരിയാണ്. ഉദാഹരണം പറയാം—ജോൺ നോബിൾ എന്ന ചിത്രമെഴുത്തുകാരന്റെ ജീവചരിത്രസംബന്ധിയായ നോവലാണ് 'വൈകാരികയാത്ര' എന്ന പേരിലുള്ളത്. ആ നോവലിനു ഈ കുറവു പററിപ്പോയിട്ടുണ്ട്. സ്റ്റോൺ തന്റെ വിമർശന ഗ്രന്ഥത്തിൽ അക്കാര്യം സമ്മതിച്ചിട്ടുമുണ്ട്. എന്നാൽ "വ്യഥയും ആനന്ദവും" (മൈക്കൽ ആഞ്ജലോവിന്റെ കഥ) മാനസിക വികാരങ്ങൾ (ഫ്രോയിഡിന്റെ ചരിത്രം) എന്നീ കൃതികളിൽ ഈ പോരായ്മ വന്നിട്ടുണ്ടെന്ന് ഒരു നിരൂപകനും ഇതുവരെ പറഞ്ഞിട്ടില്ല. വ്യഥയും ആനന്ദവും എന്ന കൃതിയിൽ കൃഷ്ണശില വെട്ടി മിനുസപ്പെടുത്തുന്ന വർണ്ണനയും ശരീരഘടനയെക്കുറിച്ചു പ്രതിപാദിക്കുന്ന വിവരണവും അല്പം വിരസമായിപ്പോയി എന്ന വിമർശനം ഞാൻ കാണായ്കയല്ല. എങ്കിൽത്തന്നെയും മൊത്തമായെടുത്താൽ സ്റ്റോണിന്റെ ജീവചരിത്രസംബന്ധിയായ നോവലുകൾ ശില്പഭംഗി കുറഞ്ഞവയല്ല. പ്രേമം അനശ്വരമാണെന്ന അദ്ദേഹത്തിന്റെ കൃതിയാണ് വലിയ വാദവിവാദം അമേരിക്കയിൽ അഴിച്ചുവിട്ടത്. ആ ചർച്ച ഇപ്പോഴും തുടരുന്നു. കഴിഞ്ഞമാസത്തിലെ ചിക്കാഗോ ജേർണ്ണലിൽ ഈ നോവൽ നിരൂപണം ചെയ്ത രീതി തികച്ചും നിർഭാഗ്യകരമായിപ്പോയി.

അവിജ്ഞാതമായ മേഖലകളിലേക്ക് വെളിച്ചം വീശുന്നവയാണ് സ്റ്റോണിന്റെ പല നോവലുകളും. യഥാർത്ഥത്തിൽ ബഹുജ്ഞതയുടെ ഉടമയാണ് ഈ നോവലിസ്റ്റ് എന്ന് ഖണ്ഡിതമായും പറയാം. തന്റെ നോവലുകളിൽ എന്തെങ്കിലും സന്ദേശം ഉപനിബന്ധനം ചെയ്തിരിക്കണമെന്ന കാര്യത്തിൽ അദ്ദേഹം ബദ്ധശ്രദ്ധനാണ്. ഉചിതാനുചിതവിവേകത്തോടെ യാഥാർത്ഥ്യവും ഭാവനയും ഇണക്കിച്ചേർത്ത് പ്രതിപാദനം സുന്ദരതരമാക്കാനദ്ദേഹം പ്രത്യേകം നിഷ്കർഷ കാണിക്കാറുണ്ട്. നോവൽ നിർമ്മാണത്തെക്കുറിച്ച് പറകയാണെങ്കിൽ അനതിക്രമണീയങ്ങളായ നിയമങ്ങൾ ഒന്നും ഇല്ല. സൃഷ്ടിയിൽ ജീവിതം പ്രതിഫലിപ്പിക്കണമെന്നുമാത്രം. നല്ല നോവലുകളെല്ലാം ഇതിനുദാഹരണമാണ്. ഈ വിഷയത്തിൽ സ്റ്റോണിന്റെ അഭിപ്രായവും അതാണ്. ധാരാളം സമയവും അദ്ധ്വാനവും ചെലവു ചെയ്ത് സാമഗ്രികൾ എല്ലാം തയ്യാറാക്കിയ ശേഷമാണ് അദ്ദേഹം നോവൽ എഴുതുന്നത്. ഉല്പത്തി എന്ന ഈ നോവൽ എഴുതാൻ അദ്ദേഹം ഡാർവിന്റെ 31 ജീവചരിത്രങ്ങളും നാല്പതോളം ശാസ്ത്രീയമാസികകളും ഡാർവിന്റെ കൃതികൾ മുഴുവനും വായിച്ചു പഠിക്കുകയുണ്ടായി. ആ ഗുണം നോവലിൽ നന്നായി നിഴലിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ജീവചരിത്രപരമായ 13 നോവലുകളും ഇതേ രീതിയിൽ എഴുതിയവയാണ്. കലാസൃഷ്ടിയിൽ അദ്ദേഹം പ്രദർശിപ്പിക്കുന്ന അഭ്യാസവും തപസ്യയും നമ്മുടെ നോവലെഴുത്തുകാർക്ക് മാതൃകയാണെന്നു പറയട്ടേ.

സാമ്പത്തികശാസ്ത്രം പഠിക്കയും വൈദികനാകാൻ തീരുമാനിക്കുകയും ചെയ്ത ഡാർവിൻ ഒടുവിൽ ലോകപ്രശസ്തനായ ഒരു ശാസ്ത്രജ്ഞനായി മാറി. 1809-ലാണ് അദ്ദേഹം ജനിച്ചത്. ബിഗിൾ എന്ന കപ്പലിൽ ഒരു പ്രകൃതിശാസ്ത്രജ്ഞനായി യാത്രചെയ്യാനും ദക്ഷിണ അമേരിക്കൻ തീരങ്ങളിലും ദ്വീപുകളിലും ചുററിനടന്ന് പരിണാമത്തിന്റെ പ്രക്രിയകളും പ്രാഗ്രൂപങ്ങളും നോക്കി മനസ്സിലാക്കാനും അദ്ദേഹത്തിനു സാധിച്ചതാണ് ഈ മാററത്തിനു കാരണം. പ്രതിഭാധനയായ ഡാർവിൻ സ്വതന്ത്രമായി ചിന്തിക്കയും പ്രകൃതിനിരീക്ഷണം നടത്തി പ്രകൃതിയുടെ പരിണാമത്തെക്കുറിച്ച് നൂതനമായ ചില സിദ്ധാന്തങ്ങൾ ആവിഷ്കരിക്കയും ചെയ്തത് എങ്ങനെയെന്ന് കലാസുഭഗമായി വിവരിക്കയാണ് സ്റ്റോൺ തന്റെ നോവലിൽ ചെയ്തത്. അതിൽ അദ്ദേഹം വിജയിച്ചുവെന്ന് തറപ്പിച്ചു പറയാം.

800 പേജ് വരുന്ന ഈ നോവലിലെ പ്രധാന കഥാപാത്രം ഡാർവിൻ ആണെന്നു പറയേണ്ടതില്ല. അദ്ദേഹം പഠിച്ചത് കേംബ്രിഡ്ജ് കലാശാലയിലാണ്. വൈദികരെ പരിശീലിപ്പിക്കുന്നതിനാണ് 12-ാം നൂററാണ്ടിൽ പ്രസ്തുത സർവ്വകലാശാല സ്ഥാപിച്ചത്. അവിടെ ശാസ്ത്രം ഒരു പഠനവിഷയമാക്കിയതുതന്നെ യാഥാസ്ഥിതികർക്കു രുചിച്ചില്ല. പ്രൊഫസർമാരായ ഹെൻസ്ലോവും

സെഡ്ജ്‌വിക്കം വന്നതോടെ നില മാറി. ഭൂഗർഭശാസ്ത്രം, പ്രകൃതിശാസ്ത്രം, ഭൂ പരിണാമശാസ്ത്രം തുടങ്ങിയ ശാസ്ത്രശാഖകൾ അവിടെ സ്ഥാപിക്കാനും ഗവേഷണം നടത്താനും ആരംഭിച്ചു. ആ ഘട്ടത്തിലാണ് ഡാർവിൻ അവിടെ ചെല്ലുന്നത്. അക്കാലത്തെ അന്തരീക്ഷം മനസ്സിലാക്കാൻ ഒരു സംഭവം പറയാം. ഡാർവിന്റെ സഹോദരിയുമായി നടത്തുന്ന ഒരു സംഭാഷണത്തിൽ പ്രൊഫസർ സെഡ്ജ്‌വിക്ക് പറഞ്ഞത് ഇപ്രകാരമാണ്: "ശാസ്ത്രം പലർക്കും ഇവിടെ ഇഷ്ടമല്ല. മഹാകവി വേഡ്സ്‌വർത്തിനുപോലും ഇഷ്ടമല്ല. എങ്കിലും ഞാൻ ഭൂഗർഭശാസ്ത്രം പഠിപ്പിക്കുന്നതിനെ പ്രശംസിച്ചുകൊണ്ട് അദ്ദേഹം ഒരു കവിത എഴുതി." ഇതാണ് ഇംഗ്ലണ്ടിലെ നില. ഡാർവിന്റെ മാതാപിതാക്കൾക്കും സഹോദരിമാർക്കും അദ്ദേഹം ശാസ്ത്രപഠനത്തിനൊരുങ്ങിയത് രുചിച്ചില്ല. ബിഗിൾ കപ്പലിൽ യാത്ര ചെയ്യുന്നതിനും പ്രകൃതി ശാസ്ത്രം പഠിക്കുന്നതിനും ഡാർവിൻ അച്ഛനോട് സമ്മതം ചോദിച്ചപ്പോൾ ആ കുടുംബത്തിലെ അന്തരീക്ഷമാകെ കലങ്ങിമറിഞ്ഞു. മനസ്സില്ലാമനസ്സോടെയാണ് അച്ഛൻ ഡാർവിന് പോകാൻ സമ്മതം നൽകിയത്.

ഇംഗ്ലണ്ടിൽ അക്കാലത്ത് ചർച്ചിന്റെ വിശ്വാസം മനുഷ്യസൃഷ്ടി നടന്നത് 4004 ബി. സി. യിലാണെന്നാണ്. അതിനെ ചോദ്യംചെയ്യുന്നതോ അതിൽ ശങ്കിക്കുന്നതോ പാപമായി കരുതിപ്പോന്നു. ഈ ഘട്ടത്തിലാണ് ബഫൺ എന്ന ഒരു ഫ്രഞ്ചുശാസ്ത്രജ്ഞൻ 70,000 വർഷം മുമ്പാണ് മനുഷ്യസൃഷ്ടി നടന്നതെന്ന് അഭിപ്രായപ്പെട്ടത്. സുപ്രസിദ്ധ ജർമ്മൻ ദാർശനികനായ കാന്റ് ആകട്ടെ ദശലക്ഷം വർഷങ്ങൾക്കു മുമ്പ് മനുഷ്യർ ഉണ്ടായി എന്നു പ്രഖ്യാപിച്ചു. എന്നാൽ ദാർശനികവും ശാസ്ത്രീയവുമായ ഈ അഭ്യൂഹങ്ങൾ ഒന്നും ബ്രിട്ടീഷുകാർ സ്വീകരിച്ചിരുന്നില്ല. മനുഷ്യസൃഷ്ടിക്കു മുമ്പ് പ്രപഞ്ചം ഉണ്ടോ എന്ന് ഡാർവിനോട് കത്തിക്കത്തിച്ചോദിക്കുന്ന നിരവധി ചിന്തകൻമാർ അക്കാലത്ത് ഉണ്ടായിരുന്നു. ഈ പശ്ചാത്തലം നാം ഓർക്കണം. മാത്രമല്ല, പ്രപഞ്ചത്തിന് ദീർഘകാലത്തെ പഴക്കമുണ്ടെന്ന ആശയം പറഞ്ഞുകേട്ടപ്പോൾ ദൈവവിരോധം പറയരുതെന്നും ഈ നിലയ്ക്കുള്ള ചിന്തകൾ ഉപേക്ഷിക്കണമെന്നും അദ്ദേഹത്തിന്റെ പത്നിപോലും ഡാർവിനെ ഉപദേശിക്കുകയുണ്ടായി.

ഗാലപ്പഗോസ് ദ്വീപുകളാണ് ഡാർവിന്റെ കണ്ണുതുറപ്പിച്ചത്. നോവലിന്റെ 7-ാം ഭാഗം ആ ദ്വീപിലെ കാഴ്ചകളാണ് വിവരിക്കുന്നത്. മനുഷ്യർ ഇതുവരെ ആ ദ്വീപിൽ പോയിട്ടില്ല. മറെറവിടെയും കാണാത്ത പലതരം ജീവജാലങ്ങൾ ആ ദ്വീപുകളിൽ കാണപ്പെട്ടു. പേരില്ലാത്ത, അറിയാത്ത, മനസ്സിലാകാത്ത പലതരം ജീവജാലങ്ങൾ. പല നിറമുള്ളവയും പല രൂപങ്ങളുള്ളവയും പലതരത്തിൽ ഇഴയുന്നവയുമായ ജന്തുവർഗ്ഗത്തിന്റെ ഒരു ലോകം. പ്രകൃതിയിലെ ജന്തുവർഗ്ഗത്തിന്റെ ഒരു ലബോറട്ടറി എന്നാണ് ഡാർവിൻ ആ ദ്വീപുകളെ വിളിച്ചത്. ഓരോ ദ്വീപിലുമുള്ള ആമയും ഗൗളിയും ഓരോ വിധത്തിലുള്ളവയായിരുന്നു. സ്റ്റോൺ ഈ ഭാഗം വിവരിക്കുന്നത് കാവ്യഭാഷയിലാണ്. ഡാർവിന്റെ മാനസിക മണ്ഡലത്തിൽ വന്നുകൊണ്ടിരിക്കുന്ന അദ്ഭുതകരമായ പരിണാമം സുന്ദരമായ രീതിയിൽ വിവരിക്കുന്നു. അദ്ദേഹം ജീവോല്പത്തിയെക്കുറിച്ചുള്ള തന്റെ ആശയങ്ങൾക്കു രൂപംകൊടുക്കുന്നത് ഈ വിധമുള്ള കാഴ്ചകൾ കണ്ടശേഷമാണ്. ജീവജാലങ്ങളെ ആരെങ്കിലും ആസൂത്രണം ചെയ്തു സൃഷ്ടിക്കുക എന്ന അവസ്ഥയില്ലെന്ന് അദ്ദേഹത്തിനു ബോദ്ധ്യമായി. പരിണാമസിദ്ധാന്തം ഉയരുന്നത് ഇങ്ങനെയാണ്.

അതുപോലെതന്നെ പവിഴദ്വീപുകളുടെ ഉൽപ്പത്തിയെക്കുറിച്ചും അദ്ദേഹം നൂതനമായ പല ആശയങ്ങളും ഈ ഘട്ടത്തിൽ ഉന്നയിച്ചു. വലിയ പ്രോത്സാഹനമൊന്നും ഇംഗ്ലണ്ടിൽനിന്നും ലഭിച്ചില്ല. എന്നാൽ ഡോക്ടർ ഹെൻസ്‌ലോവിന്റെയും ഡോക്ടർ സെഡ്ജ്‌വിക്കിന്റെയും നിർലോഭമായ സഹകരണം അദ്ദേഹത്തിന് ലഭിച്ചു. ഉപദേശങ്ങൾ നൽകി ഈ രണ്ടു ശാസ്ത്രജ്ഞൻമാരും ഡാർവിനെ പ്രോത്സാഹിപ്പിച്ചു. ഡാർവിന്റെ ചില ലേഖനങ്ങൾ ഇംഗ്ലണ്ടിൽ വലിയ വാദപ്രതിവാദത്തിന് ഇടയാക്കി. ഇതെല്ലാമായാലും ജീവശാസ്ത്രത്തിന് അദ്ദേഹം നൽകിയ സംഭാവന അതുല്യമാണെന്ന് ഒടുവിൽ എതിരാളികൾപോലും സമ്മതിച്ചു.

ഡാർവിന്റെ ചില ജീവചരിത്രഗ്രന്ഥങ്ങൾ മാത്രമേ ഈ ലേഖകന് വായിക്കാൻ സാധിച്ചിട്ടുള്ളു. അതിലൊന്നും ഫെന്നി എന്ന ഒരു പെൺകുട്ടിയുമായുള്ള അദ്ദേഹത്തിന്റെ പ്രണയകഥ പ്രതിപാദിച്ചു കണ്ടിട്ടില്ല. നോവലിൽ അങ്ങനെയൊരു സംഭവം ചിത്രീകരിക്കുന്നുണ്ട്. ഡാർവിന്റെ വ്യക്തിപരമായ ജീവിതത്തെ സ്പർശിക്കുന്ന പല സംഭവങ്ങളും പറയുന്ന കൂട്ടത്തിലാണ് ഈ പ്രണയകഥ വിവരിക്കുന്നത്. കപ്പലിലെ ക്യാപ്ററനുമായി ഡാർവിൻ സംഘട്ടനത്തിലെത്തുന്നതും തന്റെ ഗുരുനാഥന്മാരുമായി ഇടയുന്നതും തീരാത്ത സംശയബുദ്ധിയോടുകൂടി ഗവേഷണം നടത്തുന്നതും എല്ലാം എത്ര ഭംഗിയായിട്ടാണ് വരച്ചുകാണിക്കുന്നത്. അദ്ദേഹം എമ്മ എന്നു പേരുള്ള ഒരു പെൺകുട്ടിയെയാണ് കല്യാണം കഴിച്ചത്. ഡാർവിന്റെ ലേഖനങ്ങളും ഗ്രന്ഥങ്ങളും ആ പെൺകിടാവിൽ പരിഭ്രമം ജനിപ്പിച്ചു. ബൈബിളിൽ ഉല്പത്തിയെക്കുറിച്ചു പറഞ്ഞതെല്ലാം ഡാർവിൻ ചോദ്യംചെയ്യുന്നതായവൾക്കു തോന്നി. നേരിട്ട് അക്കാര്യം പറയാൻ പ്രയാസം. ഒടുവിൽ ദീർഘമായ ഒരു കത്തെഴുതി ഡാർവിന്റെ കിടപ്പറയിൽ വച്ചു. വെളിപാടിനെതിരായി ഒന്നും ചെയ്യരുതേ, എന്നഭ്യർത്ഥിച്ചുകൊണ്ടുള്ള ആ കത്ത് ഡാർവിനെ വല്ലാത്ത വിഷമത്തിലാക്കി. പ്രപഞ്ചത്തിന്റെ ചലന നിയമങ്ങൾക്കെല്ലാം കാരണഭൂതൻ ദൈവമാണെന്നു പറഞ്ഞ് അദ്ദേഹം ആ പെൺകിടാവിനെ ആശ്വസിപ്പിച്ചു. അത് അദ്ദേഹത്തിന്റെ വിശ്വാസവുമായി മാറി. എന്നാലും അവസാനിക്കാത്ത സംശയത്തോടെ വീണ്ടുംവീണ്ടും അദ്ദേഹം പ്രപഞ്ചത്തെ പഠിക്കുന്നു. അതികായനായ ആ ശാസ്ത്രജ്ഞന്റെ കഥ പൂർണ്ണമായി ചിത്രീകരിച്ചുവെന്ന് ഗ്രന്ഥകർത്താവുതന്നെ ധരിക്കുന്നില്ല. എന്തൊരു വിനയം; എന്തൊരു സർഗ്ഗചൈതന്യം. അവിടെയാണ് സുന്ദരമായ കലാസൃഷ്ടി നാം കാണുന്നത്.






**കേ**രളത്തിലെ ഗതകാല ചരിത്രാവശിഷ്ടങ്ങളെ കണ്ടുപിടിച്ചു രേഖപ്പെടുത്തുന്നതിന് സമഗ്രമായ ഒരു സർവ്വേ ആരംഭിച്ചിട്ട് രണ്ടു പന്തീരാണ്ടു കഴിയുന്നു. ഗ്രാമങ്ങളെ കേന്ദ്രീകരിച്ചു നടത്തിക്കൊണ്ടിരിക്കുന്ന ഈ ഉപരിതല ഗവേഷണം രണ്ടു മൂന്നു വർഷത്തിനുള്ളിൽ പൂർത്തിയാകും. കാൽ നൂററാണ്ടുകാലം നടത്തിയ ഈ സർവ്വേയുടെ ഫലമായി പ്രാചീന ശിലായുഗം, ആധുനിക ശിലായുഗം എന്നൊക്കെ നാം വിവക്ഷിക്കാറുള്ള ചരിത്രാതീതകാലത്തെക്കുറിച്ചുള്ള വ്യക്തമായ രേഖകളൊന്നുംതന്നെ കേരളത്തിൽനിന്നും കണ്ടുകിട്ടിയിട്ടില്ല. ആധുനിക ശിലായുഗത്തിലെ ചുരുക്കം ചില 'കൽക്കോടാലി'കൾ ചില ദിക്കിൽനിന്നും കിട്ടിയിട്ടുണ്ടെന്നകാര്യം വിസ്മരിക്കുന്നില്ല. എന്നാൽ

## എം. രാമൻനമ്പൂതിരി

യായിക്കൊണ്ടിരിക്കുന്ന അണക്കെട്ടിന്റെ ഫലമായി മുങ്ങിപ്പോകുവാൻ സാദ്ധ്യതയുള്ള വനപ്രദേശങ്ങളിൽ നാലുവർഷം മുമ്പ് സമഗ്രമായ ഒരു സർവ്വേ ഈ ലേഖകൻ തന്നെ നടത്തുകയുണ്ടായി. അപ്പോഴാണ് ഗഹനവനാന്തരങ്ങളിൽ മറഞ്ഞുകിടന്നിരുന്ന നിരവധി ചരിത്രാതീതകാലസ്മാരകങ്ങളും പുരാതന ക്ഷേത്രാവശിഷ്ടങ്ങളും കണ്ടുപിടിക്കുവാൻ കഴിഞ്ഞത്.

സ്ഥാനപ്പേർ മാത്രമാണ്. വാസ്തവത്തിൽ അവർ ഏറാടി എന്ന വിഭാഗത്തിൽപ്പെട്ട നായന്മാരാണ്. അതേ വർഗ്ഗത്തിൽപ്പെട്ട സാമൂതിരിയും നിലമ്പൂർ തിരുപ്പാടന്മാരും ഒരേ മൂലകുടുംബത്തിൽ പെട്ടവരാണെന്നാണ് പറയുന്നത്. ഇവരുടെ മൂലകുടുംബം നെടിയിരിപ്പിലായിരുന്നു. കൊണ്ടോട്ടിക്ക് ഏതാണ്ട് രണ്ടു കിലോമീററർ കിഴക്കുമാറി സ്ഥിതിചെയ്യുന്ന കൂടമണ്ണ കോവിലകമായിരുന്നു



ആ കാലഘട്ടത്തിൽ ജീവിച്ചിരുന്ന ഒരു ജനപദത്തെക്കുറിച്ചുള്ള വ്യക്തമായ രേഖകളൊന്നും കണ്ടുപിടിക്കുവാൻ കഴിഞ്ഞിട്ടില്ല. ഏകദേശം ബി. സി. 300-നും എ. ഡി. 200-നും ഇടയ്ക്കുള്ള 'മഹാശിലാ സ്മാരകകാലഘട്ട'ത്തിലെ ചരിത്രത്തെ സംബന്ധിച്ചിടത്തോളം കേരളം സമ്പന്നമാണെന്നു പറയാം. ആ കാലഘട്ടത്തിലെ വിവിധരീതിയിലുള്ള സ്മാരക ശിലകൾ കേരളമൊട്ടാകെ വ്യാപിച്ചു കിടക്കുന്നു. ചെങ്കല്ലിൽ തുരന്നുണ്ടാക്കിയ ഒന്നോ ഒന്നിൽക്കൂടുതലോ അറകളുള്ള ഗുഹകൾ, കരിങ്കൽപ്പലകകൾ കൊണ്ടു നിർമ്മിച്ച ദീർഘചതുരാകൃതിയിലുള്ള കൽമാടങ്ങൾ, കരിങ്കല്ലിലും ചെങ്കല്ലിലും കുത്തനെ നാട്ടിയ ശിലാഫലകസ്തംഭങ്ങൾ, ഭൗതികാവശിഷ്ടങ്ങൾ അടക്കം ചെയ്ത് മണ്ണിനടിയിൽ കുഴിച്ചിട്ടിട്ടുള്ള വലിയ മൺചാറകൾ, കൂണിന്റെ ആകൃതിയിൽ ചെങ്കല്ലുകൊണ്ടു നിർമ്മിച്ചിട്ടുള്ള വലിയ തൊപ്പിക്കല്ലുകൾ, കാലില്ലാത്ത തൊപ്പിക്കുടപോലെ ചെങ്കല്ലിൽ നിർമ്മിച്ച് നിലത്തു കമിഴ്ത്തിവച്ചിരിക്കുന്ന കുടക്കല്ലുകൾ—ഇവയാണ് സാധാരണ കണ്ടിട്ടുള്ള മാതൃകകൾ. ഇപ്പറഞ്ഞ തരത്തിലുള്ള ഏതാണ്ട് അഞ്ഞൂറോളം സ്മാരകങ്ങൾ കാണുകയും രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. തീരപ്രദേശത്തേയും ഇടനാട്ടിലുള്ള സമതലപ്രദേശത്തേയും സർവ്വേ പൂർത്തിയാക്കിയശേഷം മലഞ്ചെരുവുകളിലേക്കും സഹ്യപർവ്വതത്തിലെ നിബിഡവനാന്തരത്തിലേക്കും കടന്നപ്പോഴാണ് വിചിത്രമായ ഒരു വസ്തുത വ്യക്തമായത്; തീരപ്രദേശത്തേയും മററു നാട്ടുപ്രദേശത്തേയും അപേക്ഷിച്ച് ചരിത്രസ്മാരകങ്ങൾ കൂടുതലുള്ളത് വനാന്തരങ്ങളിലാണെന്ന്. ഇടമലയാറിൽ ഇപ്പോൾ നിർമ്മാണം പൂർത്തി

ഇടമലയാർ വനപ്രദേശവും അട്ടപ്പാടി താഴ്‌വരപ്രദേശവും വെളിവാക്കിയ ചരിത്രപ്രാധാന്യത്തിന്റെ വെളിച്ചത്തിൽ പ്രസിദ്ധമായ നിലമ്പൂർ പ്രദേശങ്ങളിൽ നടത്തിയ അന്വേഷണങ്ങളെ ഒരു സാമാന്യസഞ്ചാരിയുടെ വീക്ഷണത്തിൽക്കൂടി വിവരിക്കുക മാത്രമേ ചെയ്യുന്നുള്ളു.

### നിലമ്പൂർ തിരുമുൽപ്പാട്

തിരുമുൽപ്പാട് എന്നു കേൾക്കുമ്പോൾ പൂണൂൽ ധരിക്കുന്ന ക്ഷത്രിയനാണെന്നു ധരിക്കുമെങ്കിലും തിരുമുൽപ്പാട് എന്നത്

**ആരണ്യ ഹൃദയത്തിൽ മറഞ്ഞു കിടക്കുന്ന ചരിത്ര രേഖകൾ തേടിയുള്ള ഒരന്വേഷണം**

ഇവരുടെ ആസ്ഥാനമെന്നുള്ളതിന് ആണ്ടിലൊരിക്കൽ നിലമ്പൂർ തറവാട്ടിൽനിന്ന് ആരെങ്കിലും അവിടെപ്പോയി വിളക്കുവയ്ക്കുന്ന പതിവ് ഇന്നും തുടരുന്നുണ്ട് എന്നത് തെളിവാണ്. നിലമ്പൂർ തിരുപ്പാടിന് ഒരു കാലത്തും സ്വതന്ത്രഭരണാധികാരം ഉണ്ടായിരുന്നില്ല. സാമൂതിരിയുടെ സാമന്തൻമാരായി ഏറനാട്ട് ഏറാടിയും, വള്ളുവനാട് വെള്ളോടിയും, നെടുങ്ങനാട് നെടുങ്ങാടിയും ഭരിച്ചതുപോലെ നിലമ്പൂർ പ്രദേശങ്ങളുടെ രാജ്യരക്ഷാച്ചുമതല വഹിച്ചിരുന്നത് നിലമ്പൂർ തിരുപ്പാടായിരുന്നു എന്നുമാത്രം.

### ചരിത്രരേഖകളിൽ

15-ാം ശതകത്തിന്റെ അവസാനഘട്ടത്തിൽ മാത്രമേ നിലമ്പൂർ തിരുമുൽപ്പാടിനെക്കുറിച്ചുള്ള ലിഖിതരേഖകൾ കാണുന്നുള്ളു. 1498-ൽ പോർച്ചുഗീസ് കപ്പിത്താനായ വാസ്കോഡ ഗാമയും സാമൂതിരിയുമായി ഉണ്ടാക്കിയ ഉടമ്പടിയിൽ നാലു സാക്ഷികളിൽ ഒന്ന് "തൃച്ചേര തിരുപ്പാടാ"ണ്. നിലമ്പൂർ തിരുമുൽപ്പാടിനെയാണ് തൃച്ചേര തിരുപ്പാട് എന്ന സംജ്ഞകൊണ്ട് വിവക്ഷിക്കുന്നത്. വിഷറുടെ 'മലബാറിൽ നിന്നുള്ള കത്തുകൾ' എന്ന ഗ്രന്ഥത്തിലും നിലമ്പൂർ തിരുപ്പാടിനെക്കുറിച്ച് പ്രസ്താവിക്കുന്നുണ്ട്. 1802—03 എന്നീ വർഷങ്ങളിൽ ഡോ. ബുക്കാനൻ മലബാർ പ്രദേശം സർവ്വേ ചെയ്യുകയുണ്ടായി. പ്രസ്തുത സർവ്വേ അടിസ്ഥാനമാക്കി അദ്ദേഹം പ്രസിദ്ധപ്പെടുത്തിയ പുസ്തകത്തിൽ നിലമ്പൂരിനെക്കുറിച്ച് ചില വിവരങ്ങൾ നൽകിയിട്ടുണ്ട്. നിലമ്പൂർ വനത്തിന്റേയും സൈലൻറ്‌വാലിയുടേയും സംഗമസ്ഥാനമായ കരുവാരം



ശാന്തയായൊഴുകുന്ന ശ്യാമ

കുണ്ടിൽ സുദ്ധിയായി ഇരുമ്പയിരുണ്ടെന്നും അതു ശുദ്ധിചെയ്തെടുത്ത് കത്തികളും മററായുധങ്ങളും നിർമ്മിക്കുന്നുണ്ടെന്നും ഇവ ഷെഫീൽഡിലെ ഇരുമ്പായുധങ്ങളെക്കാൾ മെച്ചമായ ഗുണനിലവാരം ഉള്ളതാണെന്നും അദ്ദേഹം പറയുന്നുണ്ട്. മാത്രമല്ല, തനിക്ക് നിലമ്പൂരിൽ പോകാനും അവിടത്തെ പുഴമണലിൽ നിന്നും സ്വർണ്ണം അരിച്ചെടുക്കുന്ന പ്രക്രിയ കാണാനും ആഗ്രഹമുണ്ടായിരുന്നെന്നും പക്ഷേ, നിലമ്പൂർ ഒരു 'ശത്രുരാജ്യ'മായതുകൊണ്ട് പോകാൻ സാധിച്ചില്ലെന്നും ബുക്കാനൻ പ്രസ്താവിക്കുന്നു. ബ്രിട്ടീഷുകാരും പഴശ്ശിരാജാവുമായുള്ള യുദ്ധങ്ങളിൽ നിലമ്പൂർ തിരുപ്പാട് പഴശ്ശിയെ രഹസ്യമായി സഹായിച്ചിരുന്നു എന്ന വസ്തുത ബ്രിട്ടീഷുകാർക്കും അറിയാമായിരുന്നു. പഴശ്ശിയുടെ വലംകൈയും ചാരപ്രമാണിയുമായിരുന്ന പല്ലൂർ എമ്മൻ നായരെ നിലമ്പൂരുനിന്നാണ് ബ്രിട്ടീഷുകാർ പിടിച്ചതും പിന്നീട് കഴുവിലേററിയതും. (ഈ എമ്മൻനായർ വളരെക്കാലം വെല്ലസ്ലിയുടെ ഉററമിത്രവും ഉപദേഷ്ടാവുമായി പ്രവർത്തിച്ചിട്ടുണ്ട്. ഇക്കാലമത്രയും അദ്ദേഹം പഴശ്ശിക്കുവേണ്ടി ചാരപ്രവൃത്തി നടത്തുകയായിരുന്നു എന്ന സത്യം വളരെ വൈകിയാണ് ബ്രിട്ടീഷുകാർക്കു മനസ്സിലായതു്)

## ഐതിഹ്യങ്ങൾ

1766-ൽ ഹൈദരാലിഖാൻ മലബാർ ആക്രമിച്ചപ്പോൾ പരപ്പനാട്ടു രാജാവിനേയും ഒരു തച്ചര തിരുപ്പാടി (നിലമ്പൂർ തിരുപ്പാട്)നേയും തടവുകാരായിപ്പിടിക്കുകയും ശ്രീരംഗപട്ടണത്തു കൊണ്ടുപോയി ജയിലിലടയ്ക്കുകയും ചെയ്തതായി പറയുന്നുണ്ട്. പ്രസ്തുത തച്ചര തിരുപ്പാട് ഒരു വലിയ മന്ത്രവാദിയായിരുന്നുപോലും. മന്ത്രസ്വാധീനത്താൽ അദ്ദേഹം ജയിൽ ഉദ്യോഗസ്ഥന്മാരെ തന്റെ സ്വാധീനത്തിലാക്കി. 1770-ൽ ജയിലറുടെ ഭാര്യയ്ക്ക് പ്രസവസംബന്ധമായി ഗുരുതരമായ അസുഖം ബാധിച്ചു. പരിഭ്രാന്തനും ദുഃഖിതനുമായ അദ്ദേഹം തിരുപ്പാടിനെ കണ്ട് വിവരം പറഞ്ഞു. അദ്ദേഹം ഒരു മന്ത്രച്ചരട് ജപിച്ചുകൊടുത്ത് അതു് ആ സ്ത്രീയുടെ കൈയിൽ കെട്ടുവാൻ പറഞ്ഞു. ചരടു കെട്ടിയ ഉടനേ അസുഖം മാറി സുഖമായി പ്രസവിക്കുകയും ചെയ്തു. ഈ ജയിലറുടെ ഒത്താശയോടുകൂടി തിരുപ്പാട് ജയിലിൽനിന്ന് രക്ഷപ്പെട്ട് നാട്ടിൽ തിരിച്ചെത്തിയെന്നുമാണ് ഐതിഹ്യം. നിലമ്പൂർ കോവിലകത്തുള്ളവർ വിശ്വാസപൂർവ്വം ഇന്നും വച്ചുപുലർത്തുന്ന ഒരൈതിഹ്യമാണിതു്.

സാമൂതിരിയുടെ കിഴക്കൻ രാജ്യങ്ങളിലെ സേനാധിപതിയായിരുന്ന നിലമ്പൂർ തിരുപ്പാട് പല സന്ദർഭങ്ങളിലും സ്വാതന്ത്ര്യം പ്രഖ്യാപിക്കുകയും സാമൂതിരിയുമായി യുദ്ധത്തിലേർപ്പെടുകയും ചെയ്തതായി പറയപ്പെടുന്നു. നിലമ്പൂരിനടുത്ത് 'തൃക്കൈക്കുത്ത്'' എന്നൊരു സ്ഥലം ഇന്നുമുണ്ട്. ഇവിടെവച്ച് തിരുമുൽപ്പാടും സാമൂതിരിയുമായി ഒരു യുദ്ധമുണ്ടായെന്നും യുദ്ധത്തിനിടയിൽ നിലമ്പൂർ തിരുപ്പാട് സാമൂതിരി കയറിയിരുന്ന കുതിരയുടെ കാൽ വെട്ടിമുറിച്ചെന്നും സാമൂതിരി കുതിരപ്പുറത്തുനിന്നും കൈകുത്തി നിലത്തു പതിച്ചെന്നും അതുകണ്ട് നിലമ്പൂർ തിരുപ്പാട് "ഇവിടത്തെ തൃക്കൈയ്ക്ക് എന്തെങ്കിലും പററിയോ?'' എന്നു ചോദിച്ചതായും ഒരു ഐതിഹ്യം പറഞ്ഞുകേൾക്കുന്നുണ്ട്. ഈ സംഭവത്തെ പുരസ്കരിച്ചാണു ആ സ്ഥലത്തിന് 'തൃക്കൈക്കുത്ത്'' എന്ന പേരുണ്ടായതെന്നും അന്നാട്ടുകാർ വിശ്വസിക്കുന്നു.

ബ്രിട്ടീഷ് ഭരണകാലത്തിനു മുമ്പുണ്ടായിരുന്ന നിലമ്പൂർ തിരുമുൽപ്പാടന്മാരെക്കുറിച്ച് കാര്യമായി ഒരു വിവരവും നമുക്കു ലഭിച്ചിട്ടില്ല. ശക്തൻ ചെറിയേടത്തു മാനവിക്രമൻ എന്നു പേരായ ഒരു നിലമ്പൂർ തിരുമുൽപ്പാട് പ്രസിദ്ധനായ ഒരു വാഗ്മിയും പണ്ഡിതനുമായിരുന്നു. 1885-ൽ നടന്ന ഇന്ത്യൻ നാഷണൽ കോൺഗ്രസ് സമ്മേളനത്തിൽ മദ്രാസ് പ്രവിശ്യയുടെ പ്രതിനിധിയായി പങ്കെടുത്തത് ഇദ്ദേഹമായിരുന്നു. മലബാർ കളക്ടറായിരുന്ന സായ്പ് ഇദ്ദേഹത്തെ 'നീ' എന്നു വിളിച്ചെന്നും അപ്പോൾ ചെരിപ്പൂരി കളക്ടറെ അടിക്കാൻ ഭാവിച്ചെന്നും തുടർന്ന് കളക്ടറെ സ്ഥലംമാററിയെന്നും പറയുന്നുണ്ട്.

നിലമ്പൂർ കുടുംബത്തിന്റെ പരദേവത വേട്ടക്കരേൻ (വേട്ടയ്ക്കൊരു മകൻ) ആണ്. നമ്പോലക്കോട്ടയിലെ വേട്ടക്കാരനെയാണ് ഇവിടെ പ്രതിഷ്ഠിച്ചിരിക്കുന്നതു്. കേരളത്തിലെ മററു നാടുവാഴി കുടുംബങ്ങളിലേതുപോലെ മരുമക്കത്തായമാണ് ഇവിടെയും. പെൺകുട്ടികളെ കുട്ടിക്കാലത്ത് കെട്ടുകല്യാണം നടത്തുകയും പിന്നീട് പ്രായമാകുമ്പോൾ സംബന്ധം ചെയ്തുകൊടുക്കുകയും ചെയ്തിരുന്നു. പണ്ടുകാലത്ത് നമ്പൂതിരിമാർ മാത്രമേ സംബന്ധം ചെയ്യാൻ അർഹരായിരുന്നുള്ളു. (ഇതു് മലബാറിലെ പലേ നായർ കുടുംബങ്ങളിലും നിലനിന്നിരുന്ന ആചാരമാണ്.) ഏതാണ്ടൊരമ്പതുകൊല്ലം മുമ്പാണ് ആദ്യത്തെ സ്വജാതി വിവാഹം നടന്നതു്. വള്ളുവനാട്ട് രാജകുടുംബത്തിലെ ഒരംഗവുമായിട്ടായിരുന്നു ആ ബന്ധം. കെട്ടുകല്യാണത്തിന് താലികെട്ടുന്നതിനുള്ള അവകാശം ബേപ്പൂർ തമ്പുരാന് ആയിരുന്നു.

ജാതിയിൽ നായന്മാരാണെങ്കിലും ചില ക്രിയകൾ നടത്തുന്നതിനും ചില മന്ത്രങ്ങൾ ഉരുവിടുന്നതിനും സാമൂതിരിയെപ്പോലെതന്നെ നിലമ്പൂർ തിരുപ്പാടിനും അവകാശമുണ്ടായിരുന്നു. ഷോഡശക്രിയകൾ പതിവില്ലെങ്കിലും ഇവർ 'ചൗളം' നടത്തിയിരുന്നു. ഇതിന്റെ ക്രിയാഭാഗം നടത്തുവാനുള്ള അവകാശം കെഴക്കുംപാട്ടു തന്ത്രിക്കായിരുന്നു. ചൗളത്തിനുശേഷം അദ്ദേഹംതന്നെ അവർക്കു് ഷോഡശാക്ഷരിമന്ത്രം ഉപദേശിക്കുകയും ചെയ്തിരുന്നു.

പണ്ടുകാലം മുതൽതന്നെ പ്രസിദ്ധിയാർജ്ജിച്ചതാണ് നിലമ്പൂർ കാടുകൾ. ഒററമെയ്യും ഒത്തവണ്ണവുമുള്ള തേക്കുതടി വേണമെങ്കിൽ നിലമ്പൂർ കാട്ടിൽ പോകണം. വിരിഞ്ഞ മസ്തകവും തടിച്ചുകൂർത്ത കൊമ്പുകളുമുള്ള ഗജവീരന്മാരെ പിടിക്കണമെങ്കിൽ നിലമ്പൂർ കാട്ടിലെ ആനക്കുഴികളെ ആശ്രയിക്കണം. വിവിധ വന്യമൃഗങ്ങളെ കാണണമെങ്കിൽ, വനഭംഗികൾ ആസ്വദിക്കണമെങ്കിൽ നിലമ്പൂർ വനത്തിൽ പോകണം.

പ്രകൃതിലാവണ്യത്തിൽ കുളിച്ചുനിൽക്കുന്ന നെടുങ്കയം. പച്ചത്തഴപ്പുകളെ ചുംബിച്ച് കരിമ്പാറക്കെട്ടുകളെ തഴുകി മന്ദമായൊഴുകുന്ന മനോമോഹിനിയായ കരിമ്പുഴ (ശ്യാമ). സർക്കാർവക തടിഡിപ്പോയും തടികൾ കയററിക്കൊണ്ടു പോകാൻ ഇടയ്ക്കിടയ്ക്ക് ഇരമ്പിപ്പാഞ്ഞു വരുന്ന ലോറികളും മാത്രമേ ഇവിടത്തെ ശാലീനസുന്ദരമായ ശാന്താന്തരീക്ഷത്തിന് അല്പം മങ്ങലേല്പിക്കുന്നുള്ളു. 1905-ൽ നട്ടുപിടിപ്പിച്ച ഒരു തേക്കു പ്ലാൻറേഷനിലാണ് തടിഡിപ്പോ. നല്ല വണ്ണവും ഏകരവുമുള്ള ആയിരക്കണക്കിനു തേക്കുവൃക്ഷങ്ങൾ ആരാച്ചാരുടെ വരവും കാത്ത് സ്തംഭിച്ചു നിൽക്കുന്നു. ഓരോ തേക്കിനും ശരാശരി ഒരുലക്ഷംരൂപ വിലവരുമെന്നാണ് വനംവകുപ്പിലെ ഒരു ഗാർഡ് പറഞ്ഞതു്. ഡിപ്പോയ്ക്കു സമീപം കരിമ്പുഴയുടെ കരയിൽ ഒരു 'ഇക്കാന്റെ' ഓലമേഞ്ഞ കുശിനിക്കടയുണ്ട്. ലോറി ഡ്രൈവർമാർക്കും ഡിപ്പോവിലെ കൂലിപ്പണിക്കാർക്കും കട്ടൻകാപ്പിയും അത്യാവശ്യം ഊണും കൊടുക്കുന്നതിനുവേണ്ടി തുടങ്ങിയതാണ് ഈ കട. നേരത്തേ ഏർപ്പാടാക്കിയാൽ ഞങ്ങൾക്കും ഇതെല്ലാം സപ്ലൈ ചെയ്യാമെന്ന് 'ഇക്ക' പറഞ്ഞു. അതൊരനുഗ്രഹമായി ഞങ്ങൾ കണക്കാക്കി.

കറുത്ത സുന്ദരിയായ കരിമ്പുഴയെക്കുറിച്ചാണല്ലോ പറഞ്ഞുവന്നതു്. നിലമ്പൂർ പുഴയിൽ നിന്നും സ്വർണ്ണം അരിച്ചെടുക്കുന്നുണ്ടെന്ന് അന്ന് ബുക്കാനൻ എഴുതിയതു സത്യമാണ്. ഇന്നും നിലമ്പൂർ പ്രദേശത്തുനിന്നും കരിമ്പുഴയിലെ മണൽ അരിച്ചെടുത്ത് സ്വർണ്ണം നേടുന്നുണ്ട്. വ്യാവസായിക അടിസ്ഥാനത്തിൽ നടത്തുന്നതു് ലാഭമല്ലെന്നു മനസ്സിലായതുകൊണ്ടാണ് സർക്കാർ അതിനു തുനിയാത്തതു്. എങ്കിലും മററു ജോലികളില്ലാത്ത പല പാവപ്പെട്ടവരും ഇതു ചെയ്യുന്നുണ്ട്. സ്വർണ്ണവാഹിനിയും ജീവനാമൃതവാഹിനിയുമായ ഈ ശ്യാമസുന്ദരി, കാടുകളും മേടുകളും കടന്ന് സമതലത്തിൽക്കൂടി സഞ്ചരിച്ച് 'ചാലിയാറാ'യി അറബിക്കടലിൽ ചേരുന്നു.

## നെടുങ്കയം റെസ്റ്റ്ഹൗസും സായിപ്പിന്റെ പ്രേതവും

കരിമ്പുഴയുടെ വടക്കേക്കരയിൽ ഇരുമ്പുപാലത്തിന് തൊട്ടു കിഴക്കുവശത്ത് പുഴയിൽനിന്നും കുത്തനെ ഉയർന്നുനിൽക്കുന്ന പാറക്കെട്ടിന്റെ ഉച്ചിയിൽ സമൂലം മരംകൊണ്ടുനിർമ്മിച്ച രണ്ടു മുറികളും ഒരു വരാന്തയും ഒരു പൂമുഖവുമുള്ളതാണ് റെസ്റ്റ്ഹൗസ്. പ്രകൃതി കനിഞ്ഞരുളിയ ഈ പ്രത്യേകസ്ഥലത്ത് വിശ്രമമന്ദിരം നിർമ്മിച്ച മനുഷ്യന്റെ സൗന്ദര്യബോധത്തെ ആരും അഭിനന്ദിച്ചുപോകും. പുഴയ്ക്കു സമാന്തരമായി പുഴവക്കിനു ചേരുവയായി നിർമ്മിച്ചിരിക്കുന്ന പൂമുഖത്തിരുന്നാൽ ലഭിക്കുന്ന അവാച്യമായ ആനന്ദാനുഭൂതി അനുഭവിച്ചറിയുകതന്നെവേണം. അന്തിമയങ്ങിയ സമയത്ത് 'ശ്യാമ'യുടെ കുളിർമാറിൽ തട്ടിവരുന്ന സുഖശീതളമായ കാററുമേററ് മങ്ങിക്കത്തുന്ന മെഴുകുതിരിയുടെ അരണ്ട വെളിച്ചത്തിൽ ഒരു ഗ്ലാസ് ബിയറും നുണഞ്ഞുകൊണ്ട് പൂമുഖത്തിരുന്നപ്പോൾ പ്രകൃതിസുന്ദരമായ വനാന്തരങ്ങളിലെ സുഖവാസകേന്ദ്രങ്ങളിൽ വൈദ്യുത വിളക്കുകളും പങ്കകളും പേർഷ്യൻ പരവതാനികളുംകൊണ്ട് മോടിപിടിപ്പിച്ച് കൂററൻ കോൺക്രീററ് പഞ്ചനക്ഷത്ര ഹോട്ടലുകൾ പണിയുന്ന നമ്മുടെ സർക്കാരിന്റെ ഭാവനാദാരിദ്ര്യത്തെയും സൗന്ദര്യബോധരാഹിത്യത്തെയുംകുറിച്ച് ഓർക്കാതിരിക്കാൻ കഴിഞ്ഞില്ല.

ദിങ്മുഖത്തിന്റെ ഇരുട്ട് ക്രമേണ വിളറുകയും ബംഗ്ലാവിന്റെ മുററത്തു നിൽക്കുന്ന നീർമരുതിന്റെ നിഴൽ കാണെക്കാണെ വലുതാവുകയും ചെയ്തുകൊണ്ടിരുന്നപ്പോൾ ഇരുട്ട് മെല്ലെ മെല്ലെ പാത്തും പതുങ്ങിയും ബംഗ്ലാവിലേക്കു കടന്നുവന്നു. ഈ സന്ദർഭത്തിലാണ് ഫോറസ്റ്റ് ഗാർഡായ മുഹമ്മദിന്റെ വരവ്. പത്തുമുപ്പതു കൊല്ലം നിലമ്പൂർ വനങ്ങളിൽ ജോലി നോക്കിയ ആളാണ്. കണ്ണുകെട്ടിവിട്ടാലും ഒരു മരത്തിലെങ്കിലും മുട്ടാതെ, ഒരു പാറയിലെങ്കിലും കാൽമുട്ടി വീഴാതെ നിലമ്പൂർക്കാടുകളിൽ സഞ്ചരിക്കാൻ മുഹമ്മദിനു കഴിയുമെന്നാണ് ചായക്കടക്കാരൻ ഇക്കായും ലോറി ഡ്രൈവർ മാത്തച്ചനും പറഞ്ഞതു്. അല്പം സ്ഥൂലിച്ച് ആജാനുബാഹുവായ മുഹമ്മദ് യൂണിഫോമിട്ടാൽ ഒരുയർന്ന പൊലീസ്



ഡൗസൺ സായിപ്പിന്റെ ശവകുടീരം

ഉദ്യോഗസ്ഥനാണെന്ന് പലരും തെററിദ്ധരിക്കുവാൻ സാദ്ധ്യതയുണ്ട്. റെയ്ഞ്ച് ഓഫീസർ ശശിധരൻ ഇദ്ദേഹത്തെയാണ് ഞങ്ങളുടെ മാർഗ്ഗദർശിയായി അയച്ചിരിക്കുന്നതു്. സന്ധ്യമയങ്ങി നല്ല ഇരുട്ടായപ്പോൾ മുഹമ്മദു ചോദിച്ചു: "സാറന്മാർ രാത്രിയിൽ തനിച്ച് ഈ ബംഗ്ലാവിൽ കിടക്കുമോ? എനിക്ക് വീട്ടിലേക്കു പോണം. അതിരാവിലെ വരാം. വേണമെങ്കിൽ ഇവിടെ രാത്രി കിടക്കാൻ ഒരു പണിക്കാരനെ പറഞ്ഞയയ്ക്കാം.''

"എന്താ, ഇവിടെ കാട്ടുമൃഗങ്ങളുടെ ശല്യം വല്ലതുമുണ്ടാകുമോ,'' ഞങ്ങൾ തിരക്കി.

"ഹേയ്, ഇപ്പോൾ അതൊന്നുമില്ല. ഒരു പതിനഞ്ചുകൊല്ലം മുമ്പ്, ഒരു പുലി ബംഗ്ലാവിന്റെ മുററത്തുവന്ന് കുറേ പൊല്ലാപ്പെല്ലാം ഉണ്ടാക്കി. അന്ന് ഇതിന്റെ ചുററുപാടും നല്ല കാടായിരുന്നു.''

"എന്നാൽ മുഹമ്മദ് പൊയ്ക്കൊള്ളൂ. ഞങ്ങൾ മൂന്നുപേരുണ്ടല്ലോ,'' ഞങ്ങൾ പറഞ്ഞു.

"അതല്ല സർ, ഞാൻ ചോദിച്ചതു്. ഇവിടെ രാത്രിയിൽ അധികമാരും കിടന്നുറങ്ങാറില്ല. പാതിരയാകുമ്പോൾ ഡൗസൺ സായിപ്പിന്റെ പ്രേതം വരാറുണ്ടെന്നാണ് ആൾക്കാർ പറയുന്നതു്.''

അർദ്ധരാത്രിയിൽ പ്രേതവുമായൊരു കൂടിക്കാഴ്ച നടത്തുവാൻ തീരെ താല്പര്യമില്ലാത്ത കുമാരൻനായർ ഞങ്ങളുടെ നേരേ പകച്ചുനോക്കിയെങ്കിലും ഒന്നും പറഞ്ഞില്ല. പ്രേമചന്ദ്രനാകട്ടെ തനിക്ക് നാടൻ പ്രേതത്തെ മാത്രമേ പരിചയമുള്ളു എന്നും സായിപ്പിന്റെ പ്രേതത്തെക്കൂടി ഒന്നു കാണാൻ തരപ്പെടുമല്ലോ എന്നമട്ടിൽ താല്പര്യം നടിക്കുകയാണ് ചെയ്തതു്.

ഡിപ്പോയിൽ നിന്നും അവസാനം പോകുന്ന ലോറിയിൽ വീട്ടിലെത്താൻ തിടുക്കപ്പെട്ടു നിൽക്കുന്ന മുഹമ്മദിനോട് ഞാൻ തിരക്കി: ''ആരെങ്കിലും ഈ പ്രേതത്തെ കണ്ടിട്ടുണ്ടോ?''

''ഉവ്വ് സാർ. ഞങ്ങളുടെ റെയ്ഞ്ചോഫീസിലെ ഹെഡ്ക്ലാർക്ക് രണ്ടുകൊല്ലം മുമ്പ് ജമാവന്തിക്കു കണക്കെഴുതിത്തീർക്കുന്നതിന് ഈ ബംഗ്ലാവിൽ വന്നു താമസിച്ചു. നേരംരാത്രി ഏതാണ്ട് പന്ത്രണ്ടരഒന്നായിക്കാണും. മൂപ്പിലാൻ കണക്കെഴുത്തിൽ മുഴുകിയിരിക്കുകയായിരുന്നു. പെട്ടെന്ന് മുറിയുടെ വാതിൽ പതുക്കെപ്പതുക്കെ തുറക്കുന്നതു കണ്ടു. എഴുതാനിരുന്നപ്പോൾ വാതിലടച്ച് ഉള്ളിൽ സാക്ഷയിട്ടിരുന്നു. വാതിൽ തുറന്നതും അകത്തു കത്തിച്ചുവച്ചിരുന്ന റാന്തൽ പെട്ടെന്നണയുകയും ചെയ്തു. മൂപ്പിലാൻ പേടിച്ചു വിറങ്ങലിച്ച് വെളുക്കുന്നതുവരെ ഒരേ ഇരിപ്പിൽ ഇരുന്നു. എന്നാൽ വാതിൽ അപ്പോഴും അകത്തുനിന്ന് ഭദ്രമായി സാക്ഷയിട്ടിരുന്നു. ഈ സംഭവത്തിനുശേഷം ഇതറിയാവുന്ന വരാരു●

രാത്രി ഇവിടെ കിടക്കാറില്ല.'' മുഹമ്മദ് കഥ നിറുത്തി ഞങ്ങളുടെ നേരെ നോക്കി. ''മുഹമ്മദ് പൊയ്ക്കോളൂ. മൂന്നുപേരുണ്ടല്ലോ. രാവിലെ നമുക്കു കാട്ടിലേക്കു പോകണം. നേരത്തെ വരുമല്ലോ.'' മുഹമ്മദ് യാത്രപറഞ്ഞു പിരിഞ്ഞു.

പകലത്തെ ലോറിയാത്രയുടേയും നടപ്പിന്റേയും ക്ഷീണംകൊണ്ടും കരിമ്പുഴയിൽ വിസ്തരിച്ചു നടത്തിയ കുളിയുടെ കുളിർമ്മകൊണ്ടും മൂവരും കിടന്ന ഉടനേ തന്നെ അഗാധനിദ്രയിലാണ്ടു. രാവിലെ ആറു മണിക്ക് ഇക്കാന്റെ ചായക്കടയിലെ പയ്യൻ കട്ടൻ കാപ്പിയുമായിവന്ന് വാതിൽക്കൽ മുട്ടിവിളിച്ചപ്പോഴേ ഉണർന്നുള്ളു. ഉറക്കത്തിൽ സായിപ്പിന്റെ പ്രേതം വന്നിരുന്നോ എന്നറിയില്ല.

## എൻജിനീയർ സായിപ്പിന്റെ ദുരന്തം

ഏഴുമണിക്കുതന്നെ മുഹമ്മദ് റെസ്റ്റ് ഹൗസിൽ ഹാജരായി. ഇക്കാന്റെ നക്ഷത്രഹോട്ടലിൽ നിന്ന് ആവിപറക്കുന്ന പുട്ടും കടലയും ചായയും കഴിച്ച് ഞങ്ങൾ കാട്ടിലേക്കു തിരിച്ചു. ഇരുമ്പുപാലത്തിലെത്തിയപ്പോൾ ഞാൻ മുഹമ്മദിനോടു ചോദിച്ചു: ''സായിപ്പിന്റെ പ്രേതം ഇന്നലെ ഞങ്ങളെ സന്ദർശിച്ചില്ല. എന്നാൽ ഏതു സായിപ്പാണ് ഈ പ്രേതത്തിന്റെ ഉടമസ്ഥൻ?'' ''1930 കാലത്തു് ഇവിടെ ഫോറസ്റ്റ് എൻജിനീയറായി ഡൗസൺ എന്നൊരു സായ്പുണ്ടായിരുന്നു,'' മുഹമ്മദ് പറഞ്ഞുതുടങ്ങി, ''നമ്മളിപ്പോൾ നടക്കുന്ന ഈ ഇരുമ്പുപാലവും റെസ്റ്റ് ഹൗസും അദ്ദേഹം പണിയിച്ചതാണ്. 1938-ൽ ഡൗസൺ സായിപ്പും മദാമ്മയും കൂടി ഈ ബംഗ്ലാവിൽ കുറച്ചുനാൾ താമസിച്ചു. തുലാവർഷക്കാലമായിരുന്നു. ഒരു ദിവസം പുഴയിൽകുളിക്കുമ്പോൾ സായ്പ് എങ്ങനെയോ മുങ്ങിമരിച്ചു. മുങ്ങുമ്പോൾ അബദ്ധത്തിൽ പാറയിൽ തലയിടിച്ചു മരിച്ചതാണെന്നാണ് സംസാരം. അദ്ദേഹത്തിനെ അടക്കംചെയ്ത സ്ഥലം നമ്മൾ പോകുന്ന വഴിക്കുതന്നെയാണ്.'' ഏതാണ്ടു പത്തുമിനിട്ടു നടന്നപ്പോഴേക്കും ഞങ്ങൾ സായിപ്പിന്റെ ശ്മശാനത്തിൽ എത്തി. വനാന്തരീക്ഷത്തിനു യോജിച്ച, അനാർഭാടവും സരളവുമായ സ്മാരകം. കാട്ടുകല്ലുകളാൽ തീർത്ത ഒരു തറയിൽ നടുക്കുമാത്രം ഡ്രസ്സുചെയ്ത ഒരു പാറയിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

**''E. S. DAWSON's GRAVE**
**FOREST ENGINEER**
**DROWNED AT NEDUNGAYAM**
**ON 9th OCTOBER 1938''**

സ്മാരകത്തറയുടെ നാലുവശത്തും പടർന്നു പന്തലിച്ചു നിൽക്കുന്ന കാട്ടുചെടികളും ലതകളും പരേതാത്മാവിന്റെ ഭൗതിക സ്മാരകത്തിൽ പൂക്കളും ഇലകളും പൊഴിച്ച് നിത്യേന ആദരാഞ്ജലികൾ അർപ്പിക്കുന്നു! കാടിനെ സ്നേഹിക്കുകയും വനാന്തരത്തിൽത്തന്നെ ജീവിതം ഉപേക്ഷിക്കുകയും ചെയ്ത ആ നല്ല മനുഷ്യനെ ഓർത്തു് ഞങ്ങൾ തെല്ലുനേരത്തേക്ക് വിഷാദമൂകരായി.

ഇളവെയിൽ തങ്കം പൂശുന്ന കാട്ടുപാത



നെടുങ്കയം റെസ്റ്റ്ഹൗസ്

യിലൂടെ ഞങ്ങൾകിഴക്കോട്ടു നടന്നു. എട്ടു പത്തു കിലോമീററർ നടന്നാൽ 'ചുരുളിപ്പെട്ടി' എന്ന വനപ്രദേശത്തു് പൊട്ടിപ്പൊളിഞ്ഞുകിടക്കുന്ന അമ്പലങ്ങളുടെ അവശിഷ്ടങ്ങൾ കാണാം. രണ്ടു ചതുരശ്ര ശ്രീകോവിലുകളും നമസ്കാര മണ്ഡപങ്ങളും നാലമ്പലങ്ങളുമുണ്ടായിരുന്ന ഒരു മഹാക്ഷേത്രത്തിന്റെ അവശിഷ്ടങ്ങൾ ഇവിടെ ചിതറിക്കിടക്കുന്നു. ഇവയിൽ ഒരു ശ്രീകോവിലിൽ ശിവലിംഗപ്രതിഷ്ഠയായിരുന്നുവെന്ന് കുറച്ചുകലെ തീരെ കേടുവരാതെ കിടന്നിരുന്ന ശിലാപീഠത്തിൽനിന്നും അനുമാനിക്കാൻ കഴിഞ്ഞു. ചെങ്കല്ലിൽ നിർമ്മിച്ച ശ്രീകോവിലുകളുടെയും നമസ്കാര മണ്ഡപങ്ങളുടെയും അധിഷ്ഠാനങ്ങളുടെ കുറേ ഭാഗങ്ങൾ വലിയ കേടുകൂടാതെ അവശേഷിക്കുന്നുണ്ട്. ശ്രീകോവിൽ അധിഷ്ഠാനത്തിനു് പാദുകം, ജഗതി, വൃത്തകുമുദം, ഗളം, വാജനം, പടി അഥവാ പട്ടിക തുടങ്ങി തന്ത്രസമുച്ചയവിധിപ്രകാരമുള്ള അംശങ്ങൾ ഉണ്ട്. വടക്കുകിഴക്കേ മൂലയിൽ മണ്ണുമൂടിയ ഒരു കുഴിയുണ്ട്. അതു് അമ്പലക്കിണറാണെന്നു് ന്യായമായും കരുതാം. ശില്പമാതൃക നോക്കുമ്പോൾ 14-15 ശതകങ്ങളിൽ നിർമ്മിച്ച ക്ഷേത്രമാണെന്നു തോന്നുന്നു.

ക്ഷേത്രം സ്ഥിതിചെയ്തിരുന്ന സ്ഥലത്തിന്റെവടക്കുവശത്തുകൂടി കരിമ്പുഴയുടെ പോഷകനദിയായ 'ചെറുപുഴ' സ്വച്ഛജലപൂർണ്ണയായി, ശാന്തമായൊഴുകുന്നു. ഈ പുഴയിൽ, ക്ഷേത്രത്തിൽ നിന്നും ഏതാണ്ട് 200 മീററർ അകലെ, 'തമ്പുരാട്ടിപ്പാറ' എന്നറിയപ്പെടുന്ന ഒരു പുഴക്കടവുണ്ട്. ക്ഷേത്രവും പുഴയും തമ്പുരാട്ടിപ്പാറയും— എല്ലാംകൂടി നിരീക്ഷിക്കുമ്പോൾ പണ്ട് ഏതോ ഒരു നാടുവാഴി കുടുംബത്തിന്റെ ആസ്ഥാനമായിരുന്നില്ലേ ഈ സ്ഥലമെന്നു സംശയിക്കുവാൻ ന്യായമായും വകയുണ്ട്. വെറും ഉപരിതല ഗവേഷണം കൊണ്ട് ഇത്രയേ പറയാൻപററൂ. ഈ പ്രദേശത്തു് ശാസ്ത്രീയരീതിയിലുള്ള ഉത്ഖനനം നടത്തിയെങ്കിലേ കൂടുതൽ തെളിവുകൾ ലഭ്യമാകൂ.

## എഴുത്തുകൽ

തമ്പുരാട്ടിപ്പാറയിൽനിന്നും ചെറുപുഴയുടെ ഓരത്തുകൂടി കുറച്ചുദൂരം കിഴക്കോട്ടു ചെല്ലുമ്പോൾ വനത്തിന്റെ സാന്ദ്രത ഏറിവരുന്നു. കാട്ടാനകളുടെയും കാട്ടുപോത്തുകളുടെയും പാദമുദ്രകൾ പുഴയോരത്തെ ഈർപ്പമുള്ള സ്ഥലങ്ങളിൽ അവിടവിടെ പതിഞ്ഞുകിടക്കുന്നു. ഈററക്കാടുകൾ വകഞ്ഞുമാററി എളാപ്പയും മുഹമ്മദും ഞങ്ങളെ പുഴവക്കത്തുള്ള ഒരു പാറക്കെട്ടിൽ എത്തിച്ചു. ഈസ്ഥലമാണ്'എഴുത്തുകൽ.' പേരിനെ അന്വർത്ഥമാക്കുമാറ് പുഴവക്കത്ത് കീഴ്ക്കാംതൂക്കായി നിൽക്കുന്ന ഒരു വലിയ പാറയുടെ ചെരിവിൽ നല്ല മുഴുപ്പിൽ വടിവോടെ കൊത്തിയിരിക്കുന്ന മൂന്നാലു ലിപികളുണ്ട്. പുരാതന ലിപിവിജ്ഞാനമില്ലാത്ത ഈ ലേഖകന് അതിന്റെ ഫോട്ടോ എടുത്തു് മൈസൂറിലെ എപ്പിഗ്രാഫി ഓഫീസിലേക്ക് അയയ്ക്കുകയല്ലാതെ മറെറാന്നും തല്ക്കാലം ചെയ്യാൻ കഴിഞ്ഞില്ല. നിലമ്പൂർ യാത്രയ്ക്കു ശേഷം ഒരു ദിവസം കോഴിക്കോട്ടു സർവ്വകലാശാലയിലെ ചരിത്രവകുപ്പുമേധാവിയായ ഡോക്ടർ എം. ജി. എസ്. നാരായണനെ കാണാനിടയായി. ഫോട്ടോ കാണിച്ചപ്പോൾ ലിഖിതത്തിന്റെ ആദ്യത്തെ വരിമാത്രമേ അതിലുള്ളെന്നും ഇനിയും രണ്ടു വരികൾ കൂടി വെള്ളത്തിനടിയിൽ ഉണ്ടെന്നും അദ്ദേഹം പറഞ്ഞു. എ. ഡി. 4-5 ശതക കാലഘട്ടത്തിൽ ബ്രാഹ്മിലിപിയുടെ വട്ടെഴുത്തിലേക്കുള്ള സംക്രമണ ദശയിലെ പ്രത്യേക



തയുൾക്കൊള്ളുന്ന ലിപിവിശേഷമാണതെന്നും അദ്ദേഹമതു് താഴെക്കാണുന്ന വിധം വായിച്ചു എന്നും എന്നോടു പറഞ്ഞു.

''മാവ''
''കുടനീർ''
''അണവായ്''

അതായതു് ''മൃഗങ്ങൾ വെള്ളം കുടിക്കാൻ ഇവിടെ വരുന്നു'' എന്നർത്ഥം. ഇന്നും മൃഗങ്ങൾ ഇവിടെ വെള്ളം കുടിക്കാൻ വരുന്നുണ്ടെന്ന് മുമ്പുപറഞ്ഞ കാൽപ്പാടുകൾ സാക്ഷ്യം വഹിക്കുന്നു. ഈ പ്രത്യേക ലിപിയിലുള്ള മറെറാരു ശിലാലിഖിതം മാത്രമേ കേരളത്തിൽ വേറേ കണ്ടിട്ടുള്ളൂ. അതു് വയനാട്ടിലുള്ള എടയ്ക്കൽ ഗുഹയിലാണെന്നും ഡോക്ടർ എം. ജി. എസ്. പറഞ്ഞു.

പിറേറന്നു രാവിലെ ശങ്കരകോട്



ചോലനായ്ക്ക വർഗ്ഗത്തിലെ രണ്ടു സ്ത്രീകളും ഒരു പെൺകുട്ടിയും

എന്ന സ്ഥലത്തേക്കാണു പോയതു്. ശങ്കരങ്കോട് പ്രദേശം മുഴുവൻ പ്ലാന്റേഷനു വേണ്ടി പുല്ലുംകൂടിപ്പറിച്ച് 'പുണ്യാഹം' കഴിച്ച് ശുദ്ധമാക്കിയിട്ടിരിക്കുകയാണ് സർക്കാർ. പത്തുമുപ്പതു കൊല്ലം മുമ്പ് ഇവിടമെല്ലാം കൊടും കാടായിരുന്നു എന്നാണ് ഇളാപ്പ പറഞ്ഞതു്. ഇവിടെ ഒരു പ്ലോട്ടിന്റെ ഒത്ത നടുവിൽ കരിങ്കല്ലുകൊണ്ടുണ്ടാക്കിയ ഒരു 'പുലച്ചിക്കൽ' തലയുയർത്തി നിൽക്കുന്നു. പെരുങ്കൽ സംസ്കാര കാലഘട്ടത്തിലെ ഒരു ശവസംസ്കാര സ്മാരകമാണിതു്. 'മെൻഹീർ' എന്നറിയപ്പെടുന്ന സ്മാരകം. നാട്ടുകാർ ഇതിനെ'പുലച്ചിക്കല്ലെ'ന്നും 'വീരക്കല്ലെ'ന്നും വിളിക്കുന്നു. കൂപ്പു കോൺട്രാക്ടർമാർ ഇതു നശിപ്പിക്കാത്തതു് ഭാഗ്യമെന്നേ പറയേണ്ടൂ.

മേല്പറഞ്ഞ സ്ഥലത്തുനിന്നും ഉദ്ദേശം രണ്ടുകിലോമീററർ കിഴക്കുമാറി 'പോത്തകുളം' എന്നറിയപ്പെടുന്ന ഒരു വലിയ കുളമുണ്ട്. അഗാധമായ ഈ കുളം കുറേയെല്ലാം മണ്ണിടിഞ്ഞുവീണ് നികന്നിട്ടുണ്ടെങ്കിലും ഇപ്പോഴും ധാരാളം വെള്ളമുണ്ട്. കുളത്തിനു മുകളിൽ പടിഞ്ഞാറു ഭാഗത്തു് അല്പം ഉയർന്ന സ്ഥലത്തു് നിരവധി കെട്ടിടങ്ങളുടെ അവശിഷ്ടങ്ങൾ— പൊട്ടിത്തകർന്ന ചെങ്കല്ലുകൾ, കൂരോടുകൾ—ചിതറിക്കിടക്കുന്നു. നടുവിലായി ഒരു ക്ഷേത്രത്തിന്റെ അവശിഷ്ടങ്ങളുമുണ്ട്. ഒരു ക്ഷേത്രം, അതിനു ചുററുപാടും നിരവധി കെട്ടിടങ്ങൾ, വിശാലമായ ഒരു കുളം—ഇതെല്ലാം മൺമറഞ്ഞുപോയ ഒരു ജനപദത്തിന്റെ വ്യക്തമായ സൂചനകളാണ്. ഇവിടേയും നിഷ്കൃഷ്ടമായ ഒരുത്ഖനനം നടത്തിയാലേ വിശദവിവരങ്ങൾ വെളിവാവുകയുള്ളൂ.

## കിരാതവൃത്തം

സഹസ്രാബ്ദങ്ങൾക്കു മുമ്പുള്ള ചരിത്രസ്മാരകങ്ങൾ ഒരു നാടിന്റെ പുരാവൃത്തത്തിലേക്കു വെളിച്ചം വീശുന്നതു പോലെ തന്നെ പ്രധാനമാണ് പ്രസ്തുത സംസ്കാരം പടുത്തുയർത്തിയ ജനങ്ങളുടെ ഇങ്ങേത്തലയ്ക്കലുള്ള കണ്ണിയും. നിലമ്പൂർ വനങ്ങളിൽ ഉണ്ടെന്നു കേട്ടിട്ടുള്ള ആദിവാസികളെക്കൂടി കണ്ട് അവരുടെ സാംസ്കാരിക പൈതൃകത്തിലേക്കു് ചുഴിഞ്ഞിറങ്ങി എന്തെങ്കിലും കൂടുതൽ ചരിത്രസത്യങ്ങൾ മനസ്സിലാക്കണമെന്ന് ആഗ്രഹമുണ്ടായിരുന്നെങ്കിലും അതിനുള്ള സമയം ഈ യാത്രയിൽ കിട്ടിയില്ല. കിഴക്കുവശത്തു് ഒരു കോട്ടപോലെ ഉയർന്നുനില്ക്കുന്ന 'നാരോക്കല്ലുമല'യുടെ സാനുപ്രദേശങ്ങളിൽക്കൂടി നടക്കുന്നതിനിടയിൽ രണ്ടു സ്ത്രീകളും ഒരു പെൺകുട്ടിയും ഞങ്ങൾക്കഭിമുഖമായി വരുന്നതുകണ്ടു. അവർ ചോലനായ്ക്കൻ എന്ന ഗിരിവർഗ്ഗത്തിൽപ്പെട്ടവരാണെന്ന് മുഹമ്മദ് പറഞ്ഞു. സാധാരണ നാട്ടിലെ സ്ത്രീകളുടേതുപോലുള്ള പരിഷ്കൃതവേഷമാണവരണിഞ്ഞിരിക്കുന്നതു്. സാമാന്യം നല്ല മലയാളത്തിൽ സംസാരിക്കുന്നുമുണ്ട്. കൂപ്പുകളിൽ കൂലിപ്പണി കഴിഞ്ഞു് മടങ്ങുകയാണെന്നു പറഞ്ഞു അവർ. ഒരു മുപ്പതു കിലോമീററർ ദൂരം വടക്കുകിഴക്കായി ആധുനിക പരിഷ്കാരവുമായി വളരെയൊന്നും ബന്ധപ്പെടാത്ത ചോലനായ്ക്കന്മാരെ കാണാൻ കഴിയുമെന്ന് മുഹമ്മദ് പറഞ്ഞു. അതു് അടുത്ത പ്രാവശ്യം വരുമ്പോഴേക്ക് മാററിനിറുത്തിയിട്ട് ഞങ്ങൾ ഇടതൂർന്നു നിൽക്കുന്ന വനത്തിൽക്കൂടി യാത്ര തുടർന്നു. വനവൈരികളുടെ പാദാഘാതത്താൽ വളരെയൊന്നും പങ്കിലമാകാത്ത ആ പ്രദേശം കാട്ടുജന്തുക്കളുടെ വിഹാരരംഗമാണെന്നുള്ളതിന് പ്രത്യക്ഷത്തിൽത്തന്നെ തെളിവുകളുണ്ടായിരുന്നു. വൃക്ഷത്തലപ്പുകൾ കുരങ്ങുകളുടെ വിഹാരരംഗമായിരുന്നു. ആനയുടെ പിണ്ടങ്ങളും കാലടിപ്പാടുകളും എല്ലാ സ്ഥലങ്ങളിലുമുണ്ട്. പച്ചിലമേലാപ്പുകൊണ്ട് കാടിന്റെ ഉൾപ്രദേശവും കാട്ടുമൃഗങ്ങളോടുള്ള ഭയംകൊണ്ട് ഞങ്ങളുടെ ഹൃദയങ്ങളും ഇരുണ്ടിരുന്നു. കുറേക്കൂടി മുന്നോട്ടുചെന്നപ്പോൾ ചിതറിക്കിടക്കുന്ന ഒരു ക്ഷേത്രത്തിന്റെ അവശിഷ്ടങ്ങൾ കണ്ടു. കരിങ്കല്ലുകൊണ്ടുള്ള പീഠവും പ്രണാളിയും പറയത്തക്ക കേടുകൂടാതെ കിടക്കുന്നു. ഏതാണ്ടു രണ്ടു കിലോമീററർ കൂടി പടിഞ്ഞാട്ടു നടന്നപ്പോൾ ഏഴു വീരക്കല്ലുകൾ നിരനിരയായി സ്ഥാപിച്ചിരിക്കുന്നതുകണ്ടു. ഇങ്ങനെ ഋജുരേഖയിൽ ഒരുമിച്ചുകാണുന്ന വീരക്കല്ലുകൾ ദേവികുളത്തിനടുത്തുള്ള ചിന്നക്കനാലിൽ മാത്രമേ വേറെ കണ്ടിട്ടുള്ളൂ.

അസ്തമയത്തോടടുത്തപ്പോൾ ഞങ്ങൾ നെടുങ്കയത്തു തിരിച്ചെത്തി. കരിമ്പുഴയുടെ ഇരുവശത്തുമുള്ള ഇലപ്പടർപ്പിൽക്കൂടി ദൃശ്യമാകുന്ന ആകാശത്തു് മേഘമാലകൾ

(ശേഷം 35-ാം പേജിൽ)



അറനാടൻ ഗിരിവർഗ്ഗത്തിൽപ്പെട്ട ശതായുസ്സു കഴിഞ്ഞ കണ്ടൻ



സൂര്യസോമയുടെ 'കാട്ടുകതിര'യിൽനിന്നൊരു രംഗം

# തൊഴിൽ നാടകങ്ങളുടെ ദുരവസ്ഥ

നമ്മുടെ പ്രൊഫഷനൽ നാടകവേദി ഇന്നും അജ്ഞതയിലും ഇരുട്ടിലുമാണ്. എല്ലാ നാടകധർമ്മങ്ങളെയും അവഹേളിക്കാൻ കഴിയുന്നുവെന്നതാണ് മലയാളത്തിലെ ഇന്നത്തേയും പ്രൊഫഷനൽ നാടകവേദിയുടെ ഏററവും വലിയ നേട്ടമെന്നു തോന്നുന്നു. പുതിയൊരു പ്രഭാതത്തിനുവേണ്ടിയുള്ള ചന്തപ്രസംഗങ്ങൾ നമ്മുടെ തൊഴിൽ നാടകവേദിയിൽനിന്നുയരാൻ തുടങ്ങിയിട്ട് എത്രകാലമായി!

പ്രൊഫഷനൽ നാടകവേദിയെ പ്രോത്സാഹിപ്പിക്കാൻവേണ്ടി സംസ്ഥാന ഗവണ്മെൻറ് വർഷംതോറും നാടകോൽസവം നടത്തുന്നു. അവാർഡുകളും നൽകുന്നു. ഇത്തവണ പന്ത്രണ്ടു നാടകങ്ങൾ മത്സരിച്ചു. ഡിസംബർ മാസത്തിൻെറ അവസാനത്തെ പന്ത്രണ്ടുദിവസം ടാഗോർ തിയേററിലിരുന്നു് തിരുവനന്തപുരത്തെ ജനങ്ങൾ ഈ നാടകങ്ങളെല്ലാം കാണുകയും ചെയ്തു. സൂര്യസോമയുടെ 'കാട്ടുകതിര' ഏററവും മികച്ച അവതരണത്തിനുള്ള അവാർഡ് നേടി. കലിംഗ തിയേറേറഴ്സിൻെറ 'അപരിചിതൻ' എന്ന നാടകം സംവിധാനം ചെയ്ത കെ. ടി. മുഹമ്മദിനാണ് ഏററവും മികച്ച സംവിധായകനുള്ള അവാർഡ്. മികച്ച നടനുള്ള അവാർഡ് എം. എസ്. തൃപ്പൂണിത്തുറയും മികച്ച നടിക്കുള്ള അവാർഡ് എൻ. പി. ശ്രീലതയും നേടി.

അവാർഡുകൾ നൽകപ്പെട്ടുവെങ്കിലും സംസ്ഥാന നിലവാരമുള്ള ഒരു നാടകമെങ്കിലും ഇക്കൂട്ടത്തിലുണ്ടെന്നു പറയാൻ വയ്യ. സംഗമം തിയേറേറഴ്സിൻെറ 'നന്ദി വീണ്ടും വരിക', കലിംഗയുടെ 'അപരിചിതൻ', സൂര്യസോമയുടെ 'കാട്ടുകതിര' എന്നീ മൂന്നു നാടകങ്ങൾ കൂട്ടത്തിൽ ഒരുപടി മുന്തിനിന്നു. നല്ല നടന്മാരുടെ അഭാവം ഇത്തവണ കലിംഗയുടെ നാടകത്തിൽ അനുഭവപ്പെടുകതന്നെ ചെയ്തു.

നമ്മുടെ തൊഴിൽ നാടകങ്ങളിൽ എല്ലാമുണ്ട്; നാടകം മാത്രമല്ല. വർഗ്ഗീയ വികാരത്തിൻെറ വിഷവായു വേററു തകരുന്ന സ്നേഹബന്ധങ്ങളെപ്പററി പറയുന്നു. ബലാത്സംഗം എന്ന ദുരന്തത്തെപ്പററി പറയുന്നു. ഒരു പുതിയ പ്രഭാതത്തിനുവേണ്ടി മുറവിളി കൂട്ടുന്നു. നാശത്തിലേക്കു നയിക്കുന്ന അവകാശത്തർക്കങ്ങളെക്കുറിച്ചു പറയുന്നു. കൂറുമാറുന്ന തൊഴിലാളി നേതാവിനെക്കുറിച്ച് പറയുന്നു. അങ്ങനെയെന്തെല്ലാമെന്തെല്ലാം!

ഈ പന്ത്രണ്ട് നാടകങ്ങളും അമ്പലപ്പറമ്പുകളെയും രാഷ്ട്രീയ സ്റേറജുകളെയുംലക്ഷ്യംവച്ചു കൊണ്ടുള്ളതാണ്. ഒരു പ്രത്യേക സീസണു വേണ്ടി ജനിക്കുന്ന നാടകങ്ങൾ. ഈ നാടകങ്ങളൊക്കെത്തന്നെ നമ്മുടെ കമ്പോളസിനിമയുടെ സ്വാധീനം വേണ്ടത്രയുൾക്കൊള്ളുന്നുമുണ്ട്. പലതിനും താമസംവിനാ, സെല്ലുലോയിഡ് രൂപം ലഭിക്കുകയും ചെയ്യും.

സാധാരണ പ്രേക്ഷകൻെറ ദുർബ്ബലമായ അഭിരുചികളെയാണ് ഈ നാടകങ്ങൾ ലക്ഷ്യം വയ്ക്കുന്നതു്. പല നാടകങ്ങളിലെയും സംഭാഷണങ്ങൾക്ക് യാതൊരുവിധ സാംസ്കാരിക നിലവാരവുമില്ല.

സംവിധായകന്മാരുടെ സാന്നിദ്ധ്യം ഈ നാടകങ്ങളിലൊന്നും അനുഭവപ്പെടുന്നില്ല. സംഭാഷണങ്ങൾ ഹൃദിസ്ഥമാക്കാൻ നടന്മാരെ പഠിപ്പിക്കുന്ന ആൾ തന്നെയാണ് ഇപ്പോഴും നമ്മുടെ പ്രൊഫഷനൽ നാടകവേദിയിലെ സംവിധായകൻ. നാടകത്തിലെ ക്രിയാംശത്തെ സർഗ്ഗപരമായി വികസിപ്പിക്കുന്നതിനുപകരം നിറങ്ങളും സംഗീതവും ഉപയോഗിക്കുക. നിറത്തിനും സംഗീതത്തിനും നാടകത്തിൽ പ്രസക്തിയുണ്ട്. പക്ഷേ, ഇവിടെ നിറങ്ങളും സംഗീതവും പ്രേക്ഷകരെ വിഭ്രമിപ്പിക്കാനാണുപയോഗിക്കുന്നതു്. പലപ്പോഴും പശ്ചാത്തലത്തിൽനിന്നുയരുന്ന സംഗീതം സംവേദനം അസാദ്ധ്യമാക്കിത്തീർക്കുന്നു.

എത്ര ബോധപൂർവ്വമാണ് നടന്മാർ മൈക്കിൻെറ മുമ്പിലേക്കു നീങ്ങിനിൽക്കുന്നതെന്നോ. പ്രശസ്ത നാടകനടിയായ കോഴിക്കോട് വിലാസിനിപോലും ഇതിന്നൊരപവാദമല്ല. ശബ്ദനിയന്ത്രണം നമ്മുടെ പ്രൊഫഷനൽ നാടകത്തിലെ നടന്മാർ പരിശീലിക്കേണ്ടിത്തന്നെയിരിക്കുന്നു.

പന്ത്രണ്ടു നാടകങ്ങളും കണ്ടുകഴിഞ്ഞപ്പോൾ തോന്നിയതിത്രയുമാണ്. സംസ്ഥാനഗവൺമെൻറ് നാടകത്തിന് അവാർഡുകൾ ഏർപ്പെടുത്തുകയല്ല വേണ്ടതു്, പ്രൊഫഷനൽ നാടകസംഘങ്ങൾക്ക് നാടകം പരിശീലിക്കാനുള്ള ഒരു നാടകവിദ്യാലയം സ്ഥാപിക്കുകയാണ് വേണ്ടതു്. സംഗീതനാടക അക്കാദമിയും സ്കൂൾ ഓഫ് ഡ്രാമയും ഈ ദുരവസ്ഥപരിഹരിക്കാൻ മുന്നോട്ടുവരികയും വേണം.

**കൗമുദി ന്യൂസ് സർവീസ്**



**ഉത്തമൻ, ബഷീർ**




**തന്ത്രയോഗം ചിത്രകലയെ ആത്മീയതയിലേക്ക് ഉയർത്തുന്നു. തികച്ചും ഭാരതീയമായ ആ പാരമ്പര്യത്തെക്കുറിച്ച്**

ആധുനിക ചിത്രകലയുടെ തെളിഞ്ഞ ഒരു പാത. മനുഷ്യൻെറ, പ്രപഞ്ചത്തിൻെറ അടിസ്ഥാന വേരുകളിലേക്കുള്ള യാത്രയുടെ തുടക്കം. കേവല സാമൂഹ്യവ്യക്തിഗത ബന്ധങ്ങളിലൂടെ ഉദ്ഭൂതമാകുന്ന പുതുമകളിൽനിന്നും വിഭ്രമങ്ങളിൽനിന്നും ദുരന്തങ്ങളിൽ നിന്നും പ്രാതിഭാസിക തലത്തിലേക്കുള്ള, ഒന്ന് മനുഷ്യനും പ്രപഞ്ചവുമായുള്ള, അല്ലെങ്കിൽ അവനും അവനല്ലായ്മയും തമ്മിലുള്ള കെട്ടുപാടുകളുടെ അതിർ വരമ്പുകളിലേക്ക് വിശദീകരണം തേടി പുതിയ ചിത്രകാരന്മാർ ഇറങ്ങിത്തുടങ്ങി. കേവലകാഴ്ചകൾക്കപ്പുറമുള്ള സത്യത്തിൻെറ അകക്കാമ്പിലേക്ക്, കീറിമുറിച്ചാൽ കാണാത്ത ആത്മാവിലേക്ക് അവർ മനസ്സിനെ അടയിരുത്തുവാൻ തുടങ്ങി. ഈ അന്വേഷണത്തിനു കാരണമാക്കിയ ഒരു ബാഹ്യപ്രചോദനമുണ്ട്. ആധുനികതയുടെ മതമായ ടെക്നോളജി, ബാഹ്യ ആഭ്യന്തര യാഥാർത്ഥ്യങ്ങളെ കീറിമുറിച്ചു നടത്തിയ ജൈത്രയാത്ര കൊണ്ടെത്തിച്ച ആശങ്കാകുലമായ, ദാരുണമായ, അസ്തിത്വാഭിശപ്തതയ്ക്കെതിരായ ഒരു ചലനം കൂടിയായിരുന്നു അതു്. സൈദ്ധാന്തിക ശാസ്ത്രകാരന്മാർക്കിടയിലും ഇത്തരമൊരു നീക്കം കാണാം. [സൗന്ദര്യലഹരിയുടെ അവതാരികയിൽ നടരാജഗുരു ഇതു് വിശകലനം ചെയ്തിട്ടുണ്ട്.]



അക്കിത്തത്തിൻെറ ഒരു രചന

ഈ അന്വേഷണത്വരയിലാണ് പിക്കാസോ ആഫ്രിക്കൻ പുരാതന സിംബലുകളിലേക്കും; പോൾക്ലീ ഈജിപ്ഷ്യൻ ആർട്ടിലെ സ്ഥലപരമായ ദ്വിമാനത്തിലേക്കും നെക്രോ പൊലീസ് ലാൻഡ് സ്കേപിലെ വേട്ടദൃശ്യങ്ങളുടെ സ്ട്രിപ് പാറേറണുകളിലേക്കും ശ്രദ്ധിക്കുവാൻ തുടങ്ങിയതു്. ഈ പ്രത്യേക ചലനത്തിനു സമാന്തരമായാണ് ഇന്ത്യൻ ചിത്രകാരന്മാർ തന്ത്രകലയിലേക്ക് സ്വപ്നാടനം തുടങ്ങിയതെന്നു താരതമ്യപ്പെടുത്താവുന്നതാണ്. തന്ത്രത്തിലേക്കു കടക്കുന്നതിനു മുമ്പ് രണ്ടു കാര്യങ്ങൾ സ്പർശിക്കേണ്ടതു് അനിവാര്യമായിരിക്കുന്നു. ഒന്ന്, പുരാതന കലാകാരന്മാരെല്ലാം അവരുടെ ആശയങ്ങളെ പ്രകടിപ്പിക്കുവാനുള്ള ഒരുപകരണമായിട്ടാണു കലയെ കണ്ടിരുന്നതു്. കേവലസൗന്ദര്യപരമായ കാര്യങ്ങൾക്കു വേണ്ടി പുരാതനഭാരതത്തിൽ കലകൾ നിലനിന്നിരുന്നില്ല. രൂപവും ഉള്ളടക്കവും ഒരിക്കലും ഒരു സമസ്യയല്ലായിരുന്നു. എങ്ങനെ പറയണമെന്നതിനുപരിയായി, പറയേണ്ട കാര്യങ്ങൾക്കനുസൃതമായി മാത്രമായിരുന്നു ഇവിടെ ശൈലി രൂപപ്പെട്ടുവന്നിരുന്നതു്. രണ്ടാമതു്, പുരാതനകലയുടെ സൗന്ദര്യപരമായ വ്യാപ്തിയും ഗഹനതയും, മതബോധവും ആദ്ധ്യാത്മികാനുഭൂതിയും ആർജ്ജിക്കുന്നതിൻെറ ഭാഗമായിട്ടാണ് വളർന്നുവികസിച്ചിട്ടുള്ളതു്. ഇതേററവും പുഷ്കലമായിരിക്കുന്നതു് ഭാരതീയസംഗീതത്തിലാണ്. ഇവിടെ ഭക്തിയും സൗന്ദര്യവും ഒരുമിച്ചുരുക്കിച്ചേർത്തിരിക്കുന്നു. ഇതേ ചിന്താധാരതന്നെയാണ് 'സത്യം, ശിവം, സുന്ദരം' എന്നതിലും അന്തർലീനമായിരിക്കുന്നതു്.

ഇനി തന്ത്രത്തിലേക്കു കടക്കാം...'തന്ത്രം' എന്ന വാക്ക് 'താൻ' എന്ന ധാതുവിൽ നിന്നുൽഭവിച്ചതാണ്. താൻ എന്നാൽ പരക്കുക അല്ലെങ്കിൽ വദ്ധിക്കുക എന്നാണ്.

"തന്ന്യതേ വിസ്താര്യതേജ്ഞാനം
അനേന ഇതിയന്ത്രം."

സർവ്വവ്യാപിയായി വികസിച്ചുകിടക്കുന്ന അറിവ് തന്നെയാണ് തന്ത്രം. എല്ലാ ശാസ്ത്രവും കലയും സാഹിത്യവുമൊക്കെ ഈ അറിവിൽ ലയിച്ചിരിക്കുന്നു. സർവ്വവസ്തുവിലും കുടികൊള്ളുന്നതും ജഗത്തിൽ നിറഞ്ഞു നിൽക്കുന്നതുമായ അറിവായിത്തീരുകയെന്ന ലക്ഷ്യമാണ് തന്ത്രയോഗസാധനയിലൂടെ പുലർത്തുന്നതു് തന്ത്രയോഗം പ്രയോഗസാധനാ ശാസ്ത്രമാണ്. ഇതിൻെറ കർത്താവ് ബ്രഹ്മാവാണ്. ശ്രുതികളിൽ മാത്രം നിലനിന്നിരുന്ന ഈ ശാസ്ത്രം നാരദനെപ്പോലെയുള്ള ഋഷികൾ ബ്രഹ്മാവിൽനിന്നു പഠിച്ചുവെന്നു

പറയുന്നു. ആഗമനിഗമങ്ങൾ, ശാരദാതിലകം, ദേവീമാഹാത്മ്യം, ശിവപുരാണം തുടങ്ങി ഒട്ടേറെ ഗ്രന്ഥങ്ങൾ ഇതിലുൾപ്പെടുന്നു. ദേവിയുടെ ചോദ്യങ്ങൾക്കുള്ള മഹാദേവന്റെ മറുപടിയാണ് ആഗമം. ദേവനിൽനിന്നുവരുന്ന ഉത്തരങ്ങൾ ദേവിയിലേക്ക് ആഗമിക്കുന്നു. നിഗമത്തിൽ ദേവൻ ചോദിക്കുന്നു. ദേവിയിൽനിന്നു ദേവനിലേക്ക് നിർഗ്ഗളിക്കുന്ന ഉത്തരങ്ങളാണ് നിഗമങ്ങൾ.

ഈ യോഗസാധന നിലനിന്നപ്പോഴാണ് ജൈനനും ബുദ്ധനുമൊക്കെ പിറന്നത്. ജൈനചിന്ത അധികം പടരാതെ തളംകെട്ടിനിന്നു. എന്നാൽ ബൗദ്ധചിന്ത പടർന്നു പന്തലിച്ചു. ബുദ്ധന്റെ നിർവ്വാണശേഷം ഹീനയാനം, വജ്രയാനം എന്നിങ്ങനെ ശാഖകളായി പിരിഞ്ഞു. അവ വീണ്ടും ഉപശാഖകളായി പിരിയുന്നുണ്ട്. വൈഭാഷികർ ഹീനയാനത്തോടും സൂത്രാന്തികന്മാർ, വിജ്ഞാനവാദക്കാർ, മഹായാനത്തോടും ബന്ധപ്പെട്ടു. മഹായാനം വളർന്നു. പ്രമുദിത, വിമല, പ്രഭാകരി തുടങ്ങിയ അവസ്ഥകളിലൂടെ കടന്ന് പരിപൂർണ്ണ അറിവായ ബോധിസത്വനാകുന്നത് മഹായാനം കാഴ്ചവച്ചിരിക്കുന്നു. പാരമ്പര്യത്തിന്റെ സ്വാധീനം ഇതിൽ കൂടുതൽ കയറിവന്ന് അതു ബൗദ്ധതന്ത്രമായി. ബൗദ്ധയോഗത്തിന്റെ അടിസ്ഥാന പ്രമാണമായി ഇന്നും ആദരിക്കപ്പെടുന്ന 'മഞ്ജുശ്രീമൂലകല്പം' എ. ഡി. ഒന്ന്, രണ്ട് നൂററാണ്ടുകൾക്കിടയിലായി പ്രത്യക്ഷപ്പെട്ടുവെന്ന് കണക്കാക്കുന്നു. അഭിനവഗുപ്തന്റെ 'തന്ത്രലോകം' മറെറാരു പ്രമാണമാണ്. ബൗദ്ധതന്ത്രത്തിന്റെ അടിസ്ഥാനങ്ങൾ ഇങ്ങനെ വിശദീകരിക്കാം. പരമതത്വം ആദിബുദ്ധനാണ്. അനാദിയും അനന്തവുമാണിത്. സംവരണരൂപിണിയായ ശക്തിയാണ് ആ തത്വത്തിന്റേത്. സംവരണം വ്യാവഹാരികമായ രൂപമാണ്. സദാ ചുററുന്ന വിശ്വം ചിത്രസ്ഥാനീയമാണ്. കാലചക്രം ശക്തിയുക്തമായ രൂപംതന്നെയാണ്. ശക്തി—ശക്തിമൽ സമ്പർക്ക്ജന്യമായ ഈ ജഗത്തിൽനിന്ന് ആദിബുദ്ധനിൽ എത്തിച്ചേരുവാൻ കായ–പ്രാണ–ചിത്തം മുതലായവ ശുദ്ധിപ്പെടുത്താതെ സാധിക്കില്ല. ധമ്മകായയിരിക്കുന്നതു പ്രജ്ഞാനത്തിലാണ്. സംഭോഗ കായയെ പ്രതിനിധീകരിക്കുന്ന ഉപയ ഇഡയും പിംഗലയുമായി ഇവിടെ താരതമ്യം ചെയ്യാം. ഉണരുന്ന കുണ്ഡലിനീശക്തി സുഷുമ്നയിലൂടെ സഹസ്രാരത്തിലെത്തി ആനന്ദം പകരുന്ന നിർവ്വാണ പ്രക്രിയയും ബൗദ്ധതന്ത്രം ഉൾക്കൊണ്ടു.

> വാമഗായാ ഇഡാ നാഡീശുക്ല–
> ചന്ദ്രസ്വരൂപിണി||
> ശക്തിരൂപ ഹിസാ ദേവി
> ശക്ശത് അമൃതവിഗ്രഹേ||
> ഭക്ഷേതു പിംഗല നാമ
> പുരുഷ സൂര്യവിഗ്രഹ|
> രുദ്രാത്മിക മഹാദേവി
> ഭംഭമി കേശാരപ്രഭോ||

ആനന്ദം തരുന്ന ചന്ദ്രസ്വരൂപിണി ഇഡയും സംഭോഗരസം ഉൾക്കൊള്ളുന്ന പിംഗലയായ സൂര്യദേവൻ പുരുഷനായും ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നു. ബീജരൂപത്തിലിരിക്കുന്നതു ദേവനും ആനന്ദം നൽകുന്നതു ദേവിയുമാണ്. ഇതു് ഹേവാജ്ഞ തന്ത്രത്തിൽ നിന്നാണ്. ലാലന–രസന ചന്ദ്ര സൂര്യന്മാരായും കമ്മ നിമ്മന മുദ്ര ഇഡ–പിംഗലയായും പുരുഷ–പ്രകൃതി ആശയത്തെ ബുദ്ധതന്ത്രയോഗം പ്രകീർത്തിക്കുന്നു. യോഗാചാരം ബൗദ്ധതന്ത്രയോഗത്തെ വളരെയധികം സ്വാധീനിക്കുകയും അതിന്റെ വളർച്ചയിൽ നിർണ്ണായകമായ പങ്കു വഹിക്കുകയും ചെയ്യുന്നു. ഭാരതത്തിന് വിലപിടിച്ച സംഭാവനകൾ നൽകിയ ബൗദ്ധചിന്ത മററു ദേശങ്ങളിലേക്കു കടന്നുപോയി. ചൈനയിലും ജപ്പാനിലും പുതിയ രീതിയിൽ പ്രത്യക്ഷപ്പെട്ടുതുടങ്ങി.

അദ്വൈതദർശനത്തിന്റെ ആഗമനത്തോടെ ചെറിയ ഗോത്രങ്ങളിലായി നിലനിന്നിരുന്ന തന്ത്രയോഗം ഗ്രന്ഥങ്ങളിലൂടെയും മററും പുറത്തുവരാൻ തുടങ്ങി. ഈ തന്ത്രത്തിന്റെ രണ്ടു ശാഖകൾ കൗളാചാരവും സമയാചാരവുമാണ്. കൗളാചാരം യാഥാസ്ഥിതിക മതശാസനകളോട് ഒരു റെബൽ നിലപാടാണു സ്വീകരിച്ചിരിക്കുന്നത്. അതിന് അഞ്ചു തട്ടുകളുണ്ട്. ഇതിലൊന്ന് മദ്യമാംസമദിരാക്ഷീലഹരികളിലൂടെയുള്ള കടന്നുപോക്കാണ്. മേല്പറഞ്ഞ ലഹരികളോടുള്ള ശരീരത്തിന്റെ ആസക്തി വികസിപ്പിച്ച് അവസാനം അതിന്റെ സ്വാധീനത്തിൽ നിന്നുതന്നെ ഉയർന്നുപോകുകയെന്നതാണ് ഈ അനുഷ്ഠാനത്തിന്റെ ചേതന. സമയാചാരം യാഥാസ്ഥിതിക വിധിവിലക്കുകളിൽ നിന്നുകൊണ്ടുതന്നെ മന്ത്ര, പൂജ, സ്തോത്ര, സാധന മുതലായവയെ ആശ്രയിച്ചുപോരുന്നു. ഇതിന്റെ സാത്വികഭാവം കൂടുതൽ പ്രചാരത്തിനു വഴിതെളിയിച്ചു. എന്നാൽ കാളിപൂജകളിലൂടെ, ബലികളിലൂടെ കൗളാചാരംകൾ സ്വഭാവം പുലർത്തി നിലനിൽക്കുന്നു. ഇരുവരും ശിവശക്തി സംയോഗം പ്രാപ്തമാക്കുന്നതിന് യോഗസാധന നടത്തുന്നു.

## യന്ത്രം

ആധുനിക തന്ത്രചിത്രകാരന്മാർ തങ്ങളുടെ പുതിയ പരീക്ഷണത്തിന് ഒത്തെടുത്തിരിക്കുന്നത് യന്ത്രങ്ങളെയാണ്. എന്താണ യന്ത്രം? തന്ത്രത്തിൽ യന്ത്രത്തിനുള്ള സ്ഥാനമെന്താണ്?

മന്ത്രത്തിലൂടെ യന്ത്രത്തെ മനസ്സിലാക്കുകയാണ് എളുപ്പം.

> യന്ത്രം മന്ത്രമയം പ്രോക്തം
> മന്ത്രാത്മദേവതൈ വഹി
> ദോഹത്മനാര്യധാ ഭേധോ
> യന്ത്രദേവതയൊസ്തത ||

മന്ത്രാത്മാവായ ദേവതയെ വഹിച്ചിരിക്കുന്ന യന്ത്രം മന്ത്രമയമാണ്. ദേഹാത്മാവിൽ ആരാധിക്കുന്ന ദേവത മന്ത്രദേവതയുമാണ്.

തന്ത്രസിദ്ധാന്തപ്രകാരം 50 മാന്ത്രിക ശബ്ദങ്ങളിൽ നിന്നാണ് പ്രപഞ്ചം ഉത്ഭവിച്ചത്. സൂക്ഷ്മപ്രപഞ്ചം അഗോചരമായിരിക്കുന്നതുപോലെ അതോടൊപ്പം ഉടലെടുക്കുന്ന സൂക്ഷ്മസ്വരങ്ങളും കേൾക്കുവാൻ പ്രയാസമാണ്. ഗുരു കൊടുക്കുന്ന മന്ത്രങ്ങളുടെ രൂപത്തിലൂടെയാണ് സാധകർ തങ്ങളുടെ ആന്തരിക ഘടനകളെ പൊളിച്ചെഴുതുന്നത്. തന്ത്രകാരന്മാർ മന്ത്രത്തെ കാണുന്നത് മനസ്സിന്റെ ഘടനയെ മാററിസ്ഥാപിക്കാനുള്ള ഒരു ഉപകരണമായിട്ടാണ്. ഈ വാക്കുകളുടെ താളാത്മകആവർത്തനത്തിലൂടെ ഉത്ഭവിക്കുന്ന അവസ്ഥകൾ വാക്കുകളുടെ അർത്ഥവുമായി ബന്ധപ്പെട്ടതല്ല. ഏററവും പ്രധാന ഏക സ്വരമന്ത്രമായ ഓം മൂന്നു മന്ത്രാക്ഷരങ്ങളുടെ സമന്വയമാണ്. ഓരോ മന്ത്രത്തിനും അതിന്റെ രൂപങ്ങളുണ്ട്. അതാണ് യന്ത്രങ്ങൾ. 'അ' നേർരേഖയേയും, 'ഉ' അർദ്ധവൃത്തത്തേയും, 'അം' കേവലബിന്ദുവിനേയും വഹിക്കുന്നു. ഒരു ബിന്ദു ബാഹ്യാകർഷകങ്ങൾക്കൊന്നും അടിമപ്പെടാതെ സഞ്ചരിക്കുകയാണെങ്കിൽ അതൊരു നേർരേഖയായിരിക്കും. തടസ്സരഹിതമായ മുന്നേററമാണ് നേർരേഖ അർത്ഥമാക്കുന്നത്. അടിയിലേക്കു ചൂണ്ടുന്ന ത്രികോണം പ്രകൃതിയേയും മുകളിലേക്കു ചൂണ്ടുന്നത് പുരുഷനേയും പ്രതിനിധാനം ചെയ്യുന്നു. പ്രതിബന്ധങ്ങളേയും കെട്ടുപാടുകളേയും തകർത്ത് പ്രാപഞ്ചിക ബോധത്തിലേക്കുയരുന്ന മാനസികാവസ്ഥയെ രണ്ടാമതു പറഞ്ഞത് സൂചിപ്പിക്കുന്നുവെങ്കിൽ അധമ പ്രകൃതിയിലേക്കു വഹിച്ചുകൊണ്ടുപോകുന്ന മാംസത്തിന്റെ സ്വാധീനം അന്വർത്ഥമാക്കിയിരിക്കുന്നു ആദ്യത്തേത്. എല്ലാം അന്തിമമായി വന്നുചേർന്ന് അസ്തിത്വം സാദ്ധ്യമാക്കുന്ന പ്രതീകമാണ് വൃത്തം. പ്രപഞ്ചത്തിന്റെ സ്ഥിതി കൂടി ഇവിടെ ഉദ്ദേശിക്കുന്നുണ്ട്. മററു ചില മന്ത്രാക്ഷരങ്ങളായ ക്ലീം, ശ്രീം, റീം മുതലായവ പ്രപഞ്ചോല്പത്തി, സ്ഥിതി, ലയങ്ങൾ എന്നിവയ്ക്കു വേണ്ടി നിലനിൽക്കുന്നു. ശബ്ദപ്രകാശബന്ധത്തെക്കുറിച്ച് അഗാധബോധമുള്ളവരായിരുന്നു തന്ത്രയോഗികൾ. പ്രകാശതരംഗങ്ങളാണ് വർണ്ണങ്ങൾക്കു കാരണം. പ്രകാശം ശബ്ദത്തിന്റെ മറെറാരു തരംഗവേഗഫലമാണ്. പ്രകൃതിയിലെ സ്ഥലകാലബന്ധിതമായ എല്ലാ വസ്തുക്കളും കേന്ദ്രീകൃതമായ പ്രകാശത്തിന്റെ വ്യത്യസ്തഭാവങ്ങളാണ്. [ഇവിടെ $E=MC^2$ ഓർമ്മിക്കുക] ഓരോ രൂപത്തിനും അതനുസരിച്ച വർണ്ണവും ഓരോവർണ്ണത്തിനു നിശ്ചിത അർത്ഥവും വ്യക്തമാക്കിയിട്ടുണ്ട്. ഓരോ മന്ത്രത്തിന്റെയും രൂപങ്ങൾ മന്ത്രജപത്തിന്റെ നിശ്ചിത ഘട്ടങ്ങളിൽ വാക്കുകളുടെ സ്ഫുടതയും ഉച്ചാരണ ദൃഢതയുമനുസരിച്ച് ദൃശ്യമാകുന്നു. ബിന്ദു, രേഖ, ത്രികോണം, വൃത്തം മുതലായ ജ്യോമതീയ രൂപങ്ങളാണ് ഇങ്ങനെ പ്രകടിതമാകുന്ന യന്ത്രങ്ങൾ.

യന്ത്രത്തിന്റെ ആത്മാവായ മന്ത്രത്തെ ഒഴിവാക്കിയേ ചിത്രകാരന്മാർക്ക് അതു പയോഗിക്കാൻ പററുകയുള്ളൂ എന്നത് ചിത്രകലയുടെ പരിമിതിയാണ്. എന്നാൽ താന്ത്രിക് കാഴ്ചപ്പാടിലൂടെ നോക്കുമ്പോൾ അതു് ജീവനില്ലാത്ത പ്രവൃത്തിയാണ്. ക്ഷേത്രഗണിതരേഖകൾ കൊണ്ട് ത്രികോണങ്ങളും പത്മവും ഗോളവും മന്ത്രങ്ങൾ ഉൾപ്പെടുത്തി ആരാധിക്കുന്ന ദേവനേയോ ദേവിയേയോ പ്രതീകവൽ



ക്കരിച്ച് വരയ്ക്കുന്നതാണ് യന്ത്രത്തിന്റെ രീതി. ബീജമന്ത്രങ്ങൾ എപ്പോഴും യന്ത്രങ്ങളിൽ സുനിശ്ചിതമാണ്. മനുഷ്യശരീരത്തിന്റെ അകത്തെ ഏഴുഭാഗങ്ങളായി തിരിച്ച് ഓരോന്നിനും ഓരോ ചക്രങ്ങൾ തന്ത്രശാസ്ത്രം നിർണ്ണയിച്ചിരിക്കുന്നു. മൂലാധാരം 4 ദളങ്ങളോടു കൂടിയ പത്മമാണ്. ഇതിന്റെ ബീജമന്ത്രം 'ലം' ആണ്. സ്വാധിഷ്ഠാനം ആറു ദളങ്ങൾ വഹിക്കുന്നു. 'മം' ബീജമന്ത്രത്തോടെ. 'രം' ബീജമന്ത്രമുള്ള മണിപുരയ്ക്ക് 10 ദളങ്ങളുള്ളപ്പോൾ 'യം' ബീജമന്ത്രമുള്ള അനാഹതയ്ക്ക് 12 ദളങ്ങളുള്ള പത്മമാണുള്ളത്. വിശുദ്ധി ചക്രം 'ഹം' ബീജമന്ത്രവും 16 ദളങ്ങളുള്ള പത്മവും ആജ്ഞാചക്രം 2 ദളപത്മവും ഓം ബീജമന്ത്രവും, സഹസ്രാരം 1000 ദളപത്മവും സച്ചിദാനന്ദ പരമശിവവുമായ ഏററവും ഉന്നതാവസ്ഥയുമാണ്.

ബീജമന്ത്രങ്ങളോരോന്നും ശിവശക്തിയായിരിക്കേതന്നെ ഓരോ ദേവീ–ദേവഗണത്തെ കാണിക്കുന്നു. 'ക്രീം' മന്ത്രം കാളിയെ പ്രതിഫലിപ്പിക്കുന്നു. ഭൂപുരം എട്ടു ദളവൃത്തം, പഞ്ചത്രികോണം, ബിന്ദു മുതലായവ അടങ്ങിയിരിക്കുന്ന കാളിയന്ത്രത്തിൽ സൃഷ്ടിസ്ഥിതിലയത്തേയും അതേ സമയംതന്നെ അനാദിത്വവും അനന്തവും സന്നിവേശിപ്പിച്ചിരിക്കുന്നു. എട്ടു ദളങ്ങളോടുകൂടിയ പത്മം പ്രകൃതിയുടെ തന്മാത്രകളായ പൃഥ്വി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിവയുൾപ്പെടെ എട്ടു ചേരുകളോടുകൂടി അറിയപ്പെടുന്ന കാളിയുടെതന്നെ വകഭേദമാണ്. ഉപാസകൻ യന്ത്രത്തിൽ കേന്ദ്രീകരിച്ച് ബീജമന്ത്രങ്ങൾ ജപിക്കുന്നു. മന്ത്രധ്വനികൾ ഇഡ പിംഗല എന്നിങ്ങനെ ദ്വൈതമായിരുന്നതിനെ അദ്വൈതമാക്കുന്നു. കുണ്ഡലിനി ശക്തി ഉണരുന്നു. അതു സുഷുമ്നയിലൂടെ സഹസ്രാരത്തിലേക്കു കുതിച്ച് അദ്വൈതം സാക്ഷാത്കരിക്കുന്നു.

## വർണ്ണങ്ങൾ

തപദർശനത്തിൽ വെളിപ്പെട്ടു വരുന്നതാണ് വർണ്ണങ്ങൾ. അതുകൊണ്ടുതന്നെ ഓരോന്നിനും അർത്ഥം നിർണ്ണയിക്കപ്പെട്ടിരിക്കുന്നു. ഓം മന്ത്രം, ശബ്ദം, മോഹം മുതലായവയ്ക്ക് വെളുത്ത നിറവും; കിഴക്ക്, ദേശം, ഹൃദയം എന്നിവയ്ക്ക് നീലയും; തെക്ക്, പൊക്കിൾ, തുടങ്ങിയവയ്ക്ക് മഞ്ഞ നിറവും; പടിഞ്ഞാറ്, വായ് എന്നിവയ്ക്ക് ചുവപ്പും; വടക്ക്, പാദം മുതലായവയ്ക്ക് പച്ചയുമായി അടിസ്ഥാനവർണ്ണങ്ങൾ വിഭജിക്കപ്പെട്ടിരിക്കുന്നു. യോഗസാധനയിലൂടെ പടിപടിയായി വരുന്ന മാററം ഈ അടിസ്ഥാന വർണ്ണങ്ങൾ ലയിപ്പിച്ചുകൊണ്ട് ഉപയോഗിക്കുന്നു. സത്വരജസ്തമോ ഗുണങ്ങൾക്ക് വെള്ള, ചുവപ്പ്, കറുപ്പ് എന്നീ നിറങ്ങളും നിശ്ചയിച്ചിട്ടുണ്ട്. ശരീരത്തിന്റെ ആന്തരിക പ്രവർത്തനങ്ങളായ ദഹനം, ശ്വാസോച്ഛ്വാസം, രക്തസംക്രമണം, ലൈംഗിക പ്രക്രിയ എന്നിവ നിർവ്വഹിക്കുന്ന ഊർജ്ജത്തെ ശരീര ശാസ്ത്രജ്ഞന്മാർ അഞ്ചു് വായുക്കളായി തരംതിരിച്ചിരിക്കുന്നു. അവയാണ് പ്രാണൻ, അപാനൻ, സമാനൻ, വ്യാനൻ, ഉദാനൻ. ഇവ ഓരോന്നിനും ഓരോ വർണ്ണമുണ്ട്. പ്രാണന് മരതകം, അപാനന് സന്ധ്യാസൂര്യന്റെ ചുവപ്പ്, സമാനന് വെളുപ്പ്, വ്യാനന് ദാരുപുഷ്പത്തിന്റെ വെളുപ്പ്, ഉദാനന് അഗ്നിയുടേയും ഇടിമിന്നലിന്റേയും നിറം.

## നാഗം

ക്രീററ്, ഈജിപ്ത് തുടങ്ങിയ എല്ലാ സംസ്കാരങ്ങൾക്കും അവയുടേതായ പ്രതീകാർത്ഥമുണ്ട് നാഗത്തിന്. ഏററവും രൂക്ഷമായ സ്പർശനവിശേഷംകൊണ്ട് ചുരുങ്ങിയ നിമിഷങ്ങളിൽ അവാച്യാനുഭൂതി കിട്ടുന്ന പ്രക്രിയ പാമ്പാണ് ആദമിനും ഹവ്വയ്ക്കും കാണിച്ചുകൊടുത്തത്. പ്രാപഞ്ചികശാസ്ത്രമനുസരിച്ച് അതു് കാലത്തെ സൂചിപ്പിക്കുന്നു. ആദിശേഷനും അനന്തനും കേവലസമയത്തെ ദ്യോതിപ്പിക്കുന്നു. കേവലസമയമെന്നാൽ ഭാവിഭൂതവർത്തമാനങ്ങളിൽനിന്നും മുക്തമായ കാലമാണ്. പ്ലോട്ടിനസ് മോമെൻറ് എന്നു വിളിക്കുന്ന ഇതു് ഗുണപരമാണ്. അളവിനെ സംബന്ധിച്ചതല്ല. അയാൾ 60 വയസ്സുവരെ ജീവിച്ചു, അവൾ ചെറുപ്പമാണെന്നൊക്കെ മനസ്സിലാക്കുന്നതു സമയബദ്ധിതമായ ഈ ക്വാൻടിറേററീവ് കാലത്തിലൂടെയാണ്. മനസ്സിനെ അതിന്റെ എല്ലാ പ്രവർത്തനങ്ങളിൽനിന്നും മോചിപ്പിച്ച് നിശ്ചലാവസ്ഥ പ്രാപ്തമാക്കുകയാണെങ്കിൽ ഗുണപരമായ ഈ കാലത്തെ അനുഭവിക്കാം. ഇതു നിർഗ്ഗുണബ്രഹ്മത്തോടടുത്തു നിൽക്കുന്നു. നിർഗ്ഗുണമെന്നാൽ ഗുണമില്ലാത്തതെന്നല്ല. നിഗ്രഹമായ ഗുണത്തോട് കൂടിയതെന്നാണർത്ഥം. കാലത്തിന്റെ സമയബന്ധിതസ്വഭാവത്തിലാണ മായാവിലാസം നടമാടുന്നത്. യുങ്ങിന്റെ ശിഷ്യനായ എറിക്ന്യൂമാൻ മിത്തുകളുടെ ആഴമേറിയ ഖനികളിൽ കുഴപ്പുകത്തി തന്റെ ദാർശനിക ഉൾക്കാഴ്ചയിലൂടെ നാഗത്തെ വിശകലനം ചെയ്തിട്ടുണ്ട്. സ്വന്തം വായ് ഭക്ഷിക്കുന്ന യുറോബറോസുമായി നാഗത്തെ താരതമ്യപ്പെടുത്തിയിരിക്കുന്നു അദ്ദേഹം. ആലിലയിൽ കാലിന്റെ തള്ളവിരൽ വായിലാക്കി മുല കുടിക്കുന്നതുപോലെ കിടക്കുന്ന കൃഷ്ണനും നാഗത്തെയാണ പ്രതീകവൽകരിക്കുന്നതെന്നദ്ദേഹം കരുതുന്നു. ഇന്ത്യൻ മിത്തുകളെക്കുറിച്ച് അവഗാഹ പഠനം നടത്തിയ സിമ്മറും ഇതിനോടു യോജിക്കുന്നുണ്ട്.

ശിവശക്തി സമ്മേളനം ആത്യന്തികമായി കാണുന്ന തന്ത്രയോഗസാധനയെ ചിത്രശില്പികൾ ഏതു ഗോത്രങ്ങളിലൂടെ വിഷയമാക്കിത്തുടങ്ങി എന്നു പറയാൻ വയ്യ. ബ്രഹ്മപുത്ര താഴ്വരയിൽനിന്നു കണ്ടെടുത്ത ലിംഗരൂപസദൃശവും എന്നാൽ സ്ത്രീപുരുഷസമ്മേളിതവും എന്നു തോന്നിക്കുന്ന പുരോഭാഗത്തു ചുവപ്പുനിറമുള്ള ശില ഈ രംഗത്തെ ഒരു പൗരാണിക



ഹരിദാസന്റെ ബ്രഹ്മസൂത്രം




## പാലാ

ദേവീക്ഷേത്രങ്ങളോടനുബന്ധിച്ചു് ഘണ്ടാകർണ്ണൻ എന്നൊരു ദേവതാസങ്കല്പം കൂടിയുണ്ട്. കാതിൽ മണി കെട്ടിയവൻ എന്നാണു വാക്കിനർത്ഥം. ദാരുകൻ എന്ന അസുരനെ നിഗ്രഹിക്കാൻ ശിവൻ കാളിയെ മൂന്നാം കണ്ണിൽ ജനിപ്പിച്ചു. അവൾ അസുരനെ സംഗ്രഹിച്ചപ്പോൾ ദാരുകപത്നിയായ 'മനോദരി' ദുഃഖനിവാരണാർത്ഥം ശിവനെ തപസ്സുചെയ്തു പ്രസാദിപ്പിച്ചു. ശിവൻ സ്വന്ത ശരീരത്തിലെ വിയർപ്പുതുള്ളികൾ അവൾക്കു കൊടുത്തു് അതു് ആരുടെമേൽ പ്രയോഗിക്കുന്നുവോ അവർക്കു മസൂരി ബാധിക്കുമെന്നു വരംകൊടുത്തു. മനോദരിയാകട്ടെ പോയവഴി തൻെറ ശത്രുവായ കാളിയെ കണ്ടുമുട്ടി വിയർപ്പുതുള്ളികളെ കാളിയിൽത്തന്നെ പ്രയോഗിച്ചു. കാളി മസൂരിബാധയാൽ കുഴങ്ങി. ഇതറിഞ്ഞ ശിവൻ അവളുടെ രക്ഷയ്ക്കായി രണ്ടാമതു സൃഷ്ടിച്ചുവിട്ട ഭീകരരൂപിയാണു് ഘണ്ടാകർണ്ണൻ. കൃഷ്ണാവതാരത്തിൽ ഘണ്ടാകർണ്ണനു് ദിവ്യത്വം സിദ്ധിക്കുകയും കാളീക്ഷേത്രങ്ങളിൽ അദ്ദേഹം പൂജാർഹനായിത്തീരുകയും ചെയ്തു. 'വല്യച്ഛൻ' എന്ന ഓമനപ്പേരിലാണു് ആ ദേവത അറിയപ്പെടുന്നതു്. 'തടിതുള്ളൽ' എന്നതാണു് വഴിപാടു്. തടിയെന്ന പലഹാരം ചുട്ടെടുക്കുന്നതു് ചിതയിലെ ശവസംസ്കാരരൂപത്തിലത്രേ. ഘണ്ടാകർണ്ണനും കൂട്ടരും ഘോരരൂപികളായി നടന്ന കാലത്തെ ആഹാരാദി ദിനചര്യകളെ അനുസ്മരിപ്പിക്കുന്നതാണു് ആ ചടങ്ങ്. വളരെ ആർഭാടത്തോടുകൂടി ദേവീഭക്തന്മാർ ഇന്നും 'തടിതുള്ളൽ' എന്ന ആചാരം നിലനിറുത്തിപ്പോരുന്നു. അതിനുള്ള പ്രത്യേക കാലഘട്ടം മേടമാസമാണ്.

ദാരുകൻ ഭീകരൻ ലോക-
ദാരുവിൻ കട വെട്ടവേ
ദേവ മാനവ വംശത്തി-
ന്നാവലാതികൾ നീളവേ

ഫാലനേത്രം തുറന്നീശൻ
സംജനിപ്പിച്ച കാളിയെ
അവളോ കരവാളത്തി-
ന്നിരയാക്കീ കരാളനെ

ഭർത്തൃനാശത്തിനാൽ ദുഃഖ-
മഗ്നയായ മനോദരി
സർവ്വസ്വവും സമർപ്പിച്ച
ശർവ്വപാദങ്ങൾ കുപ്പിനാൾ

'ദേവ, ഞാനെങ്ങിനിപ്പോകേണ്ടു? ജീവിത-
മേവമനാഥമായ് ദുർഗ്ഗ മൂലം
ഭാവിയിലെൻ ഹതജീവനുണരുവാൻ
ഭാവുകമേകണേ ദീനബന്ധോ!'

തനി തനുവാകെ വിയർത്തു മഹേശ്വരൻ
ചിന്തയിലാണ്ടു നറുങ്ങുനേരം

സൃഷ്ടിയായി പരിഗണിക്കാവുന്നതാണ്. ബുദ്ധൻെറ ആഗമനത്തിനു ശേഷമാണു് പൗരാണിക കലയുടെ വളർച്ച ധ്രുതഗതിയിലായതു്. പാരമ്പര്യസ്വാധീനം വളരെ ഉൾക്കൊണ്ട ബുദ്ധതന്ത്രയോഗം എല്ലാ ഗോത്രങ്ങളിലും വർഗ്ഗങ്ങളിലും കടന്നുചെന്നു പരിവത്തനമുണ്ടാക്കുവാൻ തുടങ്ങി. അതോടൊപ്പം സാധകരായ ചിത്രകാരന്മാർ തന്ത്രകലയെ രൂപപ്പെടുത്തുവാനും. ഏതാണ്ട് എ. ഡി. രണ്ടിനും മൂന്നിനുമിടയ്ക്കായി പ്രത്യക്ഷപ്പെട്ട ബോധിസത്വൻെറ ചിത്രം ജ്യോമതീയ രേഖകളും സംബലുകളും വർണ്ണങ്ങളും കൊണ്ടു യോജിപ്പിച്ചിരിക്കുന്നു ഇതിൽ യോഗസാധകൻെറ പ്രാണചലനക്രമംപോലെ ആകാരം രൂപപ്പെടുത്തിയിരിക്കുന്നു. വജ്രപാണി, വജ്രസത്വശില്പങ്ങളും, ബുദ്ധവജ്രസത്വൻെറ പരമോന്നതാവസ്ഥയെ ആവിഷ്കരിച്ചിരിക്കുന്ന മണ്ഡലവുമൊക്കെ ഇതേ രീതിയിൽ പ്രത്യക്ഷപ്പെട്ടതാണ്. ഏഴാംനൂററാണ്ടു് മുതലാണു് ഇതു കൂടുതൽ സമ്പന്നമാകുവാൻ തുടങ്ങിയതു്. പ്രോട്ടോ ലിംഗ്വിസ്ററിക് മാതൃകയിൽ രചിക്കുന്ന യന്ത്രങ്ങൾ സാധകൻ ഉപയോഗിച്ചു തുടങ്ങിയതു് ശങ്കരാചാര്യരുടെ കാലം മുതലാണ്. ഹിമാചൽ പ്രദേശ്, നേപ്പാൾ, രാജസ്ഥാൻ, ബംഗാൾ എന്നിവിടങ്ങളിൽ ചിത്രകാരന്മാർ ചിത്രങ്ങളെ കാഴ്ചവസ്തുവായല്ല കാണുന്നതു്. അവരുടെ രചനകൾ പ്രത്യേകമായ അനുഭൂതി സൃഷ്ടിക്കുന്നവയാണ്. സാധകനിൽ മാറിമാറി വരുന്ന അവസ്ഥയെ പ്രപഞ്ചത്തിലെ വർണ്ണരാജികളുമായി ബന്ധപ്പെടുത്തിയാണു മണ്ഡലവും യന്ത്രങ്ങളും വരച്ചിരിക്കുന്നതെന്ന കാര്യം പ്രത്യേകം ശ്രദ്ധേയമാണ്.

ആധുനിക ഭാരതീയ ചിത്രകാരന്മാർ ഈ ദിശയിലേക്കു് തിരിഞ്ഞതു പണിക്കരുടെ ചുവടുപററിയാണ്. പക്ഷേ പണിക്കർ ഒരു കൊച്ചുകുട്ടിയുടെ നോട്ടുപുസ്തകം തുറന്നുകണ്ടതാണു് ഈ ശൈലിയിലേക്കു തന്നെ തുറന്നതിനു് കാരണമെന്നു പറയുന്നു. പ്രഭാകർ ഭാർവെ, ജി. ആർ. സന്തോഷ്, ബിരൻദെ, ഓംപ്രകാശ്, ധൻ രാജ് ഭഗത്, അക്കിത്തം നാരായണൻ, ജെ. സ്വാമിനാഥൻ, കെ. വി. ഹരിദാസൻ എന്നിവരെല്ലാം ഈ ദിശയിലേക്കാണു സൃഷ്ടികർമ്മം കേന്ദ്രീകരിച്ചിരിക്കുന്നതു്. ഇവരുടെ സൃഷ്ടികൾ കാണാനുള്ള അവസരമില്ലായ്മ താന്ത്രിക് ഭാഷയുടെ പുനരാവിഷ്കാരം എത്രമാത്രം സജീവമായി നിലവിൽ വന്നു എന്നു മനസ്സിലാക്കാൻ തടസ്സമുണ്ടാക്കുന്നു.



ദാനവി തൻ കൈക്കുടന്നയിൽ വീഴ്ത്തിനാൻ
മേനി വിയർപ്പണിമുത്തുകളെ.

'ശത്രുവിൻ നേക്കിതെറിയുകിലപ്പൊഴേ
തത്ര മസൂരിക്കുരുക്കളാകും
നിന്നെബ്ഭയപ്പെട്ടു പൂജിക്കുമെല്ലാരും
മന്നിൽ നീയെന്നും മസൂരിമാല.'

സന്തുഷ്ടയായ്ത്തീന്ന മനോദരിക്കു
സന്ധിച്ച യാദൃച്ഛിക ഭാഗധേയം
ചിന്തിച്ചു നിൽക്കാതവൾ നീങ്ങി ദൂരെ-
യെന്താണു കാണുന്നതു കാളിയാണോ?

വരുന്നു, താൻ തേടിയ വള്ളി, കൈയി-
ലിരുന്നതാം സ്വേദമെറിഞ്ഞു നേരേ
നിറഞ്ഞു മെയ്യാകെ മസൂരി, കാളി-
മറിഞ്ഞുവീണാൾ ജ്വരബാധയാലേ.

തനിക്കു വൈധവ്യമിയററിയോളെ-
ത്തകർത്ത സംതൃപ്തിയിൽ നീങ്ങി മാല
കലങ്ങി കാര്യം, ശിവശൈലമാകെ-
ക്കലുങ്ങി, തൃക്കണ്ണു തുറന്നു രുദ്രൻ

പിറന്നിതത്യുഗ്ര വിരൂപവേഷം
ഉദഗ്രഭാവം നരസിംഹനാദം
ദണ്ഡായുധൻ നിന്നു നമിച്ചു 'ഘണ്ടാ-
കർണ്ണൻ' മഹേശൻെറയനുജ്ഞ കേൾക്കാൻ

'നിന്നോമനപ്പെങ്ങൾ മസൂരികൊണ്ടു
സന്നാഭയായ് വീണു കിടപ്പു മന്നിൽ
നിൻ നാവിനാൽ നക്കിയെടുത്തു ദീന-
മൊന്നാകെ നീക്കാൻ നടകൊൾക വേഗം,

അച്ഛൻെറയാജ്ഞയാലപ്പൊഴേ ചെന്നുത-
ന്നഗ്രജയ്ക്കുള്ളുന്ന രോഗം ശമിപ്പിച്ചു—
വ്യഗ്രത തീർത്തുടൻ കൈലാസ സീമയി-
ലെത്തിച്ച പുത്രനെപ്പുൽകിനാനീശ്വരൻ.

'നിർണ്ണയം പെങ്ങൾക്കു നീ തുണയാകണം
നിന്നെയേല്പിപ്പു ഞാൻ ഭൂതഗണങ്ങളെ
വ്യാപരിച്ചാലുമിക്കാനന ഭൂമിയിൽ
ദ്വാപരസംക്രമത്തോളം; യദൂത്തമൻ
നിന്നിൽ പ്രസാദിച്ചു ദേവതാമാർഗ്ഗത്തി-
ലുന്നയിച്ചീടും, കൃതാർത്ഥനാമന്നു നീ!,'

ഹിമവൻ മുടികളിൽ കേദാരനാഥങ്ങളിൽ
സുമനസ്സോജോമയ മാനസ തീർത്ഥങ്ങളിൽ

പച്ചിലപ്പടർപ്പണിപ്പാൽപ്പുഴക്കയങ്ങളിൽ
കച്ഛമേഖലകളിൽ കാഞ്ചന ശൃംഗങ്ങളിൽ

കൂട്ടിനു വേതാളങ്ങൾ ഭൂതങ്ങൾ സദാ, കൂടി-
യാട്ടവും കൂത്തുംകൊണ്ടു മേളിച്ചു ഘണ്ടാകർണ്ണൻ

ആശപോലായുർദ്ദശ കൈക്കൂപ്പി നിന്നു മുന്നിൽ
ഈശസന്തതി നിമന്ത്രിച്ചപോൽ ഋതുക്കളെ

ഇരവും പകലുമായ് ഭേദമില്ലിട തൂർന്ന-
ഗിരിഗഹ്വര വന മണ്ഡല മൃഗാവലി

വേട്ടയിൽ പരിഭ്രമിച്ചോടുന്നു ശരമേററു
കൂട്ടമായ് പതിക്കുന്നു, ഭീമയം ഹിമാലയം.

അന്നൊരു ദിനം കൃഷ്ണൻ ബദര്യാശ്രമ പ്രാന്ത-
പുണ്യഭൂമിയിലെത്തിപ്പൂജകളർപ്പിക്കുവാൻ

പാതിരാനേരം തപധ്യാന ലീലനനായദ്രി-
പാർശ്വത്തിലിരിക്കവേ, കാടൊരു കൊടുങ്കാററായ്!

പഞ്ചഭൂതവും പഞ്ചപ്രാണനും നിയന്ത്രിച്ച-
നെഞ്ചിലേക്കൊരു മുക്തി കാമന കടന്നുവോ?

കണ്ണുകൾ തുറക്കുന്ന കണ്ണനു കാണായ് ഘണ്ടാ-
കർണ്ണനെ-ഭൂതങ്ങളെ യാശ്രമോപാന്തങ്ങളിൽ

" രാത്രിചാരികളവർ ഞെട്ടിനിന്നുപോയർദ്ധ-
രാത്രിയിലാരീ നരനുത്തുംഗവനങ്ങളിൽ?

സ്തബ്ധരാമവർ കണ്ടു ശ്യാമകോമള കൃഷ്ണ-
വിഗ്രഹം പരസ്പരമറിഞ്ഞു പിന്നെപ്പിന്നെ

കാഴ്ചയായർപ്പിക്കുവാനുടനേ പിശാചുക്കൾ
താഴ്ചയിലൊരിടത്തു ചിതമേൽ ദഹിക്കുന്ന-

പകുതിപ്പിണം പേറിയെത്തുന്നു, വായ്ത്താരികൾ
പതയും മദിരയും ചേർത്തവർ നിവേദിച്ചു:

സ്വാമി, തിന്തകത്തോം
ദേവ, തിന്തകത്തോം
താതൈ തിന്തകത്തോം
തരികിട തിന്തകത്തോം

തപ്പും തുടികളുമാർപ്പും വിളികളും
ഒപ്പം കൈമണിത്താളവും പാട്ടും

താളംതെററാതെ കാൽവച്ചുവട്ടത്തി-
ലോളച്ചുററുകൾ പോലവരാടി

മന്ദസ്മേരം പൊഴിച്ചു മുകുന്ദൻ
നന്ദിച്ചേവം മൊഴിയുന്നു മെല്ലെ:

"ഘണ്ടാകർണ്ണനും കാളിക്കുമായി-
ക്കൊണ്ടാടിക്കൊള്ളുവിൻ താളമേളങ്ങൾ

നിങ്ങൾക്കേകുന്നേൻ മോചനമിപ്പോൾ
രംഗം മംഗളമാവട്ടേ മേലിൽ."

കണ്ണൻതൻ തിരുമുമ്പിൽ ഘണ്ടാ-
കർണ്ണൻ മൗലികുനിച്ചു നമിച്ചു
ദുഷ്കൃത ദാനവ പീന ശരീരം
തൃക്കൈകൊണ്ടു തലോടി മുകുന്ദൻ
അദ്ഭുതമേതോ തേജസ്സൊഴുകി
ചിൽപ്പൊരുൾപോലെ വളർന്നു വനാന്തം
താരാതാത്മവികാസ വിജൃംഭിത-
താരാപുളകിതമായി നിശീഥം
ഗൗരസ്മിതമൊടു കൈകൾ വിടർത്തി
ഗൗരീശങ്കര തുഹിന വിഹാരം.

ദ്വാപരം പിന്നിൽ കലിയുഗത്തിനു
ഗോപുരവാതിൽ തുറന്നിട്ട നാളിൽ
പാരിലേ ദേവീനിലയങ്ങൾ തോറും
ചൂരലും ശൂലവുമായൊരാൾ നില്പൂ
പേരിലോ നമ്മുടെ 'വല്യച്ഛ'നത്രേ
നേരിലീ നാടിൻെറയൈതിഹ്യമത്രേ!

നേദ്യം 'തടിചുട്ട' നൽകണംപോലും
വാദ്യം: തിത്തക തിന്തകത്തോം
പാളയിൽ ശക്കര നാളികേരങ്ങൾ
പാകമാം പുത്തരിമാവുമായ്ച്ചേർത്തു്
പട്ടട പ്രേതംപോൽ തെക്കുവടക്കായ്
ചുട്ടെടുത്തുൽസുകം തേരിലെടുത്തു്
കാളീഭഗവതി ശ്രീകോവിലിൽ
കാണിക്കവെയ്ക്കും വിഷുവനാളിൽ.

പത്താമുദയം വരേക്കും പിന്നെ
തിത്തക തിത്തക തിന്തകത്തോം
മാരി മസൂരികാ മാരണമൂർത്തേ
തിത്തക തിത്തക തിന്തകത്തോം

ഭൂതപ്രേതങ്ങളൊഴിയുമാറാക
തിത്തക തരികിട തിന്തകത്തോം
തിത്തക...

കഥ

# ടി. കെ. കൊച്ചുനാരായണൻ

ഉമ്മറത്തെ പടിയിൽ തൂണും ചാരി ഇരുന്നപ്പോൾ ഉച്ചവെയിലിന്റെ ശക്തി അറിഞ്ഞില്ല. പിന്നിൽ പഴയ തടിയൻ വാതിൽ കുമാരൻ കിണഞ്ഞുശ്രമിച്ച് അടക്കുന്നു. അതിന്റെ ഞരങ്ങൽ.

രണ്ടുമൂന്നു തവണ അവൻ ശ്രമിച്ചിട്ടും ചങ്ങലകിലുക്കത്തിന്റെ ശബ്ദം കൂടിയതല്ലാതെ വാതിൽ അടയുന്നില്ല എന്നു കണ്ടപ്പോൾ തിരിഞ്ഞുനോക്കാതെ പറഞ്ഞു:

"ചീർപ്പ് നല്ലോണം. വീണോട്ടെ. നാലെ ഓടാമ്പല് നീങ്ങൂ. കള്ളൻ വീഴണ്ട."

എന്തൊരേകാന്തത.

പൂമുഖത്ത് ഒറ്റയ്ക്കിരിക്കുമ്പോൾ, നിറഞ്ഞുനിന്ന ഈ തറവാട്ടിനെക്കുറിച്ച് മുത്തശ്ശിപറഞ്ഞ കാര്യങ്ങൾ ഓർത്തു. വെറുതെ.

"പണ്ട് ഈ മുറ്റത്ത് ആനേ കെട്ടിയ മാവ് ഇന്നുംണ്ട്. പാട് മാഞ്ഞൂന്ന് മാത്രം."

"അമ്മയ്ക്കിപ്പൊ ഒന്നും സംഭവിക്കില്ല. പണിക്കര് പറഞ്ഞിട്ടുണ്ട്. നണക്ക് ഭ്രാന്താ."

ഫോണിൽ ഏട്ടന്റെ മറുപടി അപ്രതീക്ഷിതമായിരുന്നു. അപ്രതീക്ഷിതമായതു മാത്രമെ അയാളുടെ ജീവിതത്തിൽ നടന്നിട്ടുള്ളു.

"അവന് തിരക്കാണെങ്കിൽ മകനേങ്കിലും ഒന്നയയ്ക്കാൻ പറയാർന്നോ..."

ആസ്പത്രിയിൽ വച്ചിതു പറയുമ്പോൾ ശാന്തന്റെ അച്ഛന് അനങ്ങാൻ കൂടി വയ്യാന്ന്. രണ്ടാഴ്ചമുമ്പ് ശാന്തൻ ട്രെയിൻ കയറുമ്പോൾ ഡ്രൈവറോട് പറഞ്ഞുത്രെ:

"ആണും പെണ്ണും ആയിട്ട് ഞാൻ ഒററക്കല്ലേള്ളു. അച്ഛനും അമ്മയ്ക്കും വല്ലതും വരുന്നൂന്ന് തോന്ന്യാ നിങ്ങൾ കമ്പ്യടിക്കണം."

ശാന്തൻ എന്ന അയാളുടെ സഹപാഠി, മരുമകൻ. ശവദാഹവും മുട്ടിക്കുളിയും കഴിഞ്ഞ് ഒററയ്ക്ക്, കത്തിച്ച പെട്ടോം

എനിക്കും ഒരാനയെ വാങ്ങണം—മുററത്തെ സപ്പോട്ടമരത്തിന്റെ തണലിൽ അയാളുടെ വെളുത്ത കാറിന്റെ പൊടി തട്ടിക്കൊണ്ട് നിൽക്കുന്ന കിഴവൻ ഡ്രൈവർ.

നാലുമാസംമുൻപ്, മുന്നിലെ ഈ തൂണിൽ അമ്മയുടെ ശേഷം ചുററിയതിന്റെ പാട് മാഞ്ഞിട്ടില്ലേ? അതിനേക്കാൾ വലിയ പാടുകൾപോലും ഇതിനകം മാഞ്ഞുപോയില്ലേ?

പോയിരിക്കാം.

ശവദാഹം കഴിഞ്ഞ് പൂമുഖത്തു വന്നപ്പോൾ, പതിവനുസരിച്ച് ആ കുഗ്രാമത്തിലെ വേണ്ടപ്പെട്ടവർ എല്ലാം അവിടെ ഉണ്ട്—ബർമ്മയിൽ അമ്മ ദിവസവും തേച്ചുകുളിപ്പിച്ച ചന്ദ്രേട്ടനടക്കം. ചന്ദ്രേട്ടൻ അച്ഛന്റെ അനുജന്റെ മൂത്തമകനാണ്. കളക്ടറായി ചാർജ് എടുത്തതിന്റെ പിറേറ ആഴ്ച അമ്മയെ വന്ന് കണ്ടുത്രെ.

"ഏട്ടന്ന് പ്പൊ വിവരം കിട്ടീട്ട്ണ്ടാവില്ലെ?"

"പിന്നെന്താ! പ്രകാശത്തിന് അടിച്ചതല്ലെ?"

"ഉച്ചയ്ക്ക് രണ്ടിനൊരു ഫ്ളൈററ്ണ്ട്. ആറിന് ഇറങ്ങ്യാൽ ഇവിടെത്താൻ ചുരുങ്ങീട്ട് മൂന്നു മണിക്കൂറെങ്കിലും വരും ടാക്സിക്ക്."

"സ്ഥലത്ത്ണ്ടോ ആവോ? എപ്പളും ടൂറല്ലേ."

കേട്ടതല്ലാതെ അയാൾ മറുപടി പറഞ്ഞില്ല. ഉത്തരം പറയേണ്ടതു് അയാളുടെ മാത്രം ചുമതലയായിരുന്നു. ക്യാൻസർ പിടിച്ച്, അമ്മ മരിച്ചുകൊണ്ടിരിക്കുന്ന കാര്യം ആസ്പത്രി വിടുമ്പോൾ അറിയിച്ചതാണ്—മാക്സിമം...

അമ്മയുടെ കണ്ണുകൾ നനഞ്ഞിരുന്നുവോ? അറിയില്ല. അഥവാ അറിയാൻ കൂട്ടാക്കിയില്ല. പതിവുപോലെ.

"ഞാൻ മുള്ളിന്റെ മോളില് നിക്കണെപോലാണ്. ഒക്കെ വേണൂന് അറിയില്യേ?"

അയാളുടെ സഹോദരി ഓപ്പ.

അന്നേരം മറുപടി പറയുവാൻ കൊതിച്ചു. ഓപ്പേടെ ഡ്രൈവർ പറഞ്ഞു.

മാക്സിന്റെ അടുത്തിരുന്ന് വിയർക്കുമ്പോൾ ശാന്തന്റെ ഭാര്യ ഇംഗ്ലീഷിൽ എന്തൊക്കെയോ പറഞ്ഞ് സമാധാനിപ്പിക്കുവാൻ ശ്രമിച്ചു. കൂടെ അരമണിക്കൂറിനുള്ളിൽ അവൾക്ക പോകണമെന്നും.

"അമ്മടെ കാര്യം നീ ഡോക്ടറോട് ചോയ്ച്ചോ."

കൂടിയാൽ പത്തുദിവസംകൂടി ഉണ്ടാവും



ഓപ്പേ എന്നു പറയുവാൻ ശ്രമിച്ചു. നടന്നില്ല. പകരം വരുത്തിക്കൂട്ടിയ ചിരി ചിരിച്ചു. അവർ തല കുനിച്ചു.

അയാൾ ഒന്നുംപറയാതെ ആസ്പത്രിയുടെ ജനൽക്കമ്പി പിടിച്ച് പുറത്തു നോക്കിനിന്നു. മുപ്പത്താറു ശതമാനം പലിശയ്ക്കെടുത്ത അയ്യായിരം ഉറുപ്പിക പാന്റ്സിന്റെ ഹിപ്പോക്കററിൽത്തന്നെ ഉണ്ടെന്ന് തപ്പിനോക്കി തൃപ്തനായി.

"തന്റെ കാര്യം ഓർക്കുമ്പളാ...ശാന്തനക്കൂടി കുട്ടി രണ്ടായി..."

ചിരിച്ചുകൊണ്ട് സിഗററിനു തീ കൊളുത്തി, വെറുതെ പുക പുറത്തേക്കു വിട്ടു

"എന്റെ വേണൂ...ക്ഷമിക്കൂ...അനുസരണയുള്ള മൃഗത്തെപ്പോലെയാണ് വേണൂന്റെ തങ്കം...സാരല്യ...സഹിച്ചോളാം."

* * *

"ആറുമാസത്തെ എന്റെ അനുഭവം. വേണ്ട. ആരും അറിയണ്ട. ഒരപേക്ഷ... എന്നും എന്റെ വേണൂനെ നിക്കുവേണം..."

അയാളുടെ തീരുമാനത്തിന് മാററമില്ലായിരുന്നു. ഒരിക്കലും.

അമ്മ വിളിച്ചപ്പോൾ പകുതിയായ സിഗററ് പുറത്തേക്കെറിഞ്ഞു് കട്ടിലിൽ ചെന്നിരുന്നു.

"ഞാൻപോയാ ന്റെകുട്ടിക്ക് ആരാ?"

അപ്പോഴും അയാൾ ചിരിച്ചു. ഒരിക്കലും മറുപടി പറയാൻ ആഗ്രഹിക്കാത്ത അയാൾ.

താക്കോൽ പടിയിൽവച്ച് കുമാരൻ മുററത്തേക്കിറങ്ങി.

"ഇതു് നിന്റെ കൈയിൽത്തന്നെ വച്ചോളൂ. ഞായറാഴ്ച കോട്ടയത്തുകാരൻ ജോർജ്ജും കൂട്ടരുംവരും. അന്നു വന്നവർ. അവരുടെ കൈയിൽ കൊടുത്താൽമതി."

കുമാരൻ താക്കോലെടുത്ത് മുററത്തേക്കിറങ്ങി. അയാൾ കേൾക്കത്തക്കവിധം അവൻ:

"നാലുകന്ന് വൈക്കോൽ അട്ടത്തുണ്ട്."

അതെന്തുചെയ്യണം എന്നയാൾ പറഞ്ഞില്ല.

ഉമ്മറത്തെ പടിയിൽ ഇരുന്നു നോക്കിയാൽ തൊടിയിലെ കായ്ചുതുടങ്ങിയ തെങ്ങിൻതൈകളും വാഴക്കൂട്ടവും കാണാം.

അയാളുടെ സ്വന്തങ്ങൾ.

സ്വന്തങ്ങൾ സ്വന്തമല്ലാതായാലോ. അറിയില്ല.

എല്ലാം ഓർമ്മകൾ മാത്രമാകാൻ പോകുന്നു. മുററത്തും മതിലിലും പുല്ലു മുളച്ചു കിടക്കുന്നതു് അയാൾ ശ്രദ്ധിച്ചു. മാസത്തിന്റെ രണ്ടാം ശനിയാഴ്ച വീട്ടിൽ വരുമ്പോൾ മഴയും വെയിലും കണക്കാക്കാതെ മുററത്തും തൊടിയിലും തൊഴുത്തിലും ചുററിനടക്കുന്ന എഴുപതുകഴിഞ്ഞ അമ്മ.

ഹൃദയത്തിന്റെ ഉള്ളറകളെ സദാ കുത്തിക്കീറുന്ന ഓർമ്മകൾ. അതിന്റെ ബാക്കി. അങ്ങനെ ഒന്നുണ്ടോ...?

ആ കുഗ്രാമത്തിൽ ആദ്യമായി സാരി ഉടുത്ത് കടൽകടന്ന് ഭർത്താവിന്റെ കൂടെ വിദേശത്തുപോയ; രണ്ടാം ലോകമഹായുദ്ധസമയത്ത് ബോംബാക്രമണത്തിൽ നിന്നു രക്ഷപ്പെടാൻ ട്രഞ്ചിൽ കൈക്കുഞ്ഞായ തന്നെ അടക്കിപ്പിടിച്ചിരുന്ന; എന്റെ തറവാടും ധർമ്മദൈവൻ കാവും താഴ്ന്നജാതിക്കാർ തൊടാത്ത കുളവും മതി എന്നു ശഠിച്ച് പട്ടണജീവിതം മതിയാക്കിയ; മച്ചിൽ വിളക്കുവയ്ക്കുന്നതു് മുടങ്ങും എന്നുതോന്നി മകന്റെ കല്യാണത്തിനുപോകാത്ത; സാധുവായ സാധാരണ സ്ത്രീയുടെ ഹൃദയമിടിപ്പ്‌വല്ലാതെ അലട്ടുന്നതുപോലെ...ഗംഭീരമായി നടന്ന പുലകുളി അടിയന്തിരത്തിന്റെ പിറേറ ദിവസം.

"എനിക്ക് നാളെത്തന്നെ പോണം. കോൺഫറൻസുണ്ട് നിനക്ക് ലീവ് അഡ്ജസ്ററ് ചെയ്യാമല്ലൊ. എല്ലാം വിൽക്കുക. നമ്മൾ നാലുപേർക്കായി ഭാഗിക്കുക. കാര്യം ശരിയായാൽ രണ്ടു ദിവസത്തെ ലീവിൽ ഞാൻ വരാം... എന്താ ഓപ്പേ?"

അവർ മറുപടി പറഞ്ഞില്ല.

ഏട്ടൻ, ഓപ്പ, അയാൾ, ഓപ്പയുടെ ഏക മകൻ. വെറും നാലുപേർ...മററൊന്നും?

പതിവിനു വിപരീതമായി അയാൾ.

"വെട്ടിക്കീറി പങ്കുവയ്ക്കാനും ഞാൻ തന്നെ വേണോ?"

"സെൻറിമെൻറലായിട്ട് കാര്യല്യ."

അയാൾ ഉത്തരം മുടക്കി.

വർഷങ്ങളുടെ പാരമ്പര്യമുള്ള ഈ തറവാട് പൊളിച്ചുവിൽക്കരുതു് എന്ന് ജോർജിനോട് പറയുവാൻ ആഗ്രഹിച്ചതാണ്. ഇരുപത്തിരണ്ടടി നീളവും ആറടിവീതിയും മുന്നര അടി കനവും ഉള്ള പൂമുഖത്തെ പടികൾ കണ്ട്, തേക്കിൻ കാതൽ കൊണ്ടു മാത്രം പണിത വണ്ണമുള്ള എട്ട് തൂണുകളും നീണ്ട ഉത്തരങ്ങളും കണ്ട് ക്യൂബിക് വോള്യത്തിൽ മരങ്ങളുടെ വില കണക്കാക്കിയ കഷണ്ടിക്കാരനായ ജോർജിനോടു പറയണമെന്നയാൾ ഉദ്ദേശിച്ചു:

"നോക്കൂ! ഈ വീടും അതിന്റെ ആഢ്യത്വവും പററുമെങ്കിൽ എക്കാലവും കാത്തു സൂക്ഷിക്കൂ. ഈ തുളസിത്തറയും, നടുമുററവും, കണക്കിനൊത്തു പണിത തൊഴുത്തും അല്പമകലെയുള്ള പാമ്പിൻകാവും, ധർമ്മ ദൈവപ്പുരയും അച്ഛനേയും അമ്മയേയും ദഹിപ്പിച്ച സ്ഥലത്തെ സ്മാരകങ്ങളും, നിന്റെ ഉററ സുഹൃത്തിനെ ഓർത്തെങ്കിലും നശിപ്പിക്കാതിരിപ്പാൻ ശ്രമിക്കൂ. സാഹചര്യങ്ങൾ അനുകൂലമാകുമ്പോൾ, പ്രിയപ്പെട്ട ജോർജ്, ഇതെല്ലാം തിരിച്ചെടുക്കാൻ നിന്റെ പ്രിയപ്പെട്ട വേണു വരും."

പക്ഷേ, പറഞ്ഞില്ല.

കാറിന്റെ ഹോൺ കേട്ടപ്പോൾ മുററത്തെ സപ്പോട്ടമരത്തിന്റെ തണലിലേക്കു നോക്കി. അയാളുടെ നോട്ടത്തിന്റെ അർത്ഥം മനസ്സിലാക്കിയ കിഴവനായ ഡ്രൈവർ ചെയ്യ തെററിനെക്കുറിച്ച് പശ്ചാത്തപിച്ചതുപോലെ.

"സമയം വൈകുണു. തമ്പ്രാൻകുട്ടിക്ക് ഉച്ചഊണിന് വല്ല ഏർപ്പാടും..." കുമാരൻ പൂമുഖത്തുവന്നു ചോദിച്ചു. വാക്കുകൾക്കു പതുങ്ങുന്ന സമപ്രായക്കാരനായ കുമാരനെന്ന ഇരുപത്തിരണ്ടു വയസ്സത്തെ വീട്ടുപണിക്കാരനെ പതിവുപോലെ അയാൾ കണ്ടു.

ആർക്കും ഒരിക്കലും മനസ്സിലാകാത്ത, മറുപടി പറയാൻ ആഗ്രഹിക്കാത്ത അയാൾ വിഡ്ഢിയെപ്പോലെ ചിരിച്ചു എന്നു വരുത്തി.

മുററത്തിറങ്ങി. കാറിന്റെ താക്കോൽ വാങ്ങിയപ്പോൾ ഡ്രൈവർ പിൻസീററിൽ ചെന്നിരുന്നു. അറിയാതെ കുമാരന്റെ മുഖത്തുനോക്കി.

"ഇനി...?"

അതിനും മറുപടി പറഞ്ഞില്ല.

"എന്ന്?"

ഗ്രാമീണറോഡിലൂടെ കാർ വേഗത്തിൽ പായുമ്പോൾ അങ്ങിങ്ങ് പരിചിത മുഖങ്ങൾ കടന്നുപോയി.

നിർവികാരനായ അയാൾ.

ഒളിച്ചോട്ടത്തിന്റെ വിഭ്രാന്തി.

പലതും ഓർമ്മയിൽ വന്നു. ക്രോഡീകരിക്കുവാൻ ശ്രമിച്ചില്ല.

എങ്കിൽ? വേണ്ട. വീണ്ടും വേഗംകൂടി.

കുന്നിലെ പ്രൈമറിസ്കൂൾ കഴിഞ്ഞ കുത്തനെയുള്ള ഇറക്കത്തിൽ അയാളുടെ വേരുകൾ പൂർണ്ണമായും അററു—അയാൾ പോലും അറിയാതെ.

●

## നിലമ്പൂർ കാട്ടുകളിൽ

(27-ാം പേജിൽനിന്നു തുടർച്ച)

നിറങ്ങൾ കൊണ്ട് ഇന്ദ്രജാലം കാണിക്കുന്നു. പൊന്നിൽ കുളിച്ചു നിൽക്കുന്ന ഇക്കാന്റെ ചായക്കടയുടെ മുററത്ത് തോളത്ത് ഒരു മഴുവുമേന്തി ഉണങ്ങി മെലിഞ്ഞ ഒരു കുറിയ മനുഷ്യൻ നിൽക്കുന്നു. ഞങ്ങൾ അയാളെ ഉററുനോക്കുന്നതു കണ്ടപ്പോൾ മുഹമ്മദ് പറഞ്ഞു: "അതാണ് കണ്ടൻ. അറനാടൻ വർഗ്ഗത്തിൽപ്പെട്ടവനാണ് വയസ്സ് നൂററിപ്പത്തിൽ കുറയുകയില്ല. ഇപ്പോഴും ദിവസവും കാട്ടിൽ പോയി വിറക് വെട്ടി വിററ് നിത്യവൃത്തി കഴിക്കുന്നു." ഞങ്ങൾ അയാളുമായി കുറച്ചുനേരം സംസാരിച്ചു. മലയാളവും തമിഴും കലർത്തിയ ഒരുതരം വികൃതഭാഷയാണയാളുടേതു്. കാടുഭരിക്കാൻ വന്ന പല സായിപ്പന്മാരേയും അയാൾ കണ്ടിട്ടുണ്ട്. 'കാടേ നമുക്കു ഗതി' എന്ന മനോഭാവമാണിന്നും. 'ഒററയാനാ'യി കഴിയുന്ന 'ചിരഞ്ജീവി'യായ ഈ കിരാതനെ ഇക്കാന്റെ കടയിലേക്കു കൂട്ടിക്കൊണ്ടുപോയി, ഞങ്ങളെല്ലാവരും ഓരോ 'സിംഗിൾ' കഴിച്ചിട്ട് സായിപ്പിന്റെ പ്രേതം വിഹരിക്കുന്ന ബംഗ്ലാവിലേക്കു മടങ്ങി.

നിലമ്പൂർ പ്രദേശത്തിന്റെ സർവ്വേ പൂർത്തിയായിട്ടില്ല. കുറെക്കൂടി ഗഹനങ്ങളും അപകടകരങ്ങളുമായ വനഭാഗങ്ങളാണ് ബാക്കി കിടക്കുന്നതു്. സർവ്വേ പൂർത്തിയാകുമ്പോൾ കേരളത്തിന്റെ പൗരാണിക ചരിത്രത്തിലേക്ക് കുറേക്കൂടി വെളിച്ചം കിട്ടിയേക്കാം.

## കഥ

# എം. എൻ. ഗോവിന്ദൻ നായർ



ഞങ്ങളുടെ നഗരത്തിലെ ഒരു പഴയ നേതാവിന് സ്വാതന്ത്ര്യസമരവീരൻ എന്ന നിലയിൽ താമ്രപത്രവും കേന്ദ്ര-സ്റ്റേററ് ഗവണ്മെന്റുകളുടെ പെൻഷനും കിട്ടിയതായി കേട്ടപ്പോൾ അദ്ദേഹത്തെ അനുമോദിക്കാൻ പലരും ചെന്നുകൂടി അദ്ദേഹത്തിന്റെ വീരപരാക്രമങ്ങളുടെ ദൃക്സാക്ഷിയായിരുന്ന ഞാനും ആ പഴയ സ്നേഹിതനെ കാണാൻ—അനുമോദിക്കാനല്ല, മററുള്ളവർ അനുമോദിക്കുന്നതു കണ്ടു രസിക്കാൻ പോയിരുന്നു.

തിരുവിതാംകൂറിൽ സർ. സി. പി. രാമസ്വാമിഅയ്യർ ദിവാനായി ഭരിക്കുന്നകാലം. അദ്ദേഹം നടപ്പിലാക്കിയ പുതിയ വിദ്യാഭ്യാസനയത്തെ തല്പരകക്ഷികൾ എതിർത്തു് നാടാകെ പ്രക്ഷോഭം നടത്തുന്നുണ്ടായിരുന്നു. കോട്ടയവും അതിൽ മുൻപന്തിയിലായിരുന്നു.

കോട്ടയത്തെ പ്രധാന യോഗങ്ങളെല്ലാം തിരുനക്കര മൈതാനത്തുവച്ചാണു നടക്കുക. അന്നത്തെ പ്രമുഖ നേതാക്കന്മാർക്കുപോലും ഒരു തെററിദ്ധാരണയുണ്ടായിരുന്നു, തിരുനക്കര മൈതാനം ബ്രിട്ടീഷ് ഗവണ്മെന്റുവകയാണെന്ന്. അതുകൊണ്ട് അവിടെ വച്ചു തിരുവിതാംകൂർ ഗവണ്മെന്റിനെതിരായി പ്രസംഗിച്ചാൽ നാട്ടുരാജ്യ സർക്കാരിന് കേസെടുക്കാൻ അധികാരമില്ലെന്നും. അതുപോലെ തന്നെയുള്ള മറെറാരു തെററിദ്ധാരണയായിരുന്നു തിരുവിതാംകൂർ പൊലീസിനും പട്ടാളത്തിനും വെടിവയ്ക്കാൻ അധികാരമില്ലെന്നുള്ളതു്. ആ ധൈര്യത്തിലാണല്ലോ പട്ടാളത്തിനും പൊലീസിനുമെതിരെ വാരിക്കുന്തം പ്രയോഗിക്കാൻ നേതാക്കന്മാർ നിരപരാധികളായ അനുയായികളെ ഉപദേശിച്ചതു്. പക്ഷേ വെടിവയ്ക്കാൻ അധികാരമുണ്ടെന്ന് ഉയർന്ന നേതാക്കന്മാക്കറിയാമായിരുന്നതു കൊണ്ടായിരിക്കണം. അവരെല്ലാം സുരക്ഷിതരായി കൊച്ചിരാജ്യത്തിരുന്നുകൊണ്ട് ഇവിടത്തെ സമരം നയിച്ചതു്. തന്മൂലം ഒററ നേതാവിനുപോലും വെടിയേൽക്കേണ്ടതായിവന്നില്ല.

തിരുനക്കര മൈതാനത്തിനു ചുററും ഇന്നത്തേതുപോലുള്ള കോൺക്രീററുകൊണ്ടുള്ള വേലിക്കുപകരം അക്കാലത്തു് മുകൾവശം കൂർത്ത ഇരുമ്പുകമ്പികൊണ്ടുള്ള വേലിയായിരുന്നു. തെക്കുവശത്തുള്ള യോഗവേദിയും അന്നുണ്ടായിരുന്നില്ല. ഖദർ എന്നു കേട്ടിട്ടുള്ളതല്ലാതെ അതു ധരിച്ചുശീലിച്ചിട്ടില്ലായിരുന്ന വിദ്യാഭ്യാസ പ്രക്ഷോഭണനേതാക്കന്മാർ, കമ്പോളത്തിൽ ഇറങ്ങിയിരുന്ന വ്യാജച്ചരക്കായ ജപ്പാൻ ഖദറാണു അന്ന് 'മീററിങ്ങ്കാ കപ്ഡ്'യായും സാധാരണ ധരിക്കുക പതിവു്. അന്നേവരെ ധരിച്ചുവന്ന മൽമലും സിൽക്കും മാററിവച്ചു മീററിങ്ങിനു പോകുമ്പോൾമാത്രം ജപ്പാൻ ഖദർകൊണ്ടുള്ള ജൂബ്ബായും മുണ്ടും ധരിക്കുക.

നേതാവിന് യാതനാവേതനം നേടിക്കൊടുത്ത മീററിങ്ങിലെ അദ്ദേഹത്തിന്റെ കന്നിപ്രസംഗം കേൾക്കാൻ ഞാനും പോയിരുന്നു. വിദ്യാഭ്യാസ പ്രക്ഷോഭണത്തിന് എതിരായിരുന്ന ഞാൻ മൈതാനത്തിനു വെളിയിൽ പടിഞ്ഞാറുവശം റോഡിലാണ് നിന്നിരുന്നതു്. മൈതാനത്തിന്റെ നടുക്കിട്ടിരുന്ന ഒരു മേശപ്പുറത്തു കയറിനിന്നാണ് നേതാവ് പ്രസംഗിച്ചതു്. തിരുവിതാംകൂറിനെയും പ്രത്യേകിച്ച് തന്റെ സമുദായത്തെയും ദ്രോഹിക്കാൻ സി. പി. കൊണ്ടുവന്നിട്ടുള്ള ഈ നിയമത്തെ ജീവൻ കൊടുത്തും എതിർത്തു തോല്പിക്കുമെന്നദ്ദേഹം പറഞ്ഞു. "ഞാൻ വെല്ലുവിളിക്കുന്നു. ചുണയുണ്ടെങ്കിൽ എന്റെ വിരിമാറിലേക്കു വെടിവയ്ക്കു പട്ടരേ!" അദ്ദേഹം ജൂബായുടെ ബട്ടൺ മാററി തന്റെ കൂർത്ത നെഞ്ചു പ്രദർശിപ്പിച്ചു.

ആ മുഹൂർത്തത്തിലാണ് താഴത്തങ്ങാടിക്കാരൻ ഒരു കിറുക്കൻ കൊങ്ങിണി ഒരു വാഴത്തടയുമായി റോഡിൽ പ്രത്യക്ഷപ്പെട്ടതു്. വെടി എന്നു കേട്ടയുടനെ "വെടി ലാത്തിച്ചാർജ്ജ്" എന്നലറിക്കൊണ്ട് അയാൾ ആ വാഴത്തട റോഡിൽ അടിച്ചു ശബ്ദമുണ്ടാക്കി.

"അയ്യോ! എന്റമ്മച്ചിയേ!" എന്നലറിക്കൊണ്ട് നേതാവ് മേശപ്പുറത്തുനിന്നു താഴെച്ചാടി ഞാൻ നിന്ന സ്ഥലത്തേക്ക് ഓടിവന്നു. ചാടി കമ്പിവേലിയിൽ കയറിയ അദ്ദേഹത്തിന്റെ തുടയിൽ കമ്പിയുടെ കൂർത്ത അഗ്രം കൊണ്ടുകയറി ക്രൂശിക്കപ്പെട്ടതുപോലെ അദ്ദേഹം കിടന്നു. ഞാനും സമീപത്തുനിന്ന രണ്ടുമൂന്നുപേരുംകൂടി അദ്ദേഹത്തെ പൊക്കിയെടുത്തു റോഡിൽ നിറുത്തി. നേതാവിന്റെ തുടയിൽ നിന്നു രക്തം ഒഴുകിക്കൊണ്ടിരുന്നു. ഈ സമയംകൊണ്ട് മൈതാനത്തു നിന്നിരുന്നവരെല്ലാം ജീവനുംകൊണ്ട് സ്ഥലംവിട്ടു. ഇതൊന്നും അറിയാത്തതുപോലെ കൊങ്ങിണിയും നടന്നുപോയി.

വഴിയെ വന്ന ഒരു കാർ നിറുത്തി ഞാൻ നേതാവിനെ ആശുപത്രിയിൽ കൊണ്ടുപോയി അഡ്മിററ് ചെയ്യിച്ച് മുറിവു കുത്തിക്കെട്ടിച്ച് ഒരു ബെഡ്ഡിലാക്കി. പിറകെ കുറെ അനുയായികളും കുടുംബാംഗങ്ങളും വന്നു. ഞാൻ തിരിയെ പോരുകയും ചെയ്തു.

കുറെക്കാലത്തിനു ശേഷം തിരുവിതാംകൂറിലെ ദിവാൻ ഭരണം അവസാനിച്ചു, ജനകീയ മന്ത്രിമാർ ഭരണസാരഥ്യം കൈയേൽക്കുകയും ചെയ്തു. നമ്മുടെ നേതാവിന്റെ സഹപ്രവത്തകന്മാർ മന്ത്രിമാരായി. യാതനാവേതനങ്ങൾ വിതരണം ചെയ്യുന്ന കൂട്ടത്തിൽ നേതാവിന്റെ മുറിവും പരിഗണനാർഹമായി. സ്വാതന്ത്ര്യസമരമദ്ധ്യേ സി. പി. യുടെ വെടികൊണ്ടു സംഭവിച്ച മുറിവായി അതു രേഖകളിൽ സ്ഥലം പിടിച്ചു. ജയിലിൽ കിടക്കുന്നതിനെക്കാൾ കൂടിയ യാതനയാണല്ലോ വെടിയേൽക്കുക. അങ്ങനെയാണ് അദ്ദേഹത്തിന് താമ്രപത്രവും പെൻഷനും കിട്ടാൻ ഇടയായതു്.

ഞാൻ ചെല്ലുമ്പോൾ അദ്ദേഹം വീട്ടിന്റെ പൂമുഖത്തു് ഒരു ചാരുകസേരയിൽ ഇരിക്കുകയാണ്. അടുത്തുകിടന്ന മേശയിൽ ഏതാനും ഹാരങ്ങളും ഒരു ബൊക്കേയും ഇരിപ്പുണ്ട്. ഏതോ ഒരു വലിയ കാര്യം സാധിച്ചശേഷം വിശ്രമമെടുക്കുന്ന ഭാവത്തിൽ നേതാവ് ഭാവഗംഭീരനായി ഇരിക്കുകയാണ്. ചുററും ഇരിക്കുന്നവരുടെ ചോദ്യങ്ങൾക്ക് ഉത്തരം പറയുന്നുമുണ്ട്. അവരിലാരും ആ

(ശേഷം 39-ാം പേജിൽ)



## കഥ

# പ്ലേഗ്



പണ്ട് മോശയുടെ കാലത്തു നടന്ന ഒരു സംഭവമാണ് സത്യക്രിസ്ത്യാനിയായ ഇസ്ലാക്കിന്റെ മനസ്സിൽ ചില അവസരങ്ങളിൽ ഒരു മുന്നറിയിപ്പായോ, അല്ലെങ്കിൽ ഒരു ഭീതിയായോ അതുമല്ലെങ്കിൽ ഒരു താക്കീതായോ തെളിഞ്ഞു വരിക. മിസ്രയീമ്യരുടെ കൈയിൽ നിന്ന് ഇസ്രായേൽ ജനതയെ രക്ഷിക്കാൻ ആദിപിതാവായ മോശ അനുഷ്ഠിച്ച ത്യാഗങ്ങൾ വീരഗാഥകളായി ആലപിച്ച് സ്വർഗ്ഗകവാടത്തിന് വിളിപ്പാടകലെ പേരുവിളിക്കുന്നതും കാത്തു നിൽക്കുന്ന ഓരോ ക്രിസ്ത്യാനിയെ സംബന്ധിച്ചും ആ ഭീതിക്കോ താക്കീതിനോ തങ്ങളുടെ ദൈനംദിന ജീവിതത്തിൽ വലിയ പ്രസക്തിയാണുള്ളതു്.

കാരണം ഈ ലോകം ദുഷ്ടജനങ്ങളാലും ദുഷ്പ്രവൃത്തികളാലും നിറഞ്ഞിരിക്കുകയാണല്ലോ. പ്രളയം, ക്ഷാമം, വരൾച്ച തുടങ്ങിയ പ്രകൃതികോപങ്ങളാൽ വലയുന്ന മനുഷ്യർ യുദ്ധം, കൊല, കൊതി, ചതി, കളവ്, വ്യഭിചാരം, ആഭിചാരം തുടങ്ങിയ സ്വയംസൃഷ്ടമായ നീചകൃത്യങ്ങളിൽ ഭയപരവശരായി ജീവിക്കാതെ ജീവിക്കുന്നു എന്ന അവസ്ഥയിൽ അന്ത്യനാളുകളുടെ വരവും കാത്തിരിക്കുയാണ്.

ഈ അന്ത്യനാളുകൾ എങ്ങനെയാണ് വന്നെത്തുകയെന്നല്ലേ? മോശയുടെ കാലത്തു സംഭവിച്ചതുപോലെ ആ നാളുകൾ നമ്മുടെ മുൻപിലെത്തും. ഒരു ധൂമപടലംപോലെ. അതെ അങ്ങനെയായിരുന്നു അതു്. മരുഭൂമിയിൽ പാറ പിളർന്ന് ദാഹജലം നൽകിയവന്റെ കല്പന ധിക്കരിച്ചപ്പോഴും, ചെങ്കടലിനെ രണ്ടായിപ്പിളർന്ന് സ്വന്തജനത്തെ രക്ഷിക്കുകയും ശത്രുവിനെ നിഗ്രഹിക്കുകയും ചെയ്തവന്റെ വാക്കുകൾക്ക് ചെവികൊടുക്കാഞ്ഞപ്പോഴും ഇസ്രായേലിന്റെ മേൽ ശാപത്തിന്റെ അഗ്നിനാവുകൾ പതിച്ചതു് ഒരു ഞെട്ടലോടെയാണ് എല്ലാ സുവിശേഷയോഗങ്ങളിലും ക്രിസ്ത്യാനി സമൂഹം കേൾക്കാറുള്ളതു്.

അതിനും മുൻപുതന്നെ ആരാധിക്കാനും തനിക്ക് സ്തോത്രഗീതങ്ങൾ പാടുവാനും സ്വന്തജനത്തെ വിട്ടുകൊടുക്കാത്തതിന്റെ പേരിൽ എൺപതുവയസ്സുകാരനായ മോശയെക്കൊണ്ടും, എൺപത്തിമൂന്നുകാരനായ അഹരോനെക്കൊണ്ടും ഫറവോൻ്റെ മിസ്രയീമിനെ പീഡിപ്പിച്ച കഥകൾ മിന്നൽപ്പിണരുകളെപ്പോലെ വിശ്വാസികളെ ഭയപ്പെടുത്തിയിരുന്നല്ലോ. നാന്നൂററിമുപ്പതു വർഷം ദീർഘിച്ച ഊഴിയ വേലയിൽനിന്ന് ഇസ്രായേലിന് ശാശ്വത മോചനം നൽകുന്നതിനു മുൻപ് ഫറവോന് എന്തെല്ലാം ദുരന്തങ്ങൾക്ക് സാക്ഷിയാകേണ്ടിവന്നു. തവള, നായീച്ച, പേൻ, വെട്ടുകിളി തുടങ്ങിയ ക്ഷുദ്രജീവികളുടെ ആക്രമണത്തിൽ അമ്പേ തകർന്ന മിസ്രയീം മഹാരാജ്യം വലിയൊരു സാമ്പത്തിക പ്രതിസന്ധിയിലേക്ക് അതിവേഗം അടുക്കവേയാണ് പ്രാണനുപോലും ഭീഷണിയുയർത്തിക്കൊണ്ട് മിസ്രയീം തോടുകളിലെ കുടിവെള്ളം രക്തമായി മാറിയതു്. യഹോവയുടെ കോപം ആളിപ്പടന്നപ്പോൾ മരണം ഫണം വിടർത്തി പാമ്പുകളെപ്പോലെ പട്ടണവീഥികളിൽ ഇഴഞ്ഞുനടന്നു.

ഓർക്കുന്നില്ലേ മരണത്തിന്റെ ആ വരവ്? കുഞ്ഞാടിന്റെ ചുടുരക്തത്താൽ അടയാളം രേഖപ്പെടുത്തിയിട്ടില്ലാത്ത കട്ടിളപ്പടികളുടെ നേരിയ വിടവിലൂടെ മരണം മഞ്ഞിൻതിരപോലെ അരിച്ചുകടന്ന് കടിഞ്ഞൂലുകളെ ഒന്നൊന്നായി കൊന്നൊടുക്കിയപ്പോഴുയർന്ന രോദനം ഫറവോന്റെ മനസ്സിനെപ്പോലെ യഹോവയുടെ മനസ്സിനെയും കഠിനപ്പെടുത്തിയോ എന്ന കേവലം മാനുഷികമായ സംശയം വേദപഠനക്ലാസ്സുകളിൽ എന്നോ ആരോ ചോദിച്ചുവെന്നാണോർമ്മ. എന്തായാലും കട്ടിളപ്പടിയിലൂടെ കടന്ന മരണത്തിന് മഞ്ഞിൻതിരയുടേയോ ധൂമപാളിയുടേയോ രൂപമാണുണ്ടായിരുന്നതു്...

അതുപോലെ അപ്രതീക്ഷിത ഘട്ടത്തിൽ മരണം കടന്നുവരരുതെന്നും ലോകസുഖം ആവോളം ആസ്വദിക്കുവാൻ ജീവിക്കാവുന്നത്രകാലം ജീവിക്കണമെന്നും അതിനുവേണ്ടി മരണത്തെ അകററിനിറുത്തുവാൻ കട്ടിളപ്പടിയുടെമേൽ കുഞ്ഞാടിന്റെ ചുടുരക്തംകൊണ്ട് അടയാളം പാർത്തണമെന്നുമാണ് ഇസ്ലാക്കിനെപ്പോലുള്ള ഏതൊരു ക്രിസ്ത്യാനിയുടെയും എപ്പോഴത്തെയും ചിന്ത.

കോർപ്പറേഷൻ, മുനിസിപ്പാലിററി, പഞ്ചായത്തു് തുടങ്ങിയ തദ്ദേശസ്വയംഭരണസ്ഥാപനങ്ങളുടെ അതിർത്തികൾക്കുള്ളിലുള്ള വീടുകളുടെ പൂമുഖത്തെ കട്ടിളപ്പടിയിൽ വീട്ടുനമ്പരും മററും കുറിച്ചിട്ടുള്ള സമചതുരത്തിലുള്ള ചെറിയ തകിട് കണ്ടിട്ടില്ലേ അതിനു തൊട്ടടുത്തായി രക്തക്കറ കാണുന്നുവെങ്കിൽ അതൊരു സത്യക്രിസ്ത്യാനിയുടെ ഭവനമാണെന്നു തീർച്ചയാക്കിക്കൊള്ളുക. മഞ്ഞിൻ തിരയുടേയോ ധൂമപാളിയുടേയോ രൂപത്തിലെത്തുന്ന മരണം, മിസ്രയീം ദേശത്തു്

# ജോൺ സാമുവൽ

ഇസ്രായേൽ മക്കൾ താമസിച്ചിരുന്ന ഗോശെൻ പ്രദേശത്തെയെന്നപോലെ ആ ഭവനങ്ങളെയും ഒഴിഞ്ഞുപോകുന്നത് കൗതുകപൂർവ്വം നോക്കിനിൽക്കാവുന്ന കാഴ്ചകളിലൊന്നാണ്.

അമ്മാതിരിയുള്ള ഒരു ഭവനത്തിലാണ് ജീവസന്ധാരണാർത്ഥം ഇസ്സാക്ക് കുടുംബസമേതം പാർത്തുപോന്നിരുന്നത്. തിരുവനന്തപുരത്ത് ഇത്തരം ഭവനങ്ങൾ എണ്ണത്തിൽ വളരെ കുറവാണ്. കുഞ്ഞാടുകളുടെ രക്തം കിട്ടാൻ ബുദ്ധിമുട്ടുണ്ടെന്നതു തന്നെയാണ് പ്രധാന കാരണം. അഥവാ, രക്തം കിട്ടുമെങ്കിൽത്തന്നെ കനത്ത വില നൽകേണ്ടിവരും. സെക്രട്ടറിമാർ, ഡോക്ടർമാർ, എൻജിനീയർമാർ, നോവലിസ്ററുകൾ, ലോക്കൽ കമ്മിററി സെക്രട്ടറിയടക്കമുള്ള രാഷ്ട്രീയനേതാക്കൾ, ഇലക്ട്രിസിററി ബോർഡ്, ടൈററാനിയം, യൂണിവേഴ്സിററി ഓഫീസ് തുടങ്ങിയ സ്ഥാപനങ്ങളിലെ ജീവനക്കാർ എന്നിവരുടെ വാസസ്ഥലങ്ങളോടനുബന്ധിച്ചുള്ള പുൽത്തകിടികളുടെ ഓരത്ത് ഭംഗിയായി അടുക്കിവച്ചിരിക്കുന്നറോസ് പുഷ്പങ്ങൾക്ക് കുടംചുവപ്പു നൽകുന്ന മറുപിള്ളകൾക്കൊപ്പം നഗരത്തിലാകമാനം കശാപ്പു ചെയ്യപ്പെടുന്ന ആട്ടിൻകുട്ടികളുടെ രക്തവും ചേർക്കാറുണ്ടെന്നതാണ് ഇസ്സാക്കിനെപ്പോലുള്ള സത്യക്രിസ്ത്യാനികളുടെ ദുരവസ്ഥയ്ക്കു കാരണം.

എങ്കിലും വലിയ സാമ്പത്തിക നഷ്ടം സഹിച്ചുകൊണ്ടുതന്നെ ഇസ്സാക്ക് തന്റെ ജീവിതം അതതു ഞായറാഴ്ച ദിവസങ്ങളിൽ ഭദ്രമാക്കിപ്പോന്നു. പൂജപ്പുരയിലുള്ള ഒരു സ്വകാര്യ കശാപ്പുശാലയിലെ അറവുകാരനുമായുള്ള ധാരണയുടെ അടിസ്ഥാനത്തിൽ എല്ലാ ഞായറാഴ്ചയും കാലത്ത് ഇസ്സാക്കിന് ചെറിയ ഹോമിയോപ്പതിക്കുപ്പികളിൽ കുഞ്ഞാടിന്റെ രക്തം കിട്ടിപ്പോന്നു. പ്രഭാത നമസ്കാരം കഴിഞ്ഞാൽ കട്ടിളപ്പടിമേൽ രക്തംകൊണ്ട് അടയാളമിടുവാൻ ഒരിക്കലും ഇസ്സാക്ക് മറന്നിട്ടില്ല. അപകടം പതിയിരിക്കുന്ന തിരുവനന്തപുരത്തെ നഗരവീഥികളിൽനിന്ന് തന്നെയും തന്റെ സ്കൂട്ടറിനെയും രക്ഷിക്കുന്നത് കട്ടിളപ്പടിമേലുള്ള കുഞ്ഞാടിന്റെ ചുടുരക്തമാണെന്ന് ഇസ്സാക്ക് ഉറച്ചു വിശ്വസിക്കുന്നു.

വിശുദ്ധ ദിവസത്തെ അതിന്റെ എല്ലാ പാവനതയോടുംകൂടി ആചരിക്കുന്നതിൽ തെല്ലും വീഴ്ചവരുത്താറില്ലാത്ത ഇസ്സാക്ക് ആത്മാവിൽ എരിവുള്ളവനായിരുന്നു. എന്നാൽ ഞായറാഴ്ചക്കുർബ്ബാനയിൽ ആദ്യവസാനം അതീവ ശ്രദ്ധയോടും ഭക്തിയോടും പങ്കെടുക്കാറുണ്ടെന്നു കരുതി ലൗകികസുഖങ്ങൾ അപ്പാടെ വെടിഞ്ഞ ആളാണ് ഇസ്സാക്ക് എന്ന് കരുതരുത്. സിനിമ, നാടകം, സാഹിത്യം ഇത്യാദി സുകുമാരകലകളിൽ അതീവ തല്പരനായിരുന്നു ഇസ്താക്ക്. പക്ഷേ, വിശുദ്ധദിവസം അങ്ങനെയുള്ള താല്പര്യങ്ങൾ തന്നെ വേട്ടയാടുവാൻ ഇസ്താക്ക് അനുവദിച്ചിരുന്നില്ല. ഫറവോന്റെ നികൃഷ്ടകരങ്ങളിൽനിന്ന് തന്റെ ജനതയെ മോചിപ്പിച്ച് പാലുംതേനുമൊഴുകുന്ന കനാൻനാട്ടിലേക്ക് കൊണ്ടുപോകുമ്പോൾ സീനീ മരുഭൂമിയിൽവച്ച് യഹോവ നൽകിയ കല്പന അക്ഷരംപ്രതി ഇസ്സാക്ക് പാലിച്ചുപോന്നു. ആറു ദിവസം അദ്ധ്വാനിക്കുക. ആഴ്ചയിൽ ആറുദിവസമേ നിനക്കവകാശപ്പെട്ടതായുള്ളു. ഏഴാം ദിവസം ഉയരങ്ങളിലുള്ളവനുവേണ്ടി വിട്ടുകൊടുക്കുക. അന്ന് ശബ്ബത്ത് ആകുന്നു...ഏഴാം ദിവസത്തേക്കുള്ള മന്നാ ആറാം ദിവസം ശേഖരിച്ചു വയ്ക്കുക. ഏഴാം ദിവസം ശരീരം സ്വസ്ഥമായിരിക്കണം...

ഇത്തരം സന്ദർഭങ്ങളിലാണ് ഇസ്സാക്കിന്റെ ഭാര്യക്ക് അരിശം വരുന്നതും, തറ ചവിട്ടിപ്പൊളിച്ച് അടുക്കളയിലേക്കു പോയി കൈയിൽക്കിട്ടുന്ന തവി, അരിപ്പ, കത്തി തുടങ്ങിയ ഗൃഹോപകരണങ്ങൾ നിലത്തെറിഞ്ഞ് ഇസ്സാക്കിനോടുള്ള ദേഷ്യം തീർക്കുന്നതും. ആ മുഹൂർത്തത്തിലെങ്ങാനും കുട്ടികൾ മുൻപിൽപെട്ടുപോയാൽ സാമാന്യം നല്ല ആരോഗ്യമുള്ള അവരുടെ മട്ടനം ആ സാധുകുഞ്ഞുങ്ങൾക്ക് അനുഭവിക്കേണ്ടിവരും. പക്ഷേ, ഇസ്സാക്കിനെശുണ്ഠിപിടിപ്പിക്കാനുള്ള അവരുടെ എല്ലാ ശ്രമങ്ങളും പരാജയമടയുകയാണ് പതിവ്. എന്തു പ്രകോപനമുണ്ടായാലും എന്തെല്ലാം നിന്ദ സഹിക്കേണ്ടിവന്നാലും അതെല്ലാം പൊറുക്കണമെന്ന യഥാർത്ഥ ക്രിസ്ത്യാനിയുടെ പെരുമാററച്ചട്ടത്തെപ്പററി ബോധവാനാണല്ലോ അദ്ദേഹം. ഭാര്യയുടെ വാക്കുകൾ കേട്ടില്ലെന്നു നടിക്കുവാനും ശാന്തനായി ഇരിക്കാനും ഇസ്സാക്കിന് കഴിയുന്നതിന്റെ കാരണമതാണ്.

ഇസ്സാക്ക് പൂർണ്ണവിശ്രമമെടുക്കാറുള്ള ഒരു വിശുദ്ധദിവസം ഉച്ചകഴിഞ്ഞ സമയത്താണ് ഇക്കഥയ്ക്കാസ്പദമായ സംഭവം നടക്കുന്നത്. അന്നു കാലത്തുമുതൽ കൂട്ടിലടച്ച വെരുകിനെപ്പോലെ അയാൾ വീട്ടിനുള്ളിൽ ഉഴറിനടക്കുന്നത് ഭാര്യയും കുട്ടികളും ശ്രദ്ധിച്ചിരുന്നു. ഭയങ്കരമായ എന്തോ സംഭവിക്കുവാൻ പോവുകയാണെന്ന തോന്നൽ കരിനിഴൽകണക്കെ അയാളുടെ മുഖത്ത് വീണുകിടന്നിരുന്നു. കട്ടിളപ്പടിക്കടുത്തേക്കുപോകാൻ അയാൾ ഭയക്കുന്നതു കണ്ടപ്പോൾ ഭാര്യയ്ക്ക് കാര്യം പിടി കിട്ടി. ഹോമിയോപ്പതിക്കുപ്പിയിൽ എല്ലാ ഞായറാഴ്ചകളിലും ലഭിക്കാറുള്ള കുഞ്ഞാടിന്റെ രക്തം ഇന്ന് കിട്ടിയിട്ടുണ്ടാവില്ല. അവർ കട്ടിളപ്പടിക്കുമുകളിൽനോക്കി. ഉണങ്ങിയ രക്തക്കറമാത്രം. പുതിയ അടയാളം പതിഞ്ഞിട്ടില്ല. ഇസ്സാക്കിന്റെ ഭയന്നുവിറയ്ക്കുന്ന മുഖംകൂടി കണ്ടപ്പോൾ അവർക്കു ചിരിപൊട്ടി.



എന്നാൽ ഇസ്സാക്കിന്റെ ഈ ഭയപ്പാടിനെ അത്ര നിസ്സാരമാക്കി തള്ളാനാവില്ല. പണ്ടൊരിക്കൽ കുഞ്ഞാടിന്റെ രക്തംകൊണ്ട് കട്ടിളപ്പടിമേൽ അടയാളമിടാൻ കഴിയാഞ്ഞതിന്റെ ഫലം അയാൾ അനുഭവിച്ചതാണ്. ആ ആഴ്ച മുഴുവൻ ദുരിതങ്ങളുടെ ഘോഷയാത്രയായിരുന്നു. ആഹാരത്തിനുവേണ്ടിപ്പോലും ശരീരമനക്കരുതെന്ന വിശ്വാസം തെററിച്ച് വിശുദ്ധദിവസം ഉച്ചയോടടുത്ത നേരത്ത് വഴിയിലൂടെ "കിലോയ്ക്ക് മൂന്നു രൂപ" എന്നു വിളിച്ചുകൊണ്ടുപോയ ആപ്പിൾ ഒരു കിലോ കുട്ടികളുടെ നിർബ്ബന്ധപ്രകാരം ഇസ്സാക്ക് വാങ്ങി. സാമാന്യം മുഴുപ്പുള്ള അഞ്ച് ആപ്പിൾ കിട്ടിയപ്പോൾ ഇസ്സാക്കും കുടുംബവും സന്തോഷിച്ചു. ഗൃഹനായകന്റെ അസാധാരണമായ ഈ പെരുമാററം കൗതുകത്തോടെ നോക്കിനിന്ന ഭാര്യയ്ക്കും കുട്ടികൾക്കും സമ്മാനിക്കുവാൻ നല്ല ഒരു കഷണം ആപ്പിളെങ്കിലും പക്ഷേ, ഇസ്സാക്കിന് ലഭിക്കുകയുണ്ടായില്ല. അഞ്ച് ആപ്പിളും ചതഞ്ഞു കറുത്ത് മോശമായതായിരുന്നു.

ഇസ്സാക്ക് ക്രുദ്ധിച്ച് കുട്ടികളുടെ മുഖത്തേക്കു നോക്കി. ചീഞ്ഞ ആപ്പിൾ വാങ്ങിപ്പോയതിൽ ദുഃഖമുണ്ടെങ്കിലും മനസ്സിൽ ചിരിച്ചുകൊണ്ട് ഭാര്യ അടുക്കളയിലേക്കു പിൻവാങ്ങി. ഒപ്പം കുട്ടികളും. തൊട്ടടുത്ത ദിവസങ്ങളിൽ അപകടങ്ങളുടെ പരമ്പരയായിരുന്നു. മൂത്ത കുട്ടിയുടെ ഇംഗ്ലീഷ് റീഡർ സ്കൂളിൽവച്ച് കളഞ്ഞു. ഇസ്സാക്കിന്റെ സ്കൂട്ടർ ഒരു സൈക്കിളുമായി ഉരസി മറിഞ്ഞു. കുളിച്ചുകൊണ്ടു നില്ക്കേ ഭാര്യയുടെ മിന്ന് കാണാതായി. ഏത്തയ്ക്കയുടെ വില മൂന്നു രൂപ അറുപതുപൈസയിൽനിന്ന് നാലു രൂപ ഇരുപതു പൈസയായി ഉയർന്നു. ഇസ്സാക്കിന്റെ സമാധാനം ഹനിച്ച ഈ അപകടങ്ങൾ ഇതിനു മുമ്പ് ഉണ്ടായിട്ടുള്ളവയല്ലല്ലോ. കുഞ്ഞാടിൻ രക്തംകൊണ്ട് അടയാളം ചാർത്താൻ കഴിയാഞ്ഞതും വിശുദ്ധദിനാചരണത്തിൽ കാട്ടിയ വീഴ്ചയുമാണ് കാരണങ്ങളെന്ന കാര്യത്തിൽ ഇസ്സാക്കിന് തർക്കമുണ്ടായിരുന്നില്ല.

അതുപോലെ എന്തെങ്കിലും നടപ്പുവാരത്തിൽ സംഭവിക്കുമോ എന്നതായിരുന്നു ഇസ്സാക്കിന്റെ ഭയത്തിനു ഹേതു. സന്ധ്യാനമസ്കാരത്തിന് പള്ളിയിൽ പോകുമ്പോൾ പ്രത്യേക പ്രാർത്ഥന നടത്തണമെന്ന വിചാരത്തോടെ പൂമുഖത്തെ ചാരുകസേരയിൽ നീണ്ടുനിവർന്നു കിടന്ന് മയങ്ങുമ്പോഴാണ് ഇരുമ്പുഗേററിന്റെ ഞരക്കം അയാൾ കേട്ടത്.

നാലഞ്ചുപേർ പടികടന്നുവരുന്നതു കണ്ട് ഇസ്സാക്ക് കസേരയിൽ നിന്നെഴുന്നേററു. മുൻപിൽ ഇടവക വികാരിയച്ചൻ. പിന്നെ പള്ളി ട്രസ്റ്റി. ബാക്കിയുള്ളവർ പള്ളി കമ്മിററിയംഗങ്ങളും.

ഭയഭക്തിബഹുമാനങ്ങളോടെ ഇസ്സാക്ക് വരാന്തയിൽ ഒതുങ്ങിനിന്നു. അച്ചനും സംഘവും പൂമുഖത്ത് കസേരകളിൽ ഇരുന്നു.

തൊപ്പിയൂരി കൈലേസുകൊണ്ട് തല തുടച്ച് വികാരിയച്ചൻ ചോദിച്ചു:

"എന്തൊക്കെയാണ് ഇസ്സാക്കേ വിശേഷങ്ങൾ?"

"ദൈവകൃപയാൽ സുഖമായിരിക്കുന്നേ..." ഇസ്സാക്കിന്റെ ശബ്ദം താഴ്ന്നിയുള്ള മറുപടി.

"ഇന്ന് കുർബ്ബാനയ്ക്കു വന്നില്ലേ?"

"കൊള്ളാം. ഇസ്സാക്കല്ലേ ഇന്നും ആദ്യം പള്ളിയിൽ വന്നത്," ട്രസ്റ്റിയാണ് പറഞ്ഞത്. എന്നിട്ട് ഇസ്സാക്കിന്റെ മുഖത്തേക്കു നോക്കി ഹൃദ്യമായൊന്നു ചിരിച്ചു.

ഇസ്സാക്ക് വിനയാന്വിതനായി ആ ചിരി ഏററുവാങ്ങി.

"ആ..., ഞങ്ങൾക്കല്പം തിരക്കുണ്ട്," അച്ചൻ ട്രസ്റ്റിയേയും മററുള്ളവരേയും പാളിനോക്കിക്കൊണ്ട് തുടർന്നു:

"ഞങ്ങൾ വന്നത് ഒരു പ്രത്യേക കാര്യത്തിനാണ്. ഞാൻ ഇന്നലെയാണ് കുമ്പസാര രജിസ്റ്റർ നോക്കിയത്. ഇസ്സാക്ക് ഈവർഷം ഇതുവരെ കുമ്പസരിച്ചു കുർബ്ബാന കൈക്കൊണ്ടിട്ടില്ല അല്ലേ?"

ഇസ്സാക്ക് പതറിയ മട്ടിൽഒന്നുചിരിച്ചു.

ഈവർഷം ഇതുവരെ മനസ്സുകൊണ്ടോ ശരീരം കൊണ്ടോ ഒരു പാപവും ചെയ്തിട്ടില്ലെന്ന് അച്ചനോടു പറഞ്ഞാലോ? പാപം ചെയ്തവർ ഏററുപറഞ്ഞാൽ പോരേ. പക്ഷേ, ഉയരങ്ങളിൽ നിന്നുള്ളവന്റെ പ്രതിപുരുഷനോട് എങ്ങനെ തക്കത്തരം പറയും? ഇസ്സാക്ക് അച്ചന്റെ മുഖത്തേക്കു നോക്കി.

"സാരമില്ല. അടുത്ത ഞായറാഴ്ചതന്നെ ഒന്നു കുമ്പസരിച്ച് കുർബ്ബാന കൈക്കൊണ്ടോളൂ—" അച്ചൻ വാത്സല്യം കിനിയുന്ന കണ്ണുകൾകൊണ്ട് ഇസ്സാക്കിനെ ഉഴിഞ്ഞു.

വിനീതവിധേയനായി ഇസ്സാക്ക് തലകുലുക്കി. അച്ചനും ട്രസ്റ്റിയും മററും ഇറങ്ങാൻ തുടങ്ങുകയാണെന്നു കണ്ടപ്പോൾ ഇസ്സാക്ക് പറഞ്ഞു:

"കുടിക്കാനെന്തെങ്കിലും—"

"ഒന്നും വേണ്ട. ഞങ്ങൾക്ക് കുറെ വീടുകളിൽക്കൂടി കയറണം. സന്ധ്യാനമസ്കാരത്തിനു മുൻപ്."

ഹ്രസ്വപ്രാർത്ഥനയ്ക്കുശേഷം അച്ചനും ട്രസ്റ്റിയും സംഘവും ഇറങ്ങി. അപ്പോൾ ട്രസ്റ്റി നേരിയ ചിരിയോടെ ഇസ്സാക്കിന്റെ അടുത്തേക്കു ചെന്ന് തോളിൽ കൈയിട്ട് ഒരു മൂലയിലേക്കു മാററി നിറുത്തി അടക്കിയ സ്വരത്തിൽ പറഞ്ഞു:

"അച്ചൻ ഇവിടെ വന്നെന്ന് ആരോടും പറയണ്ട. അടുത്ത ഞായറാഴ്ചതന്നെ കുമ്പസരിക്കാൻ മറക്കരുത്. അതിനടുത്ത ഞായറാഴ്ചയാ പള്ളിക്കമ്മിററി തിരഞ്ഞെടുപ്പ്. കുമ്പസാര രജിസ്ററിൽ പേരില്ലെങ്കിൽ വോട്ടു ചെയ്യാൻ പററില്ല. ഞങ്ങടെ ഒരു വോട്ടല്ലേ പോകുന്നത്!"

അച്ചനും ട്രസ്റ്റിയും കണ്ണിൽ നിന്ന് മറഞ്ഞപ്പോൾ ഇസ്സാക്ക് കട്ടിളപ്പടിയിലേക്കു നോക്കി. കുഞ്ഞാട്ടിൻരക്തത്തിൽ അടയാളം പതിച്ചില്ലെങ്കിൽ, വിശുദ്ധദിവസം ശരിയായി ആചരിക്കാതിരുന്നാൽ ഉണ്ടാകാവുന്ന അപകടങ്ങളുടെ പട്ടികയിൽ ഇസ്സാക്ക് കുമ്പസാരരഹസ്യം കൂടി [illegible]

## ഉന്നം തെററിയ വെടി

(36-ാം പേജിൽനിന്നു തുടർച്ച)

'ചരിത്രപ്രസിദ്ധ'മായ യോഗത്തിനു ദൃക്സാക്ഷികളല്ലല്ലോ.

"എത്ര ദൂരെ നിന്നാണ് വെടിവച്ചത്" ഒരു ആരാധകൻ ചോദിച്ചു. "ഇതാ ഇവിടെനിന്ന് ആ മതിൽവരെ ദൂരത്തിൽ." പതിനഞ്ചടിയോളം ദൂരം നേതാവു ചൂണ്ടിക്കാണിച്ചു. "വാസ്തവത്തിൽ നെഞ്ചത്തു കൊള്ളേണ്ടതായിരുന്നു. കൊണ്ടതു കാലിലായിപ്പോയി," അദ്ദേഹം പറഞ്ഞു.

"എന്നാൽ ഒരു രക്തസാക്ഷിയാകുമായിരുന്നു," ഞാൻ പറഞ്ഞു. "എന്തു ചെയ്യാം, സർ. സി.പി.ക്ക് ഉന്നം തീരെയില്ലായിരുന്നു."

ആരാധകർ എന്റെ നേരെ അമർഷത്തോടുകൂടി നോക്കി. നേതാവാകട്ടെ കണ്ണിറുക്കി കൂടുതലൊന്നും പറയല്ലേ, എന്ന മട്ടിൽ നോക്കുകയാണു ചെയ്തത്. അല്ലെങ്കിൽ ആ കിറുക്കൻ കൊങ്ങിണി ഇപ്പോഴും ജീവിച്ചിരിപ്പുണ്ടോ എന്നു ഞാൻ ചോദിക്കുമായിരുന്നു.




# നോവൽ അവസാനിക്കുന്നു

ലക്ഷപ്രഭുവായ സി.കെ.യുടെ ഏക മകൾ ലില്ലി മെഡിക്കൽ വിദ്യാർത്ഥിനിയാണ്. പരീക്ഷയ്ക്ക് മുമ്പ് ലില്ലിയെ അത്യാവശ്യമായി ഹോസ്റ്റലിൽനിന്നും വീട്ടിൽ വരുത്തി. പ്രതിശ്രുതവരനായ ഡോക്ടർ കൃഷ്ണചന്ദ്രൻ ലില്ലിയെ ഒരു സുഹൃത്തിന്റെ ഒഴിഞ്ഞ വീട്ടിലേക്ക് കൂട്ടിക്കൊണ്ടുപോയി. അവിടെവച്ച് എല്ലാം നഷ്ടപ്പെട്ട ലില്ലിയെ അയാൾ പാതിരാവായപ്പോൾ വീട്ടിലെത്തിച്ചു. പുലർച്ചയ്ക്ക് ലില്ലി കൂട്ടുകാരനായ സത്യനെ കാണാൻ പോയി. കൃഷ്ണചന്ദ്രനെക്കുറിച്ചും അയാൾ തന്നെ നശിപ്പിച്ച രാത്രിയെക്കുറിച്ചും അവൾ സത്യനോട് പറഞ്ഞു. തനിക്കു കൃഷ്ണചന്ദ്രനെ ഇഷ്ടമല്ലെന്ന സത്യവും.

ഉഗ്രപ്രതാപിയായ സി.കെ. സത്യനെ കാണുന്നതിൽനിന്നും മകളെ വിലക്കി. ഡ്രൈവർ അച്യുതൻ നായരോടൊപ്പം കോളേജിലേക്കയച്ചു. മാമന്നൂർ എത്തിയപ്പോൾ പ്രധാന നിരത്തു വിട്ട് കാട്ടുപാതയിലൂടെ കാറോടിക്കാൻ ലില്ലി നിർബ്ബന്ധിച്ചു. വഴിയിൽ അച്യുതൻ നായർ, കാർ നിറുത്തിയ തക്കത്തിൽ റെക്കോർഡ് പ്ലേയറും സൂട്ട്കെയ്സുമെടുത്ത് ലില്ലി കാട്ടിൽ മറഞ്ഞു.

സി.കെ.യും മേജർ നമ്പ്യാരും കൂട്ടരും ലില്ലിയെത്തേടി കാട്ടിൽ അലഞ്ഞു. നടന്നു വശംകെട്ട സി.കെ. മാമന്നൂരേക്കു മടങ്ങി. കാട്ടിൽ ജനിച്ചു വളർന്ന കാളു ലില്ലിയെ തിരയാൻ നിയുക്തനായി. കാട്ടരുവിക്കരയിൽ മയങ്ങുന്ന ലില്ലിയെ അയാൾ കണ്ടെത്തി. ലില്ലിയുടെ വടിവൊത്ത പൂമേനി നിമിഷനേരത്തേക്ക് കാളുവിനെ ഭ്രമിപ്പിച്ചുവെങ്കിലും അവളുടെ നിഷ്കളങ്കത അയാളെ അടിമയാക്കി. ലില്ലിയെ കണ്ട വിവരം ആരോടും പറയില്ലെന്ന് വാക്കു കൊടുത്ത് കാളു മടങ്ങി.

കാടുപരിചയമുള്ള മാമന്നൂർക്കാരെയാകെ സംഘടിപ്പിക്കാനായി സി.കെ.യുടെ ശ്രമം. ഇരുപതോളംപേർ അതിന് ഒരുങ്ങിനില്ലുമ്പോഴേക്കും ലില്ലിയെത്തേടി സത്യൻ കാട്ടിലേക്കു കടന്നിരുന്നു.

കാടിന്റെ സങ്കീർണ്ണതയും വിസ്തീർണ്ണവും സത്യന്റെ മനസ്സ് മ്ലാനമാക്കി. എങ്കിലും ആ ചെറുപ്പക്കാരൻ മുന്നോട്ടുതന്നെ നടന്നു. ഈ അന്വേഷണം താൻ തുടരും. ലില്ലിയെ കണ്ടെത്തുംവരെ...

തുടർന്നു വായിക്കുക.



ഒരു ബീഡികൂടി കത്തിച്ചശേഷം അയാൾ ഒററയടിപ്പാതയിലൂടെ നടത്തം തുടർന്നു. മഴയിൽ കുതിർന്ന കാടിന്റെ സുഗന്ധവും കാട്ടുകുരുവികളുടെ പാട്ടും തിളങ്ങുന്ന പച്ചവെയിലും ക്രമേണ അയാളുടെ മനസ്സിൽ ആഹ്ലാദം പകർന്നു. കാട്ടിൽ ആ ഒരു ഒററയടിപ്പാത മാത്രമേയുള്ളു. അതുകൊണ്ട് നടന്നു നടന്ന് അയാൾ ആ വലിയ പാറക്കൂട്ടങ്ങൾക്കരികിൽ എത്തി. ലില്ലിയിരുന്നു ചീക്കോ ഫ്രീമേന്റെ ജാസ് കേട്ട പാറയിടുക്കിൽ മഴവെള്ളം നിറഞ്ഞുകിടക്കുന്നു. പാറകളിലെ നനവ് വെയിൽച്ചൂടേററു നീരാവിയായി പൊങ്ങുന്നതു കാണാമായിരുന്നു...

അയാൾ കാട്ടിൽ പ്രവേശിച്ചിട്ട് നാലുമണിക്കൂറുകൾ കഴിഞ്ഞിരിക്കുന്നു. ബീഡി വലിച്ചുവലിച്ച് ചുണ്ടുകൾ പൊള്ളി. മുണ്ടു മടക്കിക്കുത്തി, സൂര്യവെളിച്ചം വീണു കിടക്കുന്ന പച്ചിലപ്പടർപ്പുകൾക്കിടയിലൂടെയും കാട്ടുനീർച്ചാലിന്റെ കരയിലൂടെയും നടക്കുന്ന നേരം പലപ്പോഴും അയാൾ ലില്ലിയെ പാടേ മറക്കുകയുണ്ടായി. എന്നുമിങ്ങനെ ബീഡിയും വലിച്ച് കാട്ടിലൂടെ നടക്കുക...എന്തു രസം! നിഷ്കളങ്കമായ ഈ കാട്ടിൽനിന്നു പുറത്തുവന്ന് പട്ടണങ്ങൾ ഉണ്ടാക്കിയ പൂർവ്വികരോട് അയാൾക്കു പരിഭവം തോന്നി...

അടുത്ത നിമിഷം ലില്ലിയെക്കുറിച്ചുള്ള ഉത്കണ്ഠയിൽ അയാൾക്ക് ശ്വാസം മുട്ടി. ഈ കാട് അവൾക്ക് ഒരു ദ്രോഹവും ചെയ്യുകയില്ല എന്ന് അയാൾ വിശ്വസിക്കുന്നു. മുനിവര്യന്മാരെപ്പോലെ സമാധിയിലിരിക്കുന്ന ഈ വൻവൃക്ഷങ്ങളും കുഞ്ഞുങ്ങളെപ്പോലെ വികൃതി കാണിക്കുന്ന ഈ പച്ചിലപ്പടർപ്പുകളും പാട്ടുപാടുന്ന കുരുവികളും അവളിൽ സ്നേഹം കോരിച്ചൊരിയുകയേയുള്ളൂ. അയാൾ ഭയപ്പെടുന്നത് കാടിനെയല്ല. നാടും വീടും വിട്ട് കാട്ടിൽ വന്ന് ഒളിച്ചിരിക്കുവാൻ പ്രേരിപ്പിച്ച അവളുടെ ചേതോവികാരങ്ങളെയാണ്. അതിലാണ് അയാൾക്കു് ആശങ്ക.

**എം. മുകുന്ദൻ**

നീർച്ചാലിന്റെ കരയിലെ കുഴഞ്ഞ മണ്ണിൽ യാദൃച്ഛികമായാണ് അയാൾ കാലടിപ്പാടുകൾ കണ്ടത്. അവിടവിടെ മഴവെള്ളം തളംകെട്ടി നിന്നിരുന്നു. നീർച്ചാലിലൂടെ കൊഴിഞ്ഞുവീണ ഇലകൾ കൂട്ടമായി ഒഴുകിപ്പോകുന്നതു കാണാം. ചിറകുകളിൽ മഞ്ഞപ്പുള്ളികളുള്ള ഒരു കുരുവി, കാട്ടുമ്പഴങ്ങളുടെ താണ കൊമ്പിന്മേൽ വന്നിരുന്ന് അയാളെ നോക്കി ശബ്ദിച്ചു.

"ലില്ലീ—"

പച്ചിലച്ചാർത്തിലേക്കു നോക്കി അയാൾ പതുക്കെ വിളിച്ചു. കാട്ടിലൂടെയുള്ള അയാളുടെ യാത്ര അവസാനിച്ചു. അയാളുടെ അന്വേഷണം വിഫലമായില്ല.

അവൾ മുഖം ഉയർത്തിനോക്കി. കാട്ടുമുള്ളുകളുടെ കടിയേററ അവളുടെ കവിളുകളും കഴുത്തും ചുവന്നു തിണർത്തിരുന്നു. അയാളുടെ മുഖത്ത് വിജയഭാവമല്ല കണ്ടത്; നീറുന്ന അസ്വാസ്ഥ്യമാണ്.

അയാൾ അവൾക്ക് അഭിമുഖമായി ഒരു വൻ വൃക്ഷത്തിന്റെ ചുവട്ടിൽ ഇരുന്നു. വൃക്ഷത്തിന്റെ മുകളിൽനിന്നു കനത്ത വള്ളികൾ ഞാന്നുകിടന്നിരുന്നു. അവളുടെ കൈത്തണ്ടകളിലും ചുവന്ന തിണർപ്പുകൾ കണ്ടു.

അവർ ഒന്നും സംസാരിച്ചില്ല. അവൾ തല കുനിച്ചിരുന്നു. അയാൾ അവളെത്തന്നെ നോക്കിയിരിക്കുകയും. അവളുടെ തലമുടിയിൽ ചുവന്ന മണ്ണു പുരണ്ടിരുന്നു. അവളെ അങ്ങനെനോക്കിയിരിക്കുമ്പോൾ അതു ലില്ലിയല്ലെന്നും ലില്ലിയെന്നു പേരുള്ള ഏതോ ഒരു നോവലിലെ ഒരു വെറും കഥാനായികയാണെന്നും അയാൾക്കു തോന്നി. ഈയിടെയായി ഒരു കഥാനായികയായി അവൾ രൂപാന്തരപ്പെടുന്നതു് അയാൾ ശ്രദ്ധിച്ചിരുന്നു.

അങ്ങനെ അവളെ നോക്കിയിരിക്കുമ്പോൾ അയാൾക്ക് സങ്കടം തോന്നി. വിഷപ്പനി വന്നു കിടപ്പിലായ ഒരു രോഗിയെപ്പോലെയുണ്ടായിരുന്നു അവളെ കാണുവാൻ. അവൾക്ക് ഇരിക്കുവാൻ തന്നെ ശക്തിയില്ലെന്നു തോന്നി. ഒരുപക്ഷേ, കാട്ടിൽ വന്നതിനുശേഷം അവൾ ഒന്നും തിന്നിട്ടുണ്ടാകുകയില്ല എന്ന് അയാൾ ഊഹിച്ചു. വയറിന്റെയും മനസ്സിന്റെയും വിശപ്പുകളായിരിക്കാം അവളെ ഈ പരിതാപകരമായ അവസ്ഥയിലെത്തിച്ചതു്...

"നമുക്കു പോകാം."

അവസാനം അയാൾ പറഞ്ഞു. അവൾ മുഖം ഉയർത്തിയപ്പോൾ അവളുടെ കണ്ണുകളിൽ അയാൾ വെള്ളം കണ്ടു.

"ഇനി വീട്ടിലേക്കു ഞാനില്ല...എല്ലാവരും എനിക്കു ഭ്രാന്താണെന്നു പറയും."

"പറഞ്ഞുകൊള്ളട്ടെ. നമുക്കെന്ത്?"

അവർക്കിടയിൽ വീണ്ടും ഒരു ചെറു മൗനം. അതിനുശേഷം അവൾ സ്വരം താഴ്ത്തി ചോദിച്ചു:

"യഥാർത്ഥത്തിൽ എനിക്കു ഭ്രാന്തില്ലേ സത്യൻ?"

"കുട്ടി വേണ്ടാത്തതൊന്നും പറയാതിരിക്കൂ. നിനക്കൊരു കുഴപ്പവുമില്ല."

"തീർച്ച?"

"തീർച്ച."

ലില്ലിയുടെ പ്രശ്നങ്ങൾ തനിക്ക് മനസ്സിലായി എന്ന് അയാൾ വിശ്വസിക്കുന്നു. എന്തിനാണ് അവൾ കാട്ടിൽവന്ന് ഒളിച്ചിരിക്കുന്നതു് എന്നും അയാൾക്കറിയാം. ഒരു കാര്യത്തിൽ മാത്രമേ അയാൾക്കു പരാതിയുള്ളൂ. അവൾ തന്റെ ചേതോവികാരങ്ങൾ എന്തുകൊണ്ട് അയാളെ അറിയിച്ചില്ല?

മാമന്നൂരിൽ അവർ ഒരുങ്ങുകയായിരിക്കും. ഒരുപക്ഷേ, ഇതിനകം അവർ കാട്ടിലേക്കു പുറപ്പെട്ടുകാണും. ഉടനെ എന്തെങ്കിലും ചെയ്യണം.

"കഴിഞ്ഞതെല്ലാം കുട്ടി മറക്കുക," അയാൾ പറഞ്ഞു. "ഇനി കുട്ടിയുടെ പരിപാടിയെന്താണ്?"

"തലശ്ശേരിക്ക് ഇനി ഞാനില്ല..."

"എന്നാൽ ഹോസ്റ്റലിൽ പോകാം. പരീക്ഷ തുടങ്ങിക്കാണുമോ?"

മഞ്ഞുമൂടിയ മലകളുടെ താഴ്‌വരയിലുള്ള മെഡിക്കൽകോളേജും ഹോസ്റ്റലുമെല്ലാം ഒരു വിദൂരസ്മരണപോലെ തോന്നി അവൾക്ക്. ഒരു സ്വപ്നംപോലെ അയഥാർത്ഥമായി തോന്നി.

"എന്നെ എങ്ങോട്ടെങ്കിലും കൊണ്ടുപോകൂ."

"ഞാൻ വിളിക്കുന്നയിടത്ത് വരുമോ?"

ഒരു കൊച്ചു കുട്ടിയെപ്പോലെ കണ്ണുകളിൽ വെള്ളം നിറച്ച് അവൾ തലകുലുക്കി സമ്മതിച്ചു.

അയാൾ ഒരു ബീഡികൂടി കത്തിച്ചു പുകവിട്ടു. അയാൾ കുറച്ചുനേരം ഒന്നും സംസാരിക്കാതെ അകലെ നോക്കിയിരുന്നു. അയാളുടെ തലയിലൂടെ ഉദാത്തമായ എന്തെല്ലാമോ വിചാരങ്ങൾ കടന്നുപോയിരിക്കണം. കാരണം ഇടയ്ക്കിടെ അയാളുടെ മുഖം വിദൂരമായ മിന്നൽ വെളിച്ചത്തിൽ എന്നപോലെ പ്രകാശിച്ചുകൊണ്ടിരുന്നു.

"കുട്ടീ, ഒരു ലക്ഷപ്രഭുവിന്റെ ഏകമകളായി ജീവിക്കുവാൻ ശ്രമിച്ച് കുട്ടി തോററു. അമേരിക്കയിൽ സെററിൽ ചെയ്ത ഡോക്ടറുടെ ഭാര്യയായി ജീവിക്കുവാൻ ശ്രമിച്ചാൽ അവിടെയും നീ തോൽക്കും. കുട്ടിയുടെ മാർഗ്ഗം ഇതൊന്നുമല്ല..."

അയാൾ അവളുടെ പ്രതികരണം അറിയുവാൻവേണ്ടി അവളുടെ മുഖത്തുനോക്കി. അവൾ ശ്രദ്ധിക്കുന്നുണ്ടായിരുന്നു.

"കമ്പി വളച്ചാൽ ദിവസം പത്തുമുപ്പതുറുപ്പിക കിട്ടും. ഉണ്ണാനും ഉടുക്കാനും അതു മതി. കുറച്ചുകഴിഞ്ഞാൽ പെണ്ണുകെട്ടാം. കുഞ്ഞുങ്ങൾക്ക് ജന്മംനൽകാം. പക്ഷേ, ഇതുകൊണ്ടൊന്നും ജീവിതത്തിൽ ഞാൻ സംതൃപ്തനാകുമെന്ന് എനിക്കു തോന്നുന്നില്ല. ഇതൊന്നുമല്ല എന്റെ മാർഗ്ഗം എന്ന് എനിക്കും തോന്നിത്തുടങ്ങിയിരിക്കുന്നു..."

(ശേഷം 48-ാം പേജിൽ)



# നോവൽ 7

## വി. പി. രാമചന്ദ്രൻ നായർ

''**മീ**റ്റ് ഡോക്ടർ ഹേമാചൗധുരി''

പ്രൊഫസർ സന്യാൽ പരിചയപ്പെടുത്തിയപ്പോൾ ജയദേവനു വിശ്വസിക്കാൻ പ്രയാസം തോന്നി. ഡോക്ടർ ഹേമാചൗധുരിയെന്ന ശാസ്ത്രജ്ഞയെപ്പറ്റി കേട്ടിട്ടുണ്ട്. അവർ തങ്ങളുടെ സംഘത്തിനോടൊന്നിച്ച് ഹനുമാഞ്ചോലൈയ്ക്കു വരുമെന്നും അറിയാമായിരുന്നു. അപ്പോഴൊക്കെ കുറഞ്ഞപക്ഷം മദ്ധ്യവയസ്സെങ്കിലും കഴിഞ്ഞ കണ്ണടക്കാരിയായ ഒരു സ്ത്രീയെയാണു പ്രതീക്ഷിച്ചത്. പക്ഷേ, തനിക്കു തെറ്റുപറ്റിയിരിക്കുന്നു. ആഹ്ലാദകരമായ തെറ്റ്. സൗന്ദര്യവതിയായ ഈ യുവതിയാണ് ഡോക്ടർ ഹേമാചൗധുരി. ജയദേവൻ ഹേമയുടെ മുഖത്തേക്കുനോക്കി. ആ കണ്ണുകൾ പിന്നെ അവളുടെ ശരീരംമുഴുവൻ സഞ്ചരിച്ചു.

''എന്താ—മിസ്റ്റർ ജയദേവൻ, നിങ്ങൾ പ്രതീക്ഷിച്ചതിൽനിന്നും വലിയ വ്യത്യാസമുണ്ടോ?''

ജയദേവന്റെ നോട്ടത്തിന്റെ അർത്ഥം ഗ്രഹിച്ച ഹേമ പരിഹസിച്ചു.

''ടെലസ്‌കോപ്പിലൂടെ ആകാശത്തേക്കാണു ഞാൻ നോക്കാറ്'' ജയദേവൻ കൃത്രിമഗൗരവത്തിൽ പറഞ്ഞു: ''തിളങ്ങുന്ന നക്ഷത്രങ്ങളേയും തിളങ്ങാത്ത ഗ്രഹങ്ങളേയുമാണ് ഞാൻ കണ്ടിട്ടുള്ളത്. ഒരിക്കലും എന്റെ കണ്ണിൽ ഇത്രയും ആഹ്ലാദം തോന്നിയിട്ടില്ല.'

ആദ്യമായി കണ്ടുമുട്ടുമ്പോൾത്തന്നെ ഇത്രയും പ്രകടമായ പ്രതികരണം അനാവശ്യമായെന്നു ഹേമയ്ക്കു തോന്നി. പെട്ടെന്ന് അവളുടെ മനസ്സിൽ തലേദിവസം ട്രെയിനിൽവച്ചു കണ്ടുമുട്ടിയ ബാലമൂർത്തിയുടെ രൂപം തെളിഞ്ഞു. ഇന്നലെ ഇവിടെയെത്തിയതാണ്. പഠനസംഘത്തിൽപ്പെട്ട എല്ലാവരും താൽക്കാലികമായി താമസിക്കുന്ന ഹോട്ടലിലെ ഈ മുറിയിൽ ഒരു പകലും രാത്രിയും വിശ്രമം മാത്രം. കാറിലും ബസ്സിലും പ്ലെയിനിലും ട്രെയിനിലുമായി മൂന്നാലുദിവസത്തെ യാത്രയുടെ ക്ഷീണം വിട്ടകന്നത് ഇരുപത്തിനാല് മണിക്കൂറുസമയത്തെ വിശ്രമംകൊണ്ടാണ്. ഇനി ജോലി തുടങ്ങണം. ട്രെയിനിൽ ഭദ്രമായി വച്ചിരുന്ന ഉപകരണങ്ങളും സ്പെസിമനുകളും എത്തിച്ചേർന്നുവെന്ന് അല്പം മുൻപ് അറിവുകിട്ടി.

''എനിക്കു റെയിൽവേസ്റ്റേഷൻവരെ പോകണം.'' ഹേമ സോഫയിൽ നിന്നെഴുന്നേറ്റു. പ്രൊഫസർ സന്യാൽ ചോദ്യഭാവത്തിൽ അവളെ നോക്കി.

''അയച്ച ഉപകരണങ്ങളും മറ്റും എത്തിക്കഴിഞ്ഞിട്ടുണ്ടെന്നറിഞ്ഞു. അതെല്ലാം കേടുകൂടാതെ എടുത്തു സൂക്ഷിച്ച് നമ്മുടെ എയർകണ്ടീഷൻഡ് വാനിലാക്കണം. ചെറിയ അശ്രദ്ധകൊണ്ട് എല്ലാം പാഴായിപ്പോകുന്ന കാര്യമായതുകൊണ്ട് ഞാനുംകൂടെ ഇല്ലാതെ പറ്റില്ല.''

''ഹേമ, താൻ വന്ന കാര്യമൊക്കെ ശരിയായിത്തന്നെ ചെയ്യണമെന്നുദ്ദേശിക്കുന്നുണ്ട്. അവരുടെ സാധനങ്ങളെല്ലാം എത്തിക്കഴിഞ്ഞു. ചെക്കുചെയ്തു വാനിൽ കയറ്റുകയേ വേണ്ടൂ,'' അദ്ദേഹം ഒരു ചെറുചിരിയോടെ ജയദേവനെ നോക്കി.

''നമ്മുടെ ഉപകരണങ്ങൾ നേരത്തേ എത്തിയതാണല്ലോ. ചെക്കുചെയ്തോ ജയദേവൻ?''

''ഇന്നലെ മുതൽ ചെക്കിങ് നടക്കുകയാണ്.''

''ആര്?''

''നമ്മുടെ കൂടെവന്ന ടെക്‌നീഷ്യൻസ്.''

''അവരു മാത്രം മതിയോ?''

''ദേ ആർ എക്സ്‌പീരിയൻസ്ഡ് സർ. ദേ വിൽ ഡു എവരിത്തിങ് നെസസ്സറി,'' ജയദേവൻ ഉറപ്പുകൊടുത്തു. പക്ഷേ, പ്രൊഫസർ സന്യാലിനു് അതു സമ്മതമായില്ല.

''നോ, ജയദേവൻ, അതുപോരാ. ലക്ഷക്കണക്കിനു് ഉറപ്പിക വിലയുള്ള ഉപകരണങ്ങൾ. വെരി വാല്യബിൾ. മോസ്റ്റ് സെൻസിറ്റീവ് ആൻഡ് ഫ്രജൈൽ. ടെക്‌നീഷ്യനു തന്നെ വിട്ടുകൊടുത്താൽ പറ്റില്ല. നിങ്ങൾതന്നെ പോയി വിശദമായി ചെക്കുചെയ്ത് എല്ലാം ശരിയാണെന്നുറപ്പു വരുത്തണം. ഇന്നുച്ചയോടുകൂടി അതു കഴിയണം.''

ജയദേവൻ പ്രൊഫസറെ സംശയത്തോടെ നോക്കി.

''ഉച്ചയോടെതന്നെ കഴിയണമെന്നുള്ള നിർബ്ബന്ധം എന്തിനാണു സർ?''

പ്രൊഫസർ സന്യാൽ എഴുന്നേറ്റു.

''നമ്മുടെ ടൈം ഷെഡ്യൂൾ—സമയപരിപാടി—നിങ്ങൾ വിസ്മരിച്ചിരിക്കുന്നു, ജയദേവൻ. ദാറ്റീസ് വെരി ബാഡ്.''

''എന്നുവച്ചാൽ?'' ഹേമ ചോദിച്ചു.

''നമ്മൾ ഇന്നുച്ചകഴിഞ്ഞു് രണ്ടു വാഹനങ്ങളിലായി ഇവിടെ നിന്നും ഹനുമാഞ്ചോലൈയ്ക്കു പുറപ്പെടുകയാണ്. സന്ധ്യയ്ക്കു മുൻപ് അവിടെ എത്താൻ കഴിയുമെന്നാണെന്റെ പ്രതീക്ഷ.''

അത്ര അപ്രതീക്ഷിതമായിരുന്നെങ്കിലും സന്തോഷപ്രദമായ കാര്യമല്ലെന്നു ജയദേവന്റെ മുഖം തെളിയിച്ചു.

''വീ ഹാവ് പ്ലെന്റി ഓഫ് ടൈം,'' അയാൾ പ്രേരിപ്പിച്ചു. ''നമുക്ക് നാളെ കാലത്തെ പോവാം സാർ.''

''നോ,'' പ്രൊഫസർ സന്യാൽ തീർത്തു പറഞ്ഞു. ''തുടക്കത്തിൽത്തന്നെ ഈ മടി പാടില്ല. നമുക്കൊരുപാടു കാര്യങ്ങൾ ചെയ്തുതീർക്കാനുണ്ട്. അതുകൊണ്ട് ഇന്നുതന്നെ പുറപ്പെടുന്നു,'' അദ്ദേഹം ഹേമയെ നോക്കിത്തുടർന്നു: ''ഡോക്ടർ ഹേമയുടെ കാര്യങ്ങളെല്ലാം അപ്പോഴേക്കും റെഡിയായിരിക്കുമല്ലോ?''

''ഷുവർ പ്രൊഫസർ. ഐ പ്രോമിസ്,'' ഹേമ ചിരിച്ചുകൊണ്ട് ഉറപ്പുകൊടുത്തു. പിന്നെ എന്തുകൊണ്ടോ മടിച്ചുനിന്നു. പ്രൊഫസറതു ശ്രദ്ധിച്ചു.

''വരണം ജയദേവൻ, ഡോക്ടർ ഹേമയ്ക്കു റെയിൽവേസ്റ്റേഷനിൽ പോവണം. നമ്മൾ അവരുടെ മുറിയിൽ കുത്തിയിരുന്നാൽ അതെങ്ങനെ നടക്കും?''

അവർ ഇരുവരും പുറത്തേക്കിറങ്ങി.

പത്തുമിനിട്ടിനകം ഹേമ വസ്ത്രം മാറി പുറത്തേക്കിറങ്ങി. അടുത്തുതന്നെയുള്ള റെയിൽവേസ്റ്റേഷൻ ലക്ഷ്യമാക്കി നടന്നു പോകുന്നതു് പ്രൊഫസർ സന്യാൽ ശ്രദ്ധിച്ചു. ''സ്‌മാർട്ട് ഗേൾ,'' അദ്ദേഹം സ്വയം പറഞ്ഞു.

കൃത്യം 3 മണിക്കാണവർ പുറപ്പെട്ടതു്. മുൻപിൽ നീങ്ങിയ വലിയ ട്രെയിലറിൽ ടീം അംഗങ്ങൾ എല്ലാവരും ഉണ്ടായിരുന്നു—ഹേമ ഒഴിച്ച്. പിറകെ ചെന്ന വാനിലായിരുന്നു ഹേമ സഞ്ചരിച്ചതു്. എയർകണ്ടീഷൻചെയ്ത വാനിൽ സ്പെസിമനുകളെല്ലാം ഭദ്രമായിരുന്നു. ഹേമയും ഡ്രൈവറും പിന്നെ ടെക്‌നീഷ്യന്മാരിലൊരാളുമാണ് പിറകിലത്തെ വാനിലുണ്ടായിരുന്നതു്.

''ഹനുമഞ്ചോലൈയ്ക്ക് ഇവിടെനിന്നെത്ര ദൂരമുണ്ട്?'' ഹേമ ചോദിച്ചു.

''നാല്പത്തിരണ്ടു കിലോമീറ്ററെന്നാണു പറഞ്ഞു കേട്ടതു്,'' ഇൻസ്‌റ്റിറ്റ്യൂട്ടിന്റെ ഡ്രൈവർ ശങ്കർലാൽ പറഞ്ഞു. എക്സ്സർവീസുകാരനായ ശങ്കർലാൽ ആദ്യമായിട്ടാണ് ഈ സ്ഥലത്തു വരുന്നതു്.

''മുൻപിലെ ട്രെയിലറിന്റെ പിറകേ പോവുക. അതു മാത്രമേ ശങ്കർലാലിനറിയാവൂ-ഇല്ലേ?'' ഹേമ തമാശയായി ചോദിച്ചു.

ഡ്രൈവറുടെ ഇടതുവശത്തിരുന്ന കറുത്തു പൊക്കം കുറഞ്ഞ ടെക്‌നീഷ്യൻ എന്തോ പറഞ്ഞു. വാഹനത്തിന്റെ ശബ്ദം കൊണ്ട് ഹേമയ്ക്ക് അയാൾ പറഞ്ഞതു മനസ്സിലായില്ല.

''എന്താ-രാമകൃഷ്ണൻ?'' ഹേമ ചോദിച്ചു.

''എന്റെ നാടാണീ സ്ഥലം,'' രാമകൃഷ്ണൻ പറഞ്ഞു:

''നമ്മുടെ സംഘത്തിൽ തമിഴറിയാവുന്ന ഏകയാൾ ഞാനാണ്. അതുകൊണ്ടാണ് സംഘത്തിൽ എന്നെയും ഉൾപ്പെടുത്തിയതു്,''

''രാമകൃഷ്ണൻ അപ്പോൾ നാട്ടിൽ വരാറില്ലേ?'' ഹേമ ചോദിച്ചു. അതിനുത്തരം പറഞ്ഞതു് ശങ്കർലാലാണ്.

''അവനിവിടെ നിന്നൊക്കെ വിട്ടിട്ട് കാലം കുറെയായി. ഇപ്പോൾ കല്ക്കട്ടയില് സ്ഥിരമാ. അവിടെത്തന്നെയുള്ള ഒരു പെണ്ണിനെത്തന്നെ കല്യാണവും കഴിച്ചു കൂടിയിരിക്കുകയാണ്.''

രാമകൃഷ്ണന്റെ ഇരുണ്ട മുഖത്തു വെളുത്ത ചിരി പടരുന്നതുകണ്ടു. സത്യസന്ധനായ മനുഷ്യൻ. ഹേമ ഓർത്തു. ഇയാളെപ്പറ്റി നല്ലതേ കേട്ടിട്ടുള്ളു.

വാൻ നഗരം പിന്നിട്ടു കഴിഞ്ഞിരുന്നു. വലിയ വൃക്ഷങ്ങളുംമറ്റും ഇല്ലാത്ത തുറസ്സായ സ്ഥലത്തുകൂടി പോകുന്ന റോഡ്. കയറ്റവും ഇറക്കവുമില്ലാത്ത സമതലപ്രദേശം. റോഡ് ഒരു ഋജുരേഖപോലെ മുൻപിൽ കാണാം.

റോഡിന്റെ ഇരുവശങ്ങളിലുമായി കാലികളെ മേച്ചുനടക്കുന്ന കുട്ടികളെ ഹേമ ശ്രദ്ധിച്ചു. മഴക്കാലമാണെങ്കിലും അധികം മഴ കിട്ടാത്ത സ്ഥലമാണിതു്. ധാരാളം പുല്ലു വളർന്നുനില്ക്കുന്ന വിശാലമായ പാടങ്ങൾ കാണാം. കൃഷിയിറക്കാൻ സമയമാവുന്നതേയുള്ളുവെന്നറിയാം. കാലിമേക്കുന്ന കുട്ടികൾക്ക് അകലെ കാലികൾ, കൂട്ടമായിനിന്നു മേയുന്നതു് അവർ കണ്ടു. വാനിന്റെ ശബ്ദം കേട്ട് അവ തീറ്റ നിർത്തി നോക്കുന്നതു കണ്ടു. ആ കുട്ടികൾ റോഡിലേക്കു നോക്കുന്നതു കാണാം. ഓടിയകലുന്ന വാനുകളിലേക്കാണവരുടെയും ശ്രദ്ധ. ഹേമയുടെ മുഖത്തു് തണുത്ത കാറ്റു വന്നു് സാവധാനം സ്പർശിച്ചുകൊണ്ടിരുന്നു. ഉച്ചയ്ക്കു് ഭക്ഷണം കഴിഞ്ഞുള്ള നേർത്ത തളർച്ചയിൽ തണുത്ത കാറ്റിന്റെ ലാളനയിൽ അവൾ മയങ്ങി.

''അരമണിക്കൂറിനകം നമ്മൾ ആറ്റിന്റെ കരയിലെത്തും. അവിടെനിന്നും ചങ്ങാടത്തിൽ വേണം അക്കരെ കടക്കാൻ.''

റിസർച്ച് അസിസ്റ്റന്റ് ത്യാഗരാജൻ പ്രൊഫസർ സന്യാലിനോടു പറഞ്ഞു.

''ചങ്ങാടം പറഞ്ഞേർപ്പാടു ചെയ്തിട്ടുണ്ടല്ലോ?''

''ഇന്നലെ ഞാനും രാമകൃഷ്ണനും കൂടി വന്നാണേർപ്പാടുചെയ്തതു്. നമ്മൾ അവിടെ അഞ്ചുമണിക്കെത്തും. അപ്പോഴേക്കും അവർ അവിടെ ഉണ്ടായിരിക്കുമെന്നാണു കരാറ്.''

പ്രൊഫസർ സന്യാൽ പൈപ്പെടുത്തു കടിച്ചുപിടിച്ചു. ലൈറ്റർകൊണ്ടു സാവധാനം തീപറ്റിച്ചു. പുക ചുണ്ടുകൾക്കിടയിലൂടെയിഴഞ്ഞിറങ്ങി.

''നദി വളരെ വലുതാണോ?'' ജയദേവൻ ട്രെയിലറിലെ സീറ്റിൽ ചാരിക്കിടക്കുകയായിരുന്നു. ത്യാഗരാജൻ തമാശയായി ചിരിച്ചു.

''ആറ്റിന്റെ വലിപ്പം എങ്ങനെയാ സർ കണക്കാക്കുക. ഇപ്പോ മഴ കഴിഞ്ഞ സമയമാ. കാവേരി നിറഞ്ഞൊഴുകുകയാണ്. ഭയങ്കര ഒഴുക്കും.''

''ഗംഗയിലെ ഒഴുക്കു ത്യാഗരാജൻ കണ്ടിട്ടില്ലേ—'' ജയദേവൻ തുടർന്നു: 'അത്രയും വരുമോ?''

''വെള്ളം പെരുകിയാൽ രണ്ടും ഒരുപോലെ തന്നെ,'' ത്യാഗരാജൻ പറഞ്ഞു: ''സൂക്ഷിക്കുക മാത്രമാണു നമുക്കു ചെയ്യാൻ കഴിയുക.''

ജയദേവനും ത്യാഗരാജനുമായി സംഭാഷണം വീണ്ടും തുടർന്നു. ഉത്തരേന്ത്യയിലെയും ദക്ഷിണേന്ത്യയിലെയും നദികൾ തമ്മിൽ താരതമ്യ പഠനത്തിന്റെ അടിസ്ഥാനത്തിലുള്ള ചർച്ചപോലെ അതു നീണ്ടുപോയി. പ്രൊഫസർ സന്യാൽ അതു കേട്ടുകൊണ്ടിരുന്നെങ്കിലും നദി കടക്കുകയെന്ന അടിയന്തിര പ്രശ്നത്തെപ്പറ്റി ബോധവാനായിരുന്നു.



റോഡ് നദിക്കരയിൽ അവസാനിച്ചു. കടവിൽ അടുത്തുകിടക്കുന്ന പരസ്പരം കൂട്ടിബന്ധിച്ചിരിക്കുന്ന വലിയ ചങ്ങാടങ്ങൾ പ്രൊഫസർ സന്യാൽ കണ്ടു.

ട്രെയിലർ കടവിനുമുൻപിൽ നിന്നു. പ്രൊഫസർ സന്യാൽ ഇറങ്ങിനിന്നു. അദ്ദേഹത്തിന്റെ പിറകേ ജയദേവനും ത്യാഗരാജനും ഇറങ്ങിച്ചെന്നു. പിറകിൽ വന്നുനിന്ന വാനിൽനിന്നും ഹേമയും രാമകൃഷ്ണനും ഇറങ്ങിച്ചെന്നു. അവർ മുൻപിലേക്കുനോക്കി. ഇരുകരകളുംമുട്ടി ഒഴുകുന്ന കാവേരി. കലങ്ങിമറിഞ്ഞു് അതിവേഗത്തിൽ സഞ്ചരിക്കുന്ന കാവേരി. ആ ശക്തിയായ ഒഴുക്കിൽ ചങ്ങാടം അക്കരെയെത്തുമോ. അവർക്കെല്ലാം സംശയം തോന്നി.

കറുത്തെല്ലിച്ച് വളഞ്ഞ വൃദ്ധനെയും

കൂട്ടി ത്യാഗരാജൻ പ്രൊഫസർ സന്യാലിൻെറ മുൻപിലെത്തി.

''ചങ്ങാടത്തിൻെറ ആളാണ സർ.''

''ഈ കിഴവനോ?'' പ്രൊഫസർ സന്യാൽ സംശയിച്ചു.

''അയാരം മാത്രമല്ല. ദാ. ആ രണ്ടു തടിയന്മാരില്ലേ ചങ്ങാടത്തിൽ ഇരിക്കുന്നവർ. ഇയാടെ മക്കളാണ്. മൂന്നുപേരും കൂടിയാണ് ചങ്ങാടം വിടുന്നതു്.''

ടെയിലർ ചങ്ങാടത്തിൽ സാവധാനം കയറി. ഒരു കുലുക്കം. മററൊരു കുഴപ്പവുമില്ല. അതിനു പിറകേ വാനും കയററി. എല്ലാവരും ചങ്ങാടത്തിലേക്കു കയറി. വയസ്സൻ കയറഴിച്ചു.

''പോവാം,'' അയാരം ഉച്ചത്തിൽ വിളിച്ചു.

ചങ്ങാടം ഒഴുക്കിൻെറ വഴിക്കുതന്നെയാണ നീങ്ങിക്കൊണ്ടിരുന്നതു്. വയസ്സനും മക്കളും അതിൻെറ ദിശ അല്പാല്പമായി മറുകരയിലേക്കു തിരിച്ചുകൊണ്ടിരുന്നു.





# ശരപ്പക്ഷിയുടെ സംഗീതം

കാവുമ്പായി ജനാർദ്ദനൻ

**അ**മ്പലക്കെട്ടുകരം, വലിയ കെട്ടിടങ്ങരം, പാറനിറഞ്ഞ കുന്നിൻചെരിവുകരം എന്നിവിടങ്ങളിൽ കണ്ടുവരുന്ന ഒരു ചെറുപക്ഷിയാണ് അമ്പലംചുററി. പകൽ മുഴുവൻ ആകാശത്തിൽ പറന്നുകൊണ്ടിരിക്കും. നിലത്തോ, മരക്കൊമ്പുകളിലോ ഇരുന്ന് അല്പം വിശ്രമിക്കാൻപോലും ഇവയ്ക്ക് ആഗ്രഹമില്ല. പറക്കാത്ത സമയത്തു് കൂട്ടിൽ പററിപ്പിടിച്ചു നിൽക്കുകയാണ് ചെയ്യുക.

പതിമ്മൂന്നു സെൻറിമീററർ നീളമുള്ള ശരീരത്തിന് കറുപ്പുനിറമാണ്. കഴുത്തിൻെറ ഭാഗത്തു് കീഴിലായും വാലിൻെറ ഭാഗത്തു് മുകളിലായും വെളുത്തനിറമുള്ള ഓരോപട്ടയുണ്ട്. പനമ്പക്ഷിയോടു സാദൃശ്യമുള്ള ഈ പക്ഷി പനമ്പക്ഷിയേക്കാരം അല്പം വലുതാണ്. ചെറിയ കൊക്കും വീതിയുള്ള വായുമാണിവയ്ക്കുള്ളതു്. അതിനാൽ പറക്കുമ്പോരംതന്നെ വായുവിൽവച്ച് പ്രാണികളേയും മററും വേട്ടയാടാൻ കഴിയുന്നു. വാലുനന്നേ കുറിയതും വെട്ടില്ലാത്തതുമാണ്. ശക്തികുറഞ്ഞ ചെറിയ കാലുകളാണിവയ്ക്കുള്ളതു്. അതിനാൽ നില്ക്കുവാനോ, നടക്കുവാനോ പ്രയാസമാണ്. കാലുകരം കൊക്കുകളായി രൂപാന്തരം പ്രാപിച്ചിരിക്കുന്നതിനാൽ കൂട്ടിൽ പററിപ്പിടിച്ചു വിശ്രമിക്കാൻ കഴിയും.

ചെറിയ പ്രാണികരം, പാററകരം തുടങ്ങിയവയാണിവയുടെ ആഹാരം. ഇരപിടിക്കുന്നതു പറന്നുകൊണ്ടാണ്. അമ്പലക്കെട്ടും മററും ചുററിപ്പറന്നു സദാ സമയവും ആയിരക്കണക്കിനു പ്രാണികളേയും പുഴുക്കളേയും പിടിച്ചു ഭക്ഷിക്കുന്നതുകൊണ്ടാണ് ഇവയ്ക്ക് അമ്പലം ചുററി എന്ന പേരു കിട്ടിയതു്. വിസ്മയാവഹമായ വേഗത്തിൽ പറക്കുന്നതുകൊണ്ടാണ് ഇവയെ 'ശരപ്പക്ഷികളെ'ന്നു ചിലർ വിളിക്കുന്നതു്. പറന്നു ചുററുമ്പോരം ചിറകുകരം വിറപ്പിച്ചുകൊണ്ട്, അൻപതും അറുപതും പക്ഷികരം ചേന്ന് കൂട്ടം കൂട്ടമായുമാണ് പറന്നു കളിക്കുന്നതു്. കൈവന്നേരം ഇവ കൂട്ടമായി വന്ന് വട്ടമിട്ടു പറക്കുകയും ചക്രം തിരിഞ്ഞുകൊണ്ട് എല്ലാവരും മുകളിലേക്കുയരുകയും ചെയ്യുന്നതു കാണേണ്ട കാഴ്ചതന്നെയാണ്. ഇതിനിടയിൽ 'ചി ... ചി ...ചരീ... ചിവി...ചീ ീ ീ...' എന്നിങ്ങനെ മനോഹരമായി പാടുകയും ചെയ്യും.

കേരളത്തിൽ സ്ഥിരവാസിയായ ഒരു പക്ഷിയാണിതു്. ഇവയുടെ സന്താനോല്പാദനകാലം ഫെബ്രുവരി മുതൽ സെപ്ററംബർ വരെയാണ്. ഇവ ഒരു കൊല്ലത്തിൽ രണ്ടുതവണ മുട്ടയിടാറുണ്ട്. ഓരോ തവണയും രണ്ടിൽ കുറയാത്ത മുട്ടകളിടും. മുട്ടയിട്ടു തുടങ്ങുന്നതിനു മുമ്പുതന്നെ കൂടു നിർമ്മിച്ചിരിക്കും. ആണും പെണ്ണും ഒത്തൊരുമിച്ചാണു കൂടുണ്ടാക്കുന്നതു്. ഗൃഹഭരണത്തിലും അവർ തുല്യ പങ്കാളികളാണ്. ഇവ സമൂഹജീവിതമിഷ്ടപ്പെടുന്നതുകൊണ്ട് ധാരാളം കൂടുകരം ഒരേ സ്ഥലത്തുതന്നെ കാണാൻ കഴിയും. തൂവലുകരം, പുല്ല്, ചാക്കുനൂൽ, ചപ്പുചവറുകരം തുടങ്ങിയവ ഉപയോഗിച്ച് ഭിത്തിയുടെ കോണുകളിലാണ് കൂടു നിർമ്മിക്കുന്നതു്. പശിമയുള്ള ഉമിനീരുപയോഗിച്ചാണ് കൂടിൻെറ സാധനങ്ങരം കൂട്ടിച്ചേർത്തു് ഒട്ടിക്കുന്നതു്.

കൂടുകാണാൻ വലിയ ഭംഗിയൊന്നുമില്ല. പെട്ടെന്നു കണ്ടാൽ കുറേ ചപ്പുചവറുകരം മോന്തായത്തിൽ തൂങ്ങിനിൽക്കുന്നതുപോലെ തോന്നും. കൂടു നിർമ്മിക്കുമ്പോരം ധാരാളം ഇലകരം താഴെ വീഴുന്നതിനാൽ, താഴെ പാർക്കുന്ന മനുഷ്യർ ഈ പക്ഷികളെ വെറുക്കാറുണ്ട്. തരംകിട്ടുമ്പോരം ഉപദ്രവിക്കുകയും ചെയ്യാറുണ്ട്. പക്ഷേ, മനുഷ്യന് പലവിധത്തിൽ ഉപകാരം ചെയ്യുന്ന പക്ഷിയാണിതെന്ന കാര്യം വിസ്മരിക്കരുതു്.



വളരെ സാവധാനം നീങ്ങിക്കൊണ്ടിരുന്ന ചങ്ങാടത്തിൻെറ വേഗം കൂടിയതുപോലെ ഹേമയ്ക്കു തോന്നി. അവരം പുറത്തേക്കു നോക്കി. നുരഞ്ഞു കലങ്ങിമറിഞ്ഞുവരുന്ന ജലപ്രവാഹത്തിനു ശക്തി കൂടിയതുപോലെ. അവരം കടത്തുകാരെ നോക്കി. മൂന്നുപേരും ഭഗീരഥപ്രയത്നം ചെയ്യുകയാണ്. തണുത്ത കാററിൽപ്പോലും ആ രണ്ടു യുവാക്കളുടെ ശരീരത്തിൽ നിന്നും വിയർപ്പുചാലുകരം ഒഴുകി വീഴുന്നതവരം കണ്ടു.

ചങ്ങാടം ഒന്നു ചരിഞ്ഞതുപോലെ തോന്നി. ഹേമ ഒരുവശത്തേക്കു ചാഞ്ഞു. വീഴാതിരിക്കാൻ അവരം വാനിൻെറ വശത്തു പിടിച്ചുനിന്നു. ചങ്ങാടമിപ്പോരം നദിയുടെ ഒത്തനടുക്കായിരിക്കുന്നുവെന്ന് അവരം കണ്ടു.

''വെള്ളം കയറുന്നു. ചങ്ങാടത്തിൽ വെള്ളം കയറുന്നു.'' വിളിച്ചു കൂവിയതു് ത്യാഗരാജനാണ്. കടത്തുകാർ അതു കേട്ടു. അവർ സൂക്ഷിച്ചുനോക്കി. അന്തിവെയിലിൽ അവരുടെ മുഖം കരുവാളിച്ചതുപോലെ തോന്നി.

(തുടരും)



സിനിമ

# ഇത്തിരി ചിരി ഒത്തിരി വളിപ്പ്

## കോഴിക്കോടൻ

സമ്പന്നവും സുഖപ്രദവുമായ ജീവിതം കാംക്ഷിച്ച് വേഷങ്ങൾ പലതും കെട്ടിയാടിപ്പാടിയിട്ട് ഒടുവിൽ ഈശ്വരൻ അനുഗ്രഹിച്ചു, മനസ്സിൽ നിറയെ മോഹങ്ങളും ഭാവനകളും സ്വപ്നങ്ങളുമുള്ള രണ്ടു ചെറുപ്പക്കാരുടെ— ഇതിൽ പ്രധാനിയായ ഉണ്ണിയുടെ വേഷം ബാലചന്ദ്രമേനോനും സ്നേഹിതനായ പുഷ്കരൻെറ വേഷം, അദ്ദേഹത്തിൻെറ കണ്ടുപിടിത്തമായ രാജുവുമാണെടുത്തിരിക്കുന്നത്—പ്രയാണത്തിലൂടെ അവരേയും അവർക്കു ചുററുമുള്ളവരേയും കാഴ്ചക്കാരായ നമ്മെത്തന്നേയും നർമ്മബോധത്തോടും കുസൃതിയോടും കൂടി നോക്കിക്കാണുകയാണ് ബാലചന്ദ്രമേനോൻ. അതത്രേ ഗൃഹലക്ഷ്മി പ്രൊഡക്ഷൻസിനുവേണ്ടി, മേനോനൊരുക്കിയ പുതിയ ചിത്രം "ചിരിയോ ചിരി".

ചിരിയെന്തെന്ന് എല്ലാവർക്കുമറിയാം. ജീവിതത്തിലൊരിക്കലും ചിരിക്കാത്ത മനുഷ്യരുണ്ടെങ്കിൽ, അവർക്ക് സാരമായ എന്തോ പന്തികേടുണ്ടെന്നു വേണം കരുതാൻ. എങ്കിലും ചിരിയെക്കുറിച്ച് പിഴവില്ലാത്തതും പഴുതടച്ചുകൊണ്ടുള്ളതുമായ ഒരു നിർവ്വചനമോ വ്യാഖ്യാനമോ ഇന്നേവരെ ഉണ്ടായിട്ടില്ലെന്നതാണ് വാസ്തവം. പക്ഷേ, ഹാസ്യത്തിൻെറ നല്ലതും ചീത്തയുമായ മാതൃകകൾ മനസ്സിലാക്കാൻ പ്രയാസമില്ല. "ചിരിയോ ചിരി" യെന്ന പേരുകേട്ടു ചിരിക്കാൻ തയ്യാറെടുത്തു വന്നവർ നിരാശപ്പെട്ടുകാണും. അങ്ങിങ്ങും ഒററതിരിഞ്ഞും വിടർന്ന ചില പുഞ്ചിരിപ്പൂക്കളെല്ലാതെ, ആദ്യന്തം ചിരിച്ചു കുക്കിയാർക്കാൻ പാകത്തിൽ കൊളുത്തിവിട്ട ഗുണ്ടുകളും മാലപ്പടക്കങ്ങളും ഒന്നും ഈ പടത്തിലില്ല.

എന്തിനാണ്, "ഈ കഥ അവിശ്വസനീയമാണെങ്കിലും, ഇതിലെ ഓരോ സംഭവവും വിശ്വസിക്കാവുന്നതാണെ"ന്ന് മേനോൻ പടം തുടങ്ങുംമുമ്പേ പറഞ്ഞുവച്ചിരിക്കുന്നത്? വിശ്വാസക്കുറവാവാം, ഒരു പക്ഷേ അതിനുകാരണം. സംഭവങ്ങൾ അവിശ്വസനീയമായിക്കൊള്ളട്ടേ, അതിൽ ആക്ഷേപാർഹമായോ അസാധാരണമായോ ഒന്നുമില്ല. പ്രതിപാദനത്തിൽ ഉൾക്കാഴ്ചയും സഹൃദയനെ രസിപ്പിക്കുന്ന ജീവിതാവിഷ്കരണ—നിരീക്ഷണങ്ങളും ഉണ്ടെങ്കിൽ, കാഴ്ചക്കാർ തൃപ്തരായിക്കൊള്ളും. ഈ പതിനാറുറീലുകളിൽ ചുരുക്കം ചില സീക്വൻസുകൾ മാത്രമേ നർമ്മത്തിൽ കുളിച്ചു കുറിയിട്ടു നിൽക്കുന്നുള്ളു. വ്യാഖ്യാനരീതിയിലുമില്ല, അവാച്യമായ ഭംഗിയൊന്നും. മേനോൻെറ ഭാഷയിൽത്തന്നെ കാച്ചിയാൽ, "ഇത്തിരിച്ചിരിയും ഒത്തിരിവളിപ്പു"മാണ് ചിത്രത്തിലുള്ളത്, ഏറക്കുറെ കാടുകയറിയ ഒരു ഹരികഥാ കാലക്ഷേപം പോലുണ്ട് ഈ "ചിരിയോടു ചിരി" യിലെ പല ഭാഗങ്ങളും.

### തുടക്കം മനോഹരം

എന്നാൽ റെയിൽവേസ്റ്റേഷനിലെവിശ്രമമുറിയിൽവച്ചുള്ള തുടക്കം, എ ക്ലാസ്സാണെന്ന് സമ്മതിക്കാതെ തരമില്ല. ഒരു പക്ഷേ, ഈ ചിത്രത്തിലെ ഏററവും നല്ല സീക്വൻസും ഈ തുടക്കമാണ്. മധുമധുരവും ഹൃദയംഗമത്വവുമുള്ള ചിരിയും അവിടെയാണുള്ളത്. "നൂററിരുപത്തഞ്ചു വർഷമായി റെയിൽവെ നമ്മളെ സേവിക്കുന്നുവെന്നാണവിടെ എഴുതിവച്ചിരിക്കുന്നത്." ഏതോ വലിയ കമ്പനിയുടെ മാനേജിങ് ഡയറക്ടറാണെന്നു ഭാവിച്ചുകൊണ്ട് മേനോൻ പറഞ്ഞു: "പക്ഷേ," അദ്ദേഹം തുടർന്നു: "കക്കൂസ്സിൽ ചെന്നെന്തെങ്കിലും കാര്യം സാധിക്കണമെങ്കിൽ മൂക്കുള്ളവനു പററില്ല." കഥാനായകൻെറ പ്രസംഗംകേട്ട് വിശ്രമമുറിയിലുള്ളവർ അന്ധാളിച്ചു. ബഹളംകേട്ട് ഒരു റെയിൽവേ ഉദ്യോഗസ്ഥൻ വന്നെന്തുവേണമെന്ന് തിരക്കി. തൂപ്പുകാരൻ കക്കൂസ് വൃത്തിയാക്കിയിരിക്കുന്നു എന്നും വന്നുണർത്തിച്ചു. "ഞാനിത്രയധികം ഉറക്കെ സംസാരിക്കാൻ പാടില്ലാത്തതായിരുന്നു; നിങ്ങൾക്കുപദ്രവമായോ?" എന്നായി, മുറിയിലുള്ളവരോട് അദ്ദേഹത്തിൻെറ അടുത്തചോദ്യം. ഏവംവിധമുള്ള വാചകമടിക്കുശേഷം, സൂത്രശാലിയും ആനക്കള്ളനുമായ കഥാനായകൻ തൻെറ പേഴ്സ് വീണുപോയതായഭിനയിച്ച് മേനോനെ കൗതുകപൂർവ്വം ശ്രദ്ധിച്ചുകൊണ്ടിരുന്ന മാർവാഡിയിൽ നിന്ന് ആയിരത്തഞ്ഞൂറു റുപ്പിക നിമിഷനേരം കൊണ്ട് കൈക്കലാക്കി. മേനോൻ അതു വാങ്ങാൻ ഇഷ്ടക്കേടു പ്രകടിപ്പിച്ചുവെങ്കിലും, "നിങ്ങൾ തറവാടിയാണെന്ന് കണ്ടപ്പഴേ മനസ്സിലായെ"ന്ന് സേട്ട് സർട്ടിഫിക്കററും നൽകുമ്പോൾ പണം വാങ്ങാതെന്തുചെയ്യും?

ചെറിയ ഒരു വാടകവീട്ടിലാണ് ഉണ്ണി താമസം. കൂട്ടിനുള്ളത് ചുമരിൽ തൂക്കിയ ഉണ്ണിക്കൃഷ്ണൻെറ പടംമാത്രം. വലിയ ഈശ്വരവിശ്വാസിയാണിഷ്ടൻ. എന്തും കൃഷ്ണപിള്ളയോടന്വേഷിക്കും. അടുത്തൊരു കുരയിൽത്താമസിക്കുന്ന അടൂർഭവാനിയെന്ന അമ്മൂമ്മയാണ് ഭക്ഷണം കൊടുക്കുന്നത്. ഉണ്ണി, ഓമനപ്പുത്രനെന്ന് വിളിക്കുന്ന പുഷ്കരൻ വന്നുചേർന്നതു പിന്നീടാണ്. കാപട്യം നിറഞ്ഞുകവിഞ്ഞ ഈ ദുനിയാവിൽ സത്യസന്ധതയ്ക്കോ ആത്മാർത്ഥതയ്ക്കോ ഇടമില്ലെന്ന് മനസ്സിലാക്കിയ ഉണ്ണി കാപട്യത്തെ കാപട്യം കൊണ്ടുതന്നെ നേരിടുന്നതിൻെറ വിവിധദൃശ്യങ്ങൾ ഈ ചിത്രത്തിലുണ്ട്. എന്നാൽ കൈനോട്ടക്കാരനായും ആയുർവ്വേദമരുന്നുവില്പനക്കാരനായും വേഷമിട്ട ഉണ്ണിക്ക് കാഴ്ചക്കാരെ വശീകരിക്കാൻ അത്രയൊന്നും കഴിയുന്നില്ല. കലാഭംഗി കുറവാണ് ആ രംഗങ്ങൾക്ക്. നടനായ ബാലചന്ദ്രമേനോൻ അവിടങ്ങളിൽ ദയനീയമായി പരാജയപ്പെടുകയും ചെയ്തിരിക്കുന്നു. ഉണ്ണിയും പുഷ്കരനും രാമായണം വായനയിലൂടെ ഭാഗ്യം പരീക്ഷിച്ചുനോക്കുന്നതിനിടയ്ക്കാണ്, സ്വാമി കൃഷ്ണാനന്ദജിക്ക് അവരോടു അല്പം ദയ തോന്നിയത്. സ്വാമിയെ സന്ദർശിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: "നിങ്ങളുടെ ജീവിതത്തിലേക്ക് ഒരു മദ്ധ്യവയസ്ക കടന്നുവരും... അഞ്ചവസരങ്ങളാണ് നിങ്ങൾക്കുള്ളത്. നിങ്ങളുടെ ശ്രേയസ്സിന് അവരാവും കാരണം." ആ മാന്യമദ്ധ്യവയസ്കയെയും അന്വേഷിച്ചുകൊണ്ടുള്ള പ്രയാണത്തിലായി പിന്നീട് ഉണ്ണിയും പുഷ്കരനും.

ഉണ്ണിയുടെ അയൽക്കാരിയാണ് അബ്ദുൾറസാക്കിൻെറ ഭാര്യ സുഹ്റയും മകളും. മിടുക്കത്തിയായ ആ കൊച്ചിലൂടെ സുഹ്റയുമായി അവർ ലോഹ്യത്തിലായിരുന്നു. റസാക്ക് ദുബായിൽനിന്ന് വരുന്നുവെന്നു കേട്ടപ്പോൾ രണ്ടുപേരുടേയും—പ്രത്യേകിച്ച് പുഷ്കരൻെറ മനസ്സിൽ വളർന്ന വലുതായ ഭയം സ്വഭാവങ്ങളുടെ സംഘർഷത്തിൽനിന്നും പരിതഃസ്ഥിതിയുടെ പ്രത്യേകതയിൽനിന്നും സംജാതമായ ഭേദപ്പെട്ട ഹാസ്യത്തിനുദാഹരണമാണ്. അബ്ദുൾറസാക്കിൻെറ കറുത്തു പുകഞ്ഞ രൗദ്രമുഖം അവർ കിനാക്കണ്ടു—പക്ഷേ, അയാൾ വന്ന് രണ്ടുപേരെയും വീട്ടിലേക്ക് കൂട്ടിക്കൊണ്ടുപോയി സൽക്കരിച്ചപ്പോൾ മാത്രമാണ് അവരുടെ ഭയം മാറിയത്. "കെട്ട്യോളുയയ്ക്കുന്ന കത്തിൻെറ മേൽവിലാസം എഴുതുന്നതു നിങ്ങളല്ലേ?" എന്നത്രേ റസാക്കിൻെറ ചോദ്യം. റസാക്ക് ദുബായിൽ ജോലി ശരിയാക്കാമെന്ന് പറഞ്ഞുവെങ്കിലും, നടന്നില്ല. സുഹ്റയല്ല സ്വാമിജി പറഞ്ഞ മദ്ധ്യവയസ്കയെന്ന് വ്യക്തം.

ഉണ്ണിയുടെ വീട് ഒരു ചിത്രത്തിൻെറ ഷൂട്ടിങ്ങിന് വിട്ടുകൊടുക്കണമെന്ന് പ്രൊഡക്ഷൻ മാനേജർ ആവശ്യപ്പെട്ടപ്പോൾ അയാൾക്കുണ്ടായ സന്തോഷത്തിനതിരില്ല. സുകുമാരിയും സീമയും മമ്മൂട്ടിയുമൊക്കെ ഷൂട്ടിങ്ങിനെത്തിയപ്പോൾ,





ചിരിയോ ചിരിയിൽ സ്വപ്നയും ബാലചന്ദ്രമേനോനും

ഉണ്ണി സ്ഥലത്തെ പ്രധാന വ്യക്തിയായിത്തീർന്നു. പടംപിടിക്കുമ്പോൾ ഉണ്ണിക്കും പുഷ്കരനും തദ്ദേശവാസികൾക്കാകെയുമുള്ള ആകാംക്ഷയുടെ തുടിപ്പ് എടുത്തുകാട്ടാൻ സംവിധായകൻ മറന്നിട്ടില്ല. ആൾക്കൂട്ടത്തിലൊരുത്തിയായി നിന്നു കൊണ്ടുള്ള നിത്യയുടെ ആഹ്ളാദം; പ്രൊഡ്യൂസറുടെ കൈയിൽനിന്നു പണം വാങ്ങാൻവേണ്ടി സീമ അഭിനയിക്കുന്ന ബോധക്കേട്; മമ്മൂട്ടിയുടെ മുടി ശരിക്കുള്ളതോ വച്ചതോ എന്നുള്ള ഉണ്ണിയുടെ ചോദ്യം—ഇങ്ങനെ ചില നിമിഷങ്ങൾ ആ ഗ്രാമത്തേയും ഗ്രാമീണ മനസ്സിനേയും ഒരേസമയം കാട്ടിത്തരുന്നുവെന്നു പറയാം.

### സുകുമാരിക്ക് കൊമ്പുണ്ടോ?

ആദ്യദിവസത്തെ ഷൂട്ടിങ് കഴിഞ്ഞപ്പോൾ ഉണ്ണി വീട് പൂട്ടിയിട്ടു. രണ്ടാമത്തെ ഷെഡ്യൂൾ പൂർത്തിയാക്കാൻ പ്രൊഡ്യൂസറും ഡയറക്ടറും ചെന്നപ്പോൾ തനിക്ക് ഏഴായിരം ഉറുപ്പിക കിട്ടണമെന്നായി ഉണ്ണി. സുകുമാരി വന്നിട്ടുണ്ടെന്നു പറഞ്ഞപ്പോൾ, "എന്താ സുകുമാരിക്കു് കൊമ്പുണ്ടോ?" എന്നു ഉണ്ണി ചോദിച്ചുവെങ്കിലും. ഗർവ്വിച്ചു നിന്ന അങ്ങോരെ സോപ്പിട്ടു പാട്ടിലാക്കിയതു് സുകുമാരിയത്രേ. സുകുമാരിയുടെ ഒപ്പമിരുന്നാണ് അന്നുച്ചയ്ക്ക് ഉണ്ണി ഊണുകഴിച്ചതുപോലും. "നിങ്ങൾ മദിരാശിയിൽ വരണം," സുകുമാരി സ്വതസ്സിദ്ധമായ ചിരിയും ഭാവങ്ങളും കാട്ടിപ്പറഞ്ഞു. "അവിടെയുള്ള ഡയറക്ടർമാരെ എല്ലാവരേയും ഞാനറിയും. അഭിനയിക്കാനുള്ള ചാൻസ് വാങ്ങിത്തരാം." രണ്ടുപേരും വിചാരിച്ചു, സന്ന്യാസി പറഞ്ഞ സ്ത്രീ സുകുമാരിയായിരിക്കുമെന്ന്.

പക്ഷേ മദ്രാസിൽവച്ച് സുകുമാരി ഇവരോട് മുമ്പു കണ്ട ഭാവംപോലും കാണിച്ചില്ല. ഉണ്ണി പുഷ്കരനോടു പറഞ്ഞു: അവരിനി കേരളത്തിൻെറ ബൌണ്ടറിയിലെങ്ങാനും കാലുകുത്തിയാൽ മുട്ടുതല്ലിയൊടിക്കും.

മൂന്നാമത്തെസ്ത്രീയെ (നന്ദിതാബോസ്) അവർ കണ്ടതു് ആ വലിയ ഹോട്ടലിൽ വച്ചായിരുന്നു. വിശപ്പുസഹിക്കാൻ കഴിയാഞ്ഞ് വരുന്നതുവരട്ടേയെന്നു കരുതി ആ വലിയ ഹോട്ടലിൽ കയറിയതായിരുന്നു അവർ. മൂക്കററം ബിരിയാണി അടിച്ചുമിന്നിച്ച ശേഷം പണം കൊടുക്കാനില്ലാത്തതു കൊണ്ട് കരുതിക്കൂട്ടിക്കൊണ്ടുവന്ന കുറയെ, ഉച്ഛിഷ്ടത്തിലിട്ടു ലഹളകൂട്ടി തല്ലുവാങ്ങിച്ചു പുറത്തിറങ്ങുമ്പോൾ നന്ദിത അവരുടെ മുന്നിൽ പ്രത്യക്ഷപ്പെട്ടു. അവൾ അവർക്ക് ജോലി കൊടുക്കാമെന്ന് സമ്മതിച്ചു. അവരുടെ സ്വാധീനത്തിലുള്ള പെൺകുട്ടികളെ രാത്രി ഹോട്ടലിലേക്കും കാലത്ത് തിരിച്ചു വീട്ടിലേക്കും കൊണ്ടുവന്നാക്കലാണ് അവരുടെ ജോലി. ആദ്യ ദിവസം തന്നെ അവർക്ക് ആ "പീസ്" ജോലിയോട് വിടപറയേണ്ടിവന്നു. അവരുടെ കാറിൽക്കയറിയിരുന്നതു്, നാട്ടിൽ ഉണ്ണിക്കു് ചോറുകൊടുത്തിരുന്ന അമ്മൂമ്മയുടെ മകളത്രേ. ഉണ്ണിയേയും പുഷ്കരനേയും കണ്ടതും അവൾ പൊട്ടിക്കരഞ്ഞു. ഉണ്ണി ഉടനേ അവളുടെ വായ് പൊത്തിക്കളഞ്ഞു. കല്യാണം കഴിക്കാമെന്നു പറഞ്ഞു പടംപിടിത്തക്കാരുടെ മേക്കപ്പുമാൻ, അന്ന് നാട്ടിൽ നിന്ന് തട്ടിക്കൊണ്ടുവന്നതായിരുന്ന അവളെ, നിത്യയെ, അന്നു രാത്രിതന്നെ അവർ നാട്ടിലേക്കു് വണ്ടി കയററിഅയച്ചു. ഒരു നല്ല കാര്യം ചെയ്യാൻ കഴിഞ്ഞല്ലോ എന്ന തൃപ്തിയായിരുന്നു അവർ രണ്ടുപേർക്കും.

വീണ്ടും എങ്ങനെ ജീവിക്കുമെന്നതായി നീറുന്ന പ്രശ്നം. ആഗ്രഹങ്ങളാണ് എല്ലാ ദുഃഖങ്ങൾക്കും കാരണം. ഈശ്വരനെ സേവിച്ച് സ്വാമി എങ്ങനെ ജീവിക്കുന്നുവോ, അങ്ങനെ ജീവിച്ചാലോ? സ്വാമിയുടെ ആശ്രമത്തിൽ കഴിയുമ്പോഴാണ്, കവിയൂർ പൊന്നമ്മയെപ്പോലെ തേജസ്സുള്ള ഒരു തമ്പുരാട്ടി അവരെ വിളിച്ചതു്. പൊന്നമ്മത്തമ്പുരാട്ടിക്ക് കുട്ടികളെ വലിയ ഇഷ്ടമായി. എന്തുനല്ല പാത്രാണവരുടെ. എന്തുനല്ല തേജസ്സ്! പക്ഷേ, അമേരിക്കയിൽ നിന്ന് ഒഴിവുകാലം കഴിക്കാനെത്തിയ സ്വപ്നയെന്ന കൊച്ചുതമ്പുരാട്ടിക്ക് അവരെ പിടിച്ചില്ല. എന്നുമാത്രമല്ല, കാര്യസ്ഥൻ ശങ്കരാടിക്ക് അവൾ നൽകിയ നിർദ്ദേശം, അവർക്ക് ഭക്ഷണം കൊടുത്തുപോകരുതെന്നായിരുന്നു. ഉണ്ണിയുടെ നക്ഷത്രം തെളിഞ്ഞു. അവൾ ഉണ്ണിയെയും ഉണ്ണി അവളെയും ഇഷ്ടപ്പെട്ടു. രണ്ടുപേരും അമേരിക്കയ്ക്ക് പറക്കുന്നിടത്തു ചിത്രം അവസാനിക്കുന്നു. വിമാനത്താവളത്തിൽ വച്ച് പഴയ മാർവാഡിയെ കണ്ടിട്ട് കഥാനായകൻ ഒരു ചെക്കെഴുതിക്കൊടുത്ത് തൻെറ പഴയ കടം വീട്ടാൻ മറക്കുന്നില്ല.

സ്വാമിജിയുടെ പ്രവചനത്തിൽ കടിച്ചുതൂങ്ങിയ മേനോൻ അഞ്ചു സ്ത്രീകളിൽ ഒതുക്കിനിറുത്തിയതുകൊണ്ട് കാഴ്ചക്കാർ കൂടുതൽ ബോറടിക്കാതെയും കോട്ടുവായിടാതെയും കഴിഞ്ഞു. ബാലചന്ദ്രമേനോൻ ഈ ചിത്രത്തിൻെറ രചനയിലും ഉണ്ണിയുടെ പ്രധാന വേഷമെടുത്തുകൊണ്ടുള്ള വ്യാഖ്യാനത്തിലും ഒട്ടൊക്കെ ബഹുമാനവും കൃതജ്ഞതയും അർഹിക്കുന്നുവെങ്കിലും കൊട്ടകയിലെ കസേരകൾ പോലും പൊട്ടിച്ചിരിച്ചുവെന്ന് നുണയെഴുതിവയ്ക്കാൻ ഞാനാളല്ല. വിശ്വാസവും ശുഭപ്രതീക്ഷയും ജനിപ്പിക്കുന്നവയായിരുന്നു മേനോൻെറ മുൻപത്തെ പതിനൊന്നു ചിത്രങ്ങളും. എന്നാൽ ഈ പന്ത്രണ്ടാമത്തെ ചിത്രം അരിപ്പൊരിതിന്നാലത്തെ അനുഭവമേ നൽകുന്നുള്ളു. പൊരി എത്ര തിന്നാലും വയറു നിറയുകയില്ലല്ലോ. പുഷ്കരൻെറ റോളെടുത്ത രാജുവോ മററു കഥാപാത്രങ്ങളോ നന്നായി അഭിനയിച്ചിട്ടില്ലെന്നോ, വിപിൻദാസിൻെറ ദൃശ്യവിന്യാസങ്ങളും വെങ്കിട്ടരാമൻെറ ചിത്രനിബന്ധനവും ആർട്ടിസ്റ്റ് മഹേന്ദ്രൻ ഒരുക്കിയ സെററിങ്ങുകളും ഒന്നും നന്നായിട്ടില്ലെന്നോ ഇതിനർത്ഥമില്ല. ജീവിതത്തെക്കുറിച്ച് ശരിയായ ധാരണയും കടന്ന കാഴ്ചപ്പാടും നല്ല തൻേറടവും, അഭിനയിക്കാനുള്ള ധൃതിയിൽ മേനോന് കൈമോശം വന്നുപോയി എന്നു മാത്രം.

ബിച്ചു തിരുമല രചിച്ചതും രവീന്ദ്രൻ സംഗീതം നൽകിയതുമായ 'ചിരിയോ ചിരി'യിലെ മൂന്നു പാട്ടുകളിൽ യേശുദാസ് പാടിയ ഒന്ന് (ഏഴുസ്വരങ്ങളും തഴുകി വരുന്നൊരു ഗാനം—ദേവഗാനം, അഭിലാഷഗാനം) ഏതായാലും, അതിൻെറ ചിത്രീകരണമടക്കം പൊടിപൊടിച്ചിരിക്കുന്നു. എൺപത്തിരണ്ടിലെ, മികച്ച ഭാവഗാനങ്ങളിലൊന്ന്, ഇതാണ്—സംശയമില്ല.

# കിളിവന്നു വിളിച്ചപ്പോൾ

(41-ാം പേജിൽ നിന്നു തുടർച്ച)

വിദൂരതയിലെ മിന്നൽവെളിച്ചത്തിൽ എന്നപോലെ ലില്ലിയുടെ മുഖവും പ്രകാശിച്ചുവന്നു.

"പട്ടിണിയും രോഗവുമായി കഴിയുന്ന കാട്ടുപ്രദേശങ്ങളിലെ ആദിവാസികളെക്കുറിച്ചു ഞാൻ പറഞ്ഞതു് കുട്ടി ഓർമ്മിക്കുന്നുണ്ടോ?"

അവൾ ഓർക്കുന്നുണ്ട്. ആ കാട്ടുഗ്രാമങ്ങളിൽ പക്ഷികൾക്കുപോലും വിശക്കുന്നു.

"നമുക്കു് അങ്ങോട്ടേക്കു പോകാം..."

അയാൾ അവളുടെ മുഖഭാവം ഒന്നു് ശ്രദ്ധിച്ചശേഷം തുടർന്നു:

"കുട്ടി അവരുടെ രോഗം ചികിത്സിച്ചു മാറ്റുക. ഞാൻ അവരെ അക്ഷരം പഠിപ്പിക്കാം..."

അവൾ സാരിത്തുമ്പുകൊണ്ടു് കണ്ണുകൾ തുടച്ചു. വെള്ളംവാർന്നുപോയ അവളുടെ മിഴികൾ സൂര്യവെളിച്ചം വീണു മിന്നിത്തിളങ്ങി...

"നമുക്കു് എങ്ങനെ വേണമെങ്കിലും കഴിയാം. ഇപ്പോഴത്തെപ്പോലെ നല്ല രണ്ടു ചങ്ങാതിമാരായോ ഭാര്യയും ഭർത്താവുമായോ എങ്ങനെ വേണമെങ്കിലും. അല്ലെങ്കിൽ ഏട്ടനും അനിയത്തിയുമായി...നമ്മുടെ ബന്ധത്തിനു് ഒരു പേരിന്റെ ആവശ്യമുണ്ടോ കുട്ടീ?"

എത്രയോ വർഷങ്ങളായി മനസ്സിൽ കനത്തുകിടന്നിരുന്ന മേഘങ്ങൾ മുഴുവൻ പെയ്തുതീർന്നതുപോലെ ഒരു ലാഘവം. അവൾക്കു് താൻ ഒരു കുരുവിയായി മാറിയതുപോലെ തോന്നി. പച്ചിലപ്പടർപ്പുകളിലൂടെ പാറിക്കളിക്കുന്ന ഒരു കൊച്ചു കിളി...

"കുട്ടീ വരൂ—"

അയാൾ വിളിച്ചു. ആ വിളിക്കുവേണ്ടി കാത്തിരിക്കുന്നതുപോലെ അവൾ എഴുന്നേറ്റു.

അല്പമകലെ ഒരു മരച്ചുവട്ടിൽ കിടക്കുന്ന അവളുടെ ചുവന്ന പെട്ടി അയാൾ കൈയിലെടുത്തു. കാസെറ്റ് പ്ലെയർ എവിടെയെന്നു് അവൾക്കറിയില്ല. ബാറ്ററി തീർന്നതോടെ അതിനു് അതിന്റെ നാല്പതു വാട്ട് സ്റ്റീരിയോ ശബ്ദം നഷ്ടപ്പെട്ടിരുന്നു. നേരത്തേ ആ കാസെറ്റ് പ്ലെയറിനു മുകളിൽ മഴ വന്നുവീഴുന്നതു് അവൾ നിർവികാരയായി നോക്കിയിരിക്കുകയായിരുന്നു. ഇന്നലെവരെ അവൾക്കു് സ്വന്തം ഹൃദയംപോലെ വിലപ്പെട്ട ആ യന്ത്രത്തിനു ചുറ്റും മഴവെള്ളം പെരുകിവരുന്നുണ്ടായിരുന്നു...

ഒഴിഞ്ഞ ബീഡിക്കെട്ടിലെ അവസാനത്തെ ബീഡി കത്തിച്ചു് പുകവിട്ടു് ചുവന്ന പെട്ടിയുമായി സത്യൻ കാട്ടുപാതയിലൂടെ നടന്നു. കൂടെ പറന്നുതളർന്ന ഒരു കൊച്ചു കിളിയെപ്പോലെ ലില്ലിയും.

ആ അപരാഹ്നത്തിൽ നൂറിലേറെ വരുന്ന മാമന്നൂർക്കാരുടെ ഒരു സൈന്യം കാടു വളഞ്ഞു. അവരുടെ കൈകളിൽ ആയുധങ്ങളും പന്തങ്ങളും ഉണ്ടായിരുന്നു. ഇലച്ചാർത്തുകളും വള്ളിപ്പടർപ്പുകളും വെട്ടിനശിപ്പിച്ചു് കാട്ടിൽ അശാന്തി വിതച്ചുകൊണ്ടു് അവർ മുന്നേറി. ക്രമേണ മരങ്ങൾ ചുവക്കുകയും കാട്ടിൽ ഇരുൾ വന്നു നിറയുകയും ചെയ്തു. കത്തുന്ന പന്തങ്ങളുമായി അവർ തിരച്ചൽ തുടർന്നു. കാടിന്റെ ഒരു മൂലയും അവർ തിരയാതെ വിട്ടില്ല. പ്രഭാതംവരെ അവർ അന്വേഷണം തുടർന്നു. പക്ഷേ, മഴവെള്ളം കടന്നു് സർക്യൂട്ടുകൾ തകരാറിലായി ജഡമായിത്തീർന്ന ഒരു കാസെറ്റ് പ്ലെയറല്ലാതെ മറ്റൊന്നും അവർക്കു് കാട്ടിൽ കണ്ടെത്തുവാൻ കഴിഞ്ഞില്ല.

(അവസാനിച്ചു)









# ജാഗ്രത! രാമരാജ്യമാക്കിക്കളയും!

(12-ാം പേജിൽനിന്നു തുടർച്ച)

ചേനക്കാര്യമാണെന്ന സൂചനയും ലഭിക്കും. "താടിക്കു തീപിടിച്ചോടുമ്പോഴാണോ ബീഡിക്കു തീ ചോദിക്കുന്നതു്" എന്നു കരുണാകരൻ പറഞ്ഞിരുന്നെങ്കിൽ അതു് സർവ്വഥാ യോഗ്യമായ ഒരു പ്രയോഗമായേനെ. താടിക്കു മാത്രമല്ല തടിക്കും തീ പിടിച്ചിരിക്കുകയാണെന്നും കിടങ്ങൂരിന്റെ ബീഡിക്കു തീ കൊളുത്താൻവേണ്ടി ഒന്നുനിന്നു കൊടുക്കാൻ സൗകര്യമില്ലാത്തവിധം കോൺഗ്രസ് നെട്ടോട്ടമോടുകയാണെന്നും അതിമനോഹരമായ ഒരു വ്യാഖ്യാനത്തിനു് ഇത്തരമൊരു പ്രയോഗം സൗകര്യം നൽകുമായിരുന്നു. പറഞ്ഞിട്ടെന്തു കാര്യം! റിപ്പറിനുണ്ടോ ഔചിത്യവും മര്യാദയും!

കൂടെ നിൽക്കുന്നവരുടെ തലയ്ക്കു് മുഖ്യമന്ത്രി ഏല്പിക്കുന്ന അത്യധികം മാരകമായ ഒരു അവസാന പ്രഹരത്തെപ്പറ്റി കോൺഗ്രസ്സുകാർ രഹസ്യമായി പറയുന്ന ഒരു കഥ രസകരമാണ്.. ജനുവരി അഞ്ചിനുശേഷമാണത്രേ അദ്ദേഹം ഈ പ്രയോഗം തുടങ്ങിയിരിക്കുന്നതു്. അസംതൃപ്തി പ്രകടിപ്പിക്കാനും പരാതി പറയാനുമായി വരുന്ന ഘടകകക്ഷി നേതാക്കളോടു് അദ്ദേഹം അതീവ സൗമ്യനായി പറയുന്നു: "എങ്കിൽ നമുക്കൊരു കാര്യംചെയ്യാം. ദക്ഷിണേന്ത്യ മുഴുവൻ നമുക്കു രാമരാജ്യം നടപ്പിലാക്കിക്കളയാം." ദക്ഷിണേന്ത്യയിൽ രാമരാജ്യമോ എന്നു് ഘടകകക്ഷിക്കാരൻ അന്തിച്ചു നിൽക്കുന്നു. പിന്നീടാണു സംഗതി പിടികിട്ടുന്നതു്. തമിഴ് നാട്ടിൽ എം. ജി. രാമചന്ദ്രൻ; കർണ്ണാടകത്തിൽ രാമകൃഷ്ണ ഹെഗ്ഡേ; ആന്ധ്രയിൽ രാമറാവു; പോണ്ടിച്ചേരിയിൽ രാമചന്ദ്രൻ-സർവ്വം രാമമയം; രാമരാജ്യം! കേരളത്തിലോ?-ഗവർണർ രാമചന്ദ്രൻ-ശിന്തിച്ചു പാതകൾ!!

മദ്യം വിഷമാണ്. മദ്യം കുടിക്കരുത് വിൽക്കരുത് ഉണ്ടാക്കരുത്. മദ്യപാനം മാരകമായ സിറോസ്സിസ് ലിവർ എന്ന രോഗത്തിനു് കാരണമാണ്.

# ളുടെ വീട്ടിൽ ഡോക്ടർ

ഡാ: ജി. വേലായുധൻ എം. ഡി.

## സ് കെ.—തൃപ്പൂണിത്തുറ

ം:

ക്ക് 25 വയസ്സുണ്ട്. 4 വയസ്സുള്ള ഒരു കുട്ടിയുടെ ാണ്. കുറച്ചു നാളുകളായി എന്റെ യോനിയുടെ ം ചെറിയ കുരുക്കൾ വരുന്നു. വല്ലാത്ത ചൊറിച്ചി ചൊറിയുമ്പോൾ തൊലി ഇളകി വ്രണം പോലെ ഇതിനു പററിയ മരുന്നു നിർദ്ദേശിക്കാമോ?

:

ിക്കവാറും Fungus infection കൊണ്ടുണ്ടാകുന്നതാ ഒരു ഡോക്ടറെ–കഴിയുമെങ്കിൽ ഒരു ത്വക്‌രോഗ വിദ കാണിച്ചു ചികിത്സ സ്വീകരിക്കണം.

## സ്. എൽ. കെ.—ബോംബെ.

ം:

ാൻ ഒരു വിവാഹിതയാണ്. എന്റെ രണ്ടു സ്തന നിന്നും ഞെക്കുമ്പോൾ പാലുവരുന്നു. ഒരാഴ്ചയാ ള്ള എന്റെ വിവാഹം കഴിഞ്ഞിട്ട്. എന്താണ് ർ ഇങ്ങനെ വരാൻ കാരണം?

:

ാധാരണമായി സ്തനങ്ങളിൽ പാലുണ്ടാകുന്നതു പ്രസ രമാണ്. അതും പ്രസവിച്ചു ഒന്നു രണ്ടു ദിവസം ിട്ട്. ഗർഭകാലത്തു് മൂന്നുമാസം കഴിയുമ്പോൾ മുല ിഴിഞ്ഞാൽ കൊഴുത്ത ഒരുതരം ദ്രാവകം ഓരോ മുല ം 18–20 സുഷിരങ്ങളിൽക്കൂടി തുളിച്ചുവരുന്നതായി . ഇതിന്റെ അളവു് പലതിലും പല തരത്തിലായി ട്ടാണ് കാണുന്നതു്. ഗർഭകാലത്തു് ഈ ദ്രാവകം പതിവായിപിഴിഞ്ഞു കളയുന്നതു്, പ്രസവാനന്തരം സ്തനങ്ങളിൽ പാൽ കെട്ടിനിന്നു പഴുപ്പുണ്ടാകാതിരിക്കുന്നതിനു സഹായകമാകും. പ്രസവാനന്തരമല്ലാതെയും ഗർഭകാലത്തല്ലാതെയും ചിലർക്കു മുലപിഴിഞ്ഞാൽ കുറച്ചു് ദ്രാവകം പുറത്തുവരുന്നതു് അപൂർവ്വമല്ലാതെതന്നെ കാണുന്നുണ്ട്. ചിലർക്കു ശരിക്കു പാലിന്റെ നിറത്തിൽതന്നെ ഇതു കാണുന്നുണ്ട്. ഇതിന്റെ അളവും പല വിധത്തിലാണ്. ഇങ്ങനെയുണ്ടാകുന്നതിന്റെ കാരണം വ്യക്തമല്ല. സ്തനങ്ങൾ പതിവായിപിഴിഞ്ഞാൽ ഇങ്ങനെ ഉണ്ടാകാവുന്നതാണ്. അന്തഃസ്രാവങ്ങളുടെ ഉല്പാദനത്തിൽ ഉണ്ടാകുന്നവ്യത്യാസങ്ങൾകൊണ്ട് ഇങ്ങനെ സംഭവിക്കാം. മാസമുറ ക്രമംതെററിവരുന്നവർക്കും, അണ്ഡാശയങ്ങളിൽ അണ്ഡോല്പാദനം ഉണ്ടാകാത്തവർക്കും,—ചുരുക്കത്തിൽ, അണ്ഡാശയങ്ങൾ ശരിക്കുപ്രവർത്തിക്കാത്തവരിൽ—ചിലരിൽ സ്തനങ്ങളിൽ—പാൽ ഉണ്ടാകുന്നതായി കാണുന്നുണ്ട്. തലച്ചോറിന്റെ അടിയിൽ സ്ഥിതിചെയ്യുന്ന, "പിററ്യൂററി"യിൽ ഉല്പാദിപ്പിക്കുന്ന അന്തഃസ്രാവങ്ങളിൽ ഉണ്ടാകുന്ന വ്യത്യാസങ്ങൾ കൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതു് ഗർഭാശയത്തിൽ ചില മുഴകൾ വളരുന്നവർക്കു ഇങ്ങനെ കാണുന്നുണ്ട്. ഇതൊന്നുമില്ലാതെ കാരണം വ്യക്തമല്ലാതെയും ചിലരിൽ ഇങ്ങനെ കാണുന്നുണ്ട്. ഗർഭനിരോധനത്തിനായി ഗുളികകൾ സേവിക്കുന്നവർക്കു ഇങ്ങനെ സംഭവിക്കുന്നുണ്ട്. അതുപോലെതന്നെ വർഷങ്ങൾക്കുമുമ്പു പ്രസവിച്ചിട്ടുള്ളവർക്കും മുലക്കണ്ണു പിഴിഞ്ഞാൽ ചെറിയ മഞ്ഞ നിറത്തിൽ പാൽ വരുന്നതു കാണാം. ഇതു പഴുപ്പാണെന്നു തെററിദ്ധരിക്കുന്നവരുണ്ട്. എന്നാൽ മുലക്കണ്ണിൽനിന്നും രക്തം, രക്തം കലർന്ന ചലം, തുടങ്ങിയ ദ്രാവകങ്ങൾ ഊറിവരുന്നതു് സ്തനങ്ങളിൽ രോഗമുണ്ടാകുന്നതിന്റെ ലക്ഷണമാകാം.

## മി. പി. കെ. എച്ച്.—കൂത്തുപറമ്പ്.

ചോദ്യം:

വലത്തെ കിഡ്നിക്കു ട്യൂമർ വന്ന ഒരു രോഗിക്കു് വലത്തെ കിഡ്നി നീക്കം ചെയ്താൽ പിന്നീട് ട്യൂമർ തിരിച്ചു വരാൻ സാദ്ധ്യതയുണ്ടോ?

ഉത്തരം:

വെറും ട്യൂമർ ആണെങ്കിൽ തിരിച്ചുവരാൻ സാദ്ധ്യത ഇല്ല. എന്നാൽ അർബ്ബുദമാണെങ്കിൽ അതു ശരീരത്തിന്റെ മററുഭാഗങ്ങളിൽ Secondaries ആയി ഉണ്ടാകാൻ സാദ്ധ്യതയുണ്ട്.

Published by M. S. Sreenivasan on behalfof Laisa Publication Private Ltd Trivandrum-695024 and printed by at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

usiness Executives:
BAY-Mrs. Mrinalini Hegde
e: Office 230313 Res 8126996
DELHI-Mrs. Deepak Dawar
e: Office 385311 Res. 618000
GALORE-Mrs. Mini Jayaprakash
e: Office 576803 Res. 55169
CALCUTTA - Mr. J. S. Jogi
Phone : Office: 448926 Res: 432667
MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407
HYDERABAD - Mr. S, Shankaranarayana
Phone : Res : 65700
COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234